# ജോൎജ്ജ്

# പട്ടാഭിഷേകം



കോഴിക്കോട്

വിദ്യാവിലാസം അച്ചുക്കൂടം

1912.

യദ്യദ്വിഭൂതിമത്സത്വം ശ്രീമദൂർജ്ജിതമേവവാ
തത്തദേവാവഗച്ഛത്വം മമ തേജോംശ സംഭവം (ഭഗവൽഗീത)

---

# ജോർജ്ജ് പട്ടാഭിഷേകം.






അത്രത്വദീയാഗമനേന രാജൻ
സമുത്സുകാ ഉത്സവമേവമത്വാ
ഹൃഷ്യന്തി സർവ്വേകില സാർവ്വഭൌമ
സിംഹാസനാരോഹണ ഭദ്രകാലേ

പ്രസാധകൻ
കേരളപത്രികാ മാനേജർ
ചെങ്കളത്ത് ചെറിയ കുഞ്ഞിരാമ മേനോൻ.

1912.

കോഴിക്കോട്ട
വിദ്യാവിലാസം അച്ചുക്കൂട്ടത്തിൽ
അച്ചടിച്ചതു.

പ്രിൻറർ—ടി. കെ. രാമൻനായർ.

വില 1-ക. 4-ണ. തപ്പാൽക്കൂലി പുറമെ.

# DEDICATION.

---

This book is dedicated

by kind permission

TO

C. A. INNES Esq., B. A., I. C. S.

Acting Collector of Malabar, who represented His Imperial Majesty the King Emperor in our midst, when the unique event chronicled in these pages was so enthusiastically and loyally celebrated in every nook and corner of Malabar

By

The Author

Camp—PAYYANNUR,
2—11—11.

Dear Sir,

Many thanks for your letter of the 19th instant. I am much interested in your proposal to publish a book in Malayalam describing His Majesty's tour in India and the coronation celebrations in Malabar. The coronation has assumed such widespread interest in the District that your book will, I am sure, have a wide circulation and will serve as a lasting memorial of a great event.

I am grateful to you for your desire to dedicate the book to me. You have of course my full permission to do so.

Yours sincerely,
(Signed) C. A. INNES,

To

M. R. Ry.

**C. KUNHI RAMA MENON Avl.**

Manager—KERALA PATRIKA,

**CALICUT.**




സി. എ. ഇന്നിസ്സ് സായ്വവർകൾ—മലബാർ ആക്ടിങ്ങ് കലക്ടർ.

# മുഖവുര.

---

പുസ്തകങ്ങൾക്ക് മുഖവുര ഒഴിച്ചുകൂടാത്ത ഒരു ആവശ്യമല്ലെങ്കിലും ഈ പുസ്തകത്തിൽ അടങ്ങീട്ടുള്ള ചില സംഗതികളെ പററി അല്പം ചിലത് എനിക്ക് പറവാനുള്ളതുകൊണ്ട് അവയെ താഴെ ചേൎത്തുകൊള്ളുന്നു.

ചക്രവൎത്തി തിരുമനസ്സിലെ പ്രസംഗങ്ങൾ:—ഈ പുസ്തകത്തിൽ ചക്രവൎത്തി തിരുമനസ്സുകൊണ്ട് ഇന്ത്യയിൽ വെച്ച് ചെയ്ത മിക്ക പ്രസംഗങ്ങളുടേയും പരിഭാഷ കൊടുത്തിട്ടുണ്ട്. ഈ പ്രസംഗങ്ങളിൽ ചിലത് അതാത അവസരത്തിൽ കേരളത്തിലെ വൎത്തമാനപത്രങ്ങളിൽ തൎജ്ജമചെയ്ത ചേൎത്തിരുന്നതിനാൽ, ആ വക പ്രസംഗങ്ങളുടെ പ്രത്യേകമായ ഒരു തൎജ്ജമക്ക് ഞാൻ ശ്രമിച്ചിട്ടില്ല. ആ വക പരിഭാഷകളിൽ അല്പമായ ചില ഭേദഗതികൾ വരുത്തി ഇതിൽ ചേൎക്കുകയാണ് ചെയ്തിട്ടുള്ളത്. ദൎബ്ബാർ അവസരത്തിൽ പ്രതിദിനമായി പത്രം പ്രസിദ്ധം ചെയ്ത "മലയാളി" പത്രപ്രവൎത്തകന്മാൎക്കാണ് ഈ ഒരു സംഗതിയിൽ ഞാൻ അധികം കടപ്പെട്ടിട്ടുള്ളത്.

ഛായാപടങ്ങൾ:—ജില്ലയുടെ തലസ്ഥാനമായ കോഴിക്കോട്ടു വെച്ചു കഴിച്ച ദൎബ്ബാറിന്നു ഈ ജില്ലയിലുള്ള പ്രധാനപ്പെട്ട എല്ലാ പൌരന്മാരേയും ക്ഷണിച്ച് വരുത്തിയിരുന്നതിനാൽ അവരുടെ ഛായാപടങ്ങൾ ഈ പുസ്തകത്തിൽ കൊടുക്കുന്നതു നന്നായിരിക്കുമെന്ന് എനിക്കു തോന്നി; അതിന്നായി ഞാൻ ശ്രമിച്ചിട്ടുണ്ട്. അഭൂതപൂൎവ്വമായ ഈ സംഭവത്തിൽ പങ്കുകൊണ്ടിട്ടുള്ളവരെ ഭാവിയിൽ ഓൎമ്മിക്കുവാൻ അതൊരു പ്രത്യേകമാൎഗ്ഗമായിരിക്കുമെന്നും അഭിപ്രായമുണ്ടായിരുന്നു. പക്ഷെ ഈ ഒരു ആഗ്രഹം ഇഷ്ടംപോലെ സാധിച്ചില്ല. നമ്മുടെ പൌരന്മാരെയൊക്കെ മൂന്നു തരക്കാരായിട്ടാണ് ഞാൻ കണ്ടത്. ചിലർ ഫൊട്ടൊ ഇതുവരെ എടുപ്പിച്ചിട്ടില്ലാത്തവരാണ്; മററു ചിലർ എൻെറ അഭിപ്രായത്തോട് യോജിക്കാ

ത്തവരൊ അലസന്മാരൊ ആണ്; വേറെ ചിലൎക്കു മതസംബന്ധമായ മുടക്കങ്ങൾകൊണ്ടു ഫൊട്ടൊ പ്രസിദ്ധം ചെയ്യാൻ തരമില്ലാതേയും പോയി. ഇപ്രകാരമുള്ള മൂന്നു തരത്തിൽ പെടാത്തവരുടെ ഛായാപടങ്ങൾ മാത്രമാണ് ഈ പുസ്തകത്തിൽ കൊടുത്തിട്ടുള്ളു. എന്റെ ഉദ്ദേശം ഇഷ്ടംപോലെ സാധിച്ചിട്ടില്ലെങ്കിൽ അതിന്നു ഞാൻ ഉത്തരവാദിയല്ലെന്നു കാണിപ്പാൻ മാത്രമാണ് ഇത്രയും വിസ്തരിച്ചു പറഞ്ഞത്.

ഛായാപടങ്ങളോടുകൂടി അവരവരുടെ ജീവചരിത്രസംക്ഷേപവുംകൂടെ കൊടുക്കേണമെന്ന നിലയിൽ അതിന്നുള്ള വിവരങ്ങൾ ഞാൻ കുറെയൊക്കെ ശേഖരിച്ചിട്ടുണ്ട്. എങ്കിലും ആയത് ഈ പുസ്തകത്തിൽ ഘടിപ്പിക്കുന്നതിൽ ചില പ്രതിബന്ധങ്ങൾ നേരിട്ടു. സാധിച്ചുവെങ്കിൽ കുറേക്കൂടി മാന്യന്മാരുടെ ഛായാപടങ്ങൾ സമ്പാദിച്ചു, എല്ലാം കൂടി പ്രത്യേകം ഒരു പുസ്തകമായി പ്രസിദ്ധം ചെയ്യേണമെന്നുതന്നേയാണ് ഇപ്പോഴും എന്റെ വിചാരം. അതിന്നായി ശ്രമവും ചെയ്യുന്നുണ്ട്.

ആഘോഷങ്ങളെ സംബന്ധിച്ച റിപ്പോൎട്ടുകൾ:— ഈ വക റിപ്പോൎട്ടുകൾ ഒരേ രീതിയിൽ എഴുതി പ്രസിദ്ധം ചെയ്യേണമെന്ന ആഗ്രഹമുണ്ടായിരുന്നുവെങ്കിലും പലരും പലവിധമായി എഴുതി അയക്കയാൽ റിപ്പോൎട്ടുകളുടെ രീതിക്ക ഐകരൂപ്യമില്ലാതെ ആയിപ്പോയിട്ടുണ്ട്. ഇത് ഒഴിച്ചുകൂടാത്ത ഒരു ന്യൂനതയാണെന്ന വായനക്കാർ മനസ്സിലാക്കുമെന്നു വിശ്വസിക്കുന്നു. അംശം അധികാരിമാര വിളംബരം വായിച്ചതായ സ്ഥലങ്ങളിൽ പ്രത്യേകം എടുത്ത് പ്രസ്താവിക്കത്തക്കവയായി വളരെ ഉണ്ടെന്ന എനിക്കറിയാം. ആ വക ഇടങ്ങളിൽ ചില ദിക്കിൽ ഉണ്ടായ ആഘോഷങ്ങൾ, ഈ പുസ്തകത്തിൽ വിവരമായി കൊടുത്ത ചില ആഘോഷങ്ങളെക്കാൾ കേമമായ നിലയിൽ നടന്നിട്ടുമുണ്ട്. പക്ഷെ കൃത്യമായ വിവരങ്ങൾ കിട്ടീട്ടുണ്ടായിരുന്നുവെങ്കിൽ ഒന്നും വിട്ടൊഴിക്കാതെ ചേൎക്കേണമെന്നുതന്നെയായിരുന്നു ആഗ്രഹം. വിളംബരവായനയുണ്ടായ എല്ലാ അംശങ്ങളിലേയും റിപ്പോൎട്ടുകൾ കൊടുപ്പാൻ ശ്രമിച്ചിരുന്നുവെങ്കിൽ ഈ പുസ്തകം അടുത്ത കാലത്തൊ

നും പുറത്തിറക്കുവാൻ സാധിക്കുന്നതല്ലായിരുന്നു. 600-ൽ അധികം അംശങ്ങളിൽനിന്നു റിപ്പോൎട്ടുകൾ മുഴുവനും ശേഖരിക്കുന്നതിന്നുള്ള താമസവും ആ വക റിപ്പോൎട്ടുകൾ ഒതുക്കികൊണ്ടുവരുവാനുള്ള ബുദ്ധിമുട്ടും, ഊഹിക്കുകയാണ് ഉത്തമം.

രണ്ടു വാക്ക് കൂടി പറവാനുണ്ട്. ഇപ്രകാരം ഒരു പുസ്തകം പ്രസിദ്ധം ചെയ്യേണമെന്നുള്ള ആഗ്രഹം മുങ്കൂട്ടി അറിയിച്ച ഉടനെ എന്നെ പ്രോത്സാഹിപ്പിച്ച മലയാം കലക്ടർ സി. എ. ഇന്നിസ്സ് സായ്പ് അവൎകളോടു എനിക്കുള്ള കൃതജ്ഞത ഇത്രയാണെന്നു പറഞ്ഞറിയിപ്പാൻ പ്രയാസമാണ്.

ദബ്ബാർ സംബന്ധമായി കാണിപ്പാൻ തരമുള്ള റിക്കാൎട്ടുകൾ കാണിച്ചുതന്നതിന്നു ഹജ്ജൂർ ക്ലാൎക്ക മിസ്റ്റർ വി. കൃഷ്ണൻനായൎക്കും, പൊന്നാനി, പാലക്കാട് ഈ രണ്ട് താലൂക്ക് ഒഴികെ മററു താലൂക്കകളിലെ ചില റവന്യൂ ഉദ്യോഗസ്ഥന്മാൎക്കും ഞാൻ വളരെ കടപ്പെട്ടിട്ടുണ്ട്. ബ്ലോക്കുകളൊക്കെ കഴിയുന്നത്ര നന്നാക്കി അടിച്ചു തന്നതിന്നും മററും വിദ്യാവിലാസം അച്ചുക്കൂടം ഉടമസ്ഥനോടും എനിക്കുള്ള നന്ദിപറയേണ്ടതായുണ്ട്. ഈ പുസ്തകം അച്ചടിച്ചു പുറത്താക്കുന്നതിൽ മിസ്റ്റർ മൂളിയിൽ കേശവൻ ചില്ലറയായി പല സഹായങ്ങളും ചെയ്തുതന്നിട്ടുള്ളത് നന്ദിപൂൎവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

കോഴിക്കോട്,
21—3—12.

ചെങ്കളത്ത് ചെറിയ കുഞ്ഞിരാമമേനോൻ,
കേരളപത്രികാ മാനേജർ.

---



ഇന്ത്യാ സ്റ്റേറ്റ് സിക്രട്ടറി
യായിരുന്ന മോൎല്ലേപ്രഭു.
**1911.**




എഡ്വേഡ് ആൽബൎട്ട്
യുവരാജാവ്.
പ്രിൻസ് ഓഫ് വെയിൽസ്.
(ജനനം **1894** ജൂൻ **23**-ാംനു-)



ഇന്ത്യാ വൈസറോയിയായിരുന്ന
മിന്റോപ്രഭു.
**1905—1910.**

# ജോൎജ്ജ് പട്ടാഭിഷേകം.

## പ്രസ്താവന.

ബ്രിട്ടീഷു പ്രജകൾക്ക് അപാരമായ ശോകത്തിന്നിടയാക്കിത്തീൎത്ത എഡ്വെൎഡ് ചക്രവൎത്തി തിരുമേനിയുടെ ചരമം, 1910 മേയിമാസം 7-ാംനു- കഴിഞ്ഞതിന്നുശേഷം, ആ മാസം 12-ാംനു-യാണ് ഇന്ത്യയിലെങ്ങും ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സിലെ സിംഹാസനാരോഹണ വിളംബരം പ്രസിദ്ധീകരിക്കപ്പെട്ടിരുന്നതു. ഈ രാജകീയവിളംബരത്തോടുകൂടിതന്നെ ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സുകൊണ്ടു് ഇന്ത്യയിലെ സാമന്തരാജാക്കന്മാൎക്കും അവിടുത്തെ പ്രജകളായ നമുക്കും ഒരു രാജകീയസന്ദേശം അന്നയച്ചിരുന്നു. ഈ സന്ദേശത്തിൽ,

"പരേതനായ എഡ്വെൎഡ് ചക്രവൎത്തി തിരുമനസ്സിലേക്കും, അവിടുത്തെ പുരോഗാമിനിയായിരുന്ന വിക്ടോറിയാ മഹാരാജ്ഞി തിരുമനസ്സിലേക്കും ഉണ്ടായിരുന്നപോലെതന്നെ എന്റെ ഇന്ത്യാസാമ്രാജ്യത്തിന്റെ അഭിവൃദ്ധിയും, അവിടെയുള്ള പ്രജകളുടെ ക്ഷേമവും, എന്റെ ഗാഢമായ ശ്രദ്ധക്കും ആലോചനക്കും എപ്പോഴും വിഷയമായിത്തീരുന്നതാണ്"

എന്നു ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സുകൊണ്ടു് പ്രസ്താവിക്കയുണ്ടായിട്ടുണ്ടു്. ഈ സന്ദേശം, ചക്രവൎത്തിയുടെ സ്ഥാനത്തിൽ എത്തിയപ്പോശ അയച്ചതാണെന്നു പറഞ്ഞുവല്ലോ. എന്നാൽ, തിരുമേനി "പ്രിൻസ് ഒഫ് വെയിത്സ്" എന്ന യുവരാജപദത്തിൽ ഇരിക്കുമ്പോൾതന്നെ ഇന്ത്യക്കാരുടെ നേരേ അസാധാരണമായ അനുകമ്പ പ്രദൎശിപ്പിച്ചിരുന്ന ഒരു രാജകുമാരനായിരുന്നതുകൊണ്ടു്, അവിടുന്നു രാജപദത്തിൽ എത്തിയപ്പോൾ, മേൽ ഉദ്ധരിച്ച സന്ദേശം കിട്ടുന്നതിന്നുമുമ്പിൽതന്നെ, അവിടുത്തെ വാഴ്ചകാലം ഇ

ന്ത്യക്കാൎക്കു പലവിധമായ ഗുണങ്ങളും ഉണ്ടാക്കിത്തീൎക്കുമെന്ന മനസ്സമാധാനമാണ്, എഡ്വെർഡ് ചക്രവൎത്തിയുടെ നിൎയ്യാണത്താൽ വ്യസനിച്ചിരിക്കുന്ന ഇന്ത്യക്കാൎക്ക് ആശ്വാസപ്രദമായിത്തീൎന്നതു. 1910 ജൂൻ 24-ാംനു- ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സുകൊണ്ട് ഇന്ത്യയിലേക്കു രണ്ടാമതും ഒരു രാജകീയസന്ദേശമയച്ചു.

"എന്റെ ഭരണദശയിൽ നിൎവ്വഹിക്കേണ്ടതായ ഏററവും ഉത്തരവാദിത്വമുള്ളതും, പ്രയാസേന സാദ്ധ്യമാകേണ്ടതുമായ പ്രവൃത്തികളൊക്കെ ഇന്ത്യക്കാരായ നിങ്ങളുടെ അനുസരണത്തോടുകൂടിയ സഹകരണത്തിലാണ് ഞാൻ സമൎപ്പിച്ചിട്ടുള്ളത്. എന്റെ വാഴ്ചകാലത്തിൽ എപ്പോഴും ഇന്ത്യക്കാരുടെ നന്മക്കായുള്ള എല്ലാ ഉദ്യമങ്ങളിലും നിഷ്കളങ്കമായ അനുകമ്പ ഉണ്ടായിരിക്കുന്നതാണ്. അതിലേക്കായി നിങ്ങളുടെ ശരിയായ സഹായം ഉണ്ടായിരിക്കുമെന്നു ഞാൻ വിശ്വസിക്കുകയും ചെയ്യുന്നു".

ഇപ്രകാരമായിരുന്നു ആ സന്ദേശത്തിൽ ഒരിടത്ത് ചക്രവൎത്തി തിരുമനസ്സുകൊണ്ട് പ്രസ്താവിച്ചിരുന്നതു. ഈ സന്ദേശം, ഇന്ത്യാരാജ്യത്തിലെ സൎവ്വ പ്രജകളേയും ഒരുപോലെ അത്യന്തം സന്തോഷിപ്പിച്ചുവെന്നുമാത്രം പറഞ്ഞാൽ മതിയല്ലൊ.

ജോൎജ്ജ് ചക്രവൎത്തിയുടെ സിംഹാസനാരോഹണകാലം, ബ്രിട്ടീഷു സാമ്രാജ്യത്തിലെങ്ങും സമാധാനപൂൎവ്വകമായ ഒന്നായിരുന്നില്ല. ഗ്രേററ് ബ്രിട്ടനിൽതന്നെ കോമൺസ് സഭക്കാരും പ്രഭുസമാജക്കാരും തമ്മിൽ ഭരണാധികാരസംബന്ധമായി നടത്തിയിരുന്ന പോരാട്ടത്തിന്റെ മൂൎദ്ധന്യദശയിലാണ്, ദുസ്സഹവും കേവലം അപ്രതീക്ഷിതവുമായ പ്രിയപിതാവിന്റെ ചരമം നിമിത്തം ജോൎജ്ജ് ചക്രവൎത്തി, രാജപദത്തിൽ എത്തിയത്. ഇന്ത്യയിൽ മിൻറോ പ്രഭുവിന്റെ അനുകമ്പയോടുകൂടിയ ഭരണനൈപുണ്യത്തിന്റെ ഫലമായി ഗവൎമ്മേണ്ടിന്റെ വിരോധകക്ഷികളുടെ ശക്തി ക്ഷയിച്ചുവന്നിരുന്നുവെങ്കിലും, പൌരപ്രമാണികളുടെ ഇടയിൽ ചില ദിക്കിലൊക്കെ ഇച്ഛാഭംഗം നിമിത്തം അല്പം ചില അസ്വാസ്ഥ്യങ്ങൾ ഉണ്ടായിരുന്നില്ലെന്നില്ല. വിവേകശൂന്യന്മാരായ ചില ചെറുപ്പക്കാർ അരാജകചേഷ്ടകൾ ഇടക്കിടെ പ്രത്യക്ഷപ്പെടുത്തിയിരു

ന്നതിനാൽ, മതിയായ സമാധാനം ഇന്ത്യയിലും ഉണ്ടായിരുന്നില്ല. ഇങ്ങിനെയിരിക്കുമ്പോഴാണ് 1910 അക്ടോബർമാസത്തിൽ ഇന്ത്യാഭരണാധികാരികളുടെയിടയിൽ ചില മാററങ്ങളൊക്കെ വന്നത്. മിന്റോ പ്രഭുവിന്റെ കാലാവധി സമീപിക്കുകയാൽ ഹാർഡിഞ്ജ്പ്രഭുവേ ഇന്ത്യാ വൈസ്രോയിയായി നിശ്ചയിച്ച വിവരവും, ബ്രിട്ടീഷ് മന്ത്രിമാരുടെ കൂട്ടത്തിൽ ഇന്ത്യാ സ്റ്റേററ് സിക്രട്ടെറിയായിരുന്ന മോർലിപ്രഭു ആ സ്ഥാനം രാജിവെച്ചൊഴിഞ്ഞ വിവരവും, ക്രൂപ്രഭുവെ ആ സ്ഥാനത്തിലേക്കു നിശ്ചയിച്ച വിവരവും ഒക്കെ ഒരേ സമയത്താണ് ഇന്ത്യയിൽ അറിയപ്പെട്ടത്. ഇന്ത്യക്കാർക്ക് തൃപ്തികരമല്ലാത്ത അല്പം ചില നയങ്ങൾ കാട്ടീട്ടുണ്ടെങ്കിലും കൂടി, ഇത്ര യോഗ്യനും ഇന്ത്യക്കാരുടെ അളവററ ഭക്തിബഹുമാനങ്ങൾക്ക് പാത്രവാനുമായ മോർലി പ്രഭുവിന്റെ വേർപാട്, ഇന്ത്യക്കാർക്ക് വലുതായ വ്യസനത്തിന്ന് കാരണമായിത്തീർന്നിരുന്നു. എന്നാൽ, ഇന്ത്യക്കാരുടെ നന്മയെ നിരന്തരം കാംക്ഷിച്ചുപോരുന്ന ജോർജ്ജ് ചക്രവർത്തിയുടെ നിശ്ചയങ്ങൾ ഇന്ത്യക്കാരുടെ ഗുണത്തിന്നനുകൂലിച്ചതായിരിക്കുമെന്ന സമാധാനമായിരുന്നു ഇന്ത്യയിൽ ഉണ്ടായിരുന്നത ക്രൂപ്രഭുവും ഹാർഡിഞ്ജ്പ്രഭുവും ഒരേകൊല്ലത്തിൽ (1858-ൽ) ജനിച്ചു ഒരേ സ്കൂളിൽ പഠിച്ചു വളർന്നവരും ഏതാണ്ട് ഒരേ കാലം രാജ്യഭരണകാര്യങ്ങളിൽ പ്രവേശിച്ചവരും ആയിരുന്നതുകൊണ്ട് പുതിയ സ്റ്റേററ്സിക്രട്ടെരിയും, പുതിയ വൈസ്രോയിയും ഇന്ത്യാഭരണവിഷയത്തിൽ ജോർജ്ജ് ചക്രവർത്തിയുടെ ആജ്ഞകളെ ഭിന്നാഭിപ്രായം കൂടാതെ നടത്തുമെന്ന ആശ്വാസമായിരുന്നു ഏവക്കും ഉണ്ടായിരുന്നത്. ഹാർഡിഞ്ജ്പ്രഭുവെ സംബന്ധിച്ചേടത്തോളം, ഇന്ത്യക്കാർക്ക് ഗുണകരമായ അഭിപ്രായത്തിന്നു വേറെയും കാരണങ്ങളുണ്ടായിരുന്നു. 1844 മുതൽ 1848 വരെ ഇന്ത്യാ വൈസ്രോയി ആയിരുന്ന ഹാർഡിഞ്ജ്പ്രഭുവിന്റെ പൌത്രനാണ് നമ്മുടെ വൈസ്രോയിയായി വരുന്നതെന്നും, അദ്ദേഹത്തെ ഇന്ത്യാ വൈസ്രോയിയായി നിശ്ചയിക്കേണമെന്നു, പരേതനായ എഡ്വേർഡ് ചക്രവർത്തി മുമ്പുതന്നെ തീർച്ചപ്പെടുത്തിയിരുന്നുവെന്നും ഇന്ത്യയിൽ അറിവായപ്പോൾതന്നെ പുതിയ ചക്രവർത്തിയു

ടേയും, പുതിയ സ്റ്റേറ്റ് സിക്രട്ടെരിയുടേയും പുതിയ വൈസ്രോയിയുടേയും കാലത്തിൽ ഇന്ത്യാഭരണം, ഒരു നവീന പന്ഥാവിൽകൂടി പോകുമെന്നു ഇന്ത്യയിൽ പരക്കെ ഒരഭിപ്രായം ഉണ്ടായിക്കഴിഞ്ഞിരുന്നു. ഇപ്പോഴത്തെ വൈസ്രോയിയുടെ പിതാമഹനായിരുന്ന ഹാഡിഞ്ച്പ്രഭു, ഇന്ത്യയിലെ ഗവൎണ്ണർ ജനറലായി നിശ്ചയിക്കപ്പെട്ടു പുറപ്പെടുന്ന അവസരത്തിൽ, ഇംഗ്ലണ്ടിലെ മന്ത്രിപുംഗവനായിരുന്ന സേർ- റോബെട്ട് പീൽ, അദ്ദേഹത്തിന്നു അന്നു കൊടുത്തിരുന്ന ഒരു സാരോപദേശം, നമ്മുടെ വൈസ്രോയി ഇന്ത്യയിലേക്കു പുറപ്പെടുന്നതിന്നു അല്പദിവസം മുമ്പായി ഇന്ത്യാ അണ്ടർ സിക്രട്ടെരി മിസ്റ്റർ മൊണ്ടേഗ് ഒരു പ്രസംഗവശാൽ അദ്ദേഹത്തെ ഓൎമ്മപ്പെടുത്തുകയുണ്ടായി.

"ഇന്ത്യയിൽ എങ്ങും സമാധാനമുണ്ടാക്കി, ഭരണച്ചെലവു ചുരുക്കി, കച്ചവടം വൎദ്ധിപ്പിച്ചു, നീതിന്യായം, ദയ, ജ്ഞാനം ഇതുകളാൽ ഇന്ത്യയുടെ മേൽ നമുക്കുള്ള പിടുത്തത്തെ ഉറപ്പിക്കുവാൻ നിങ്ങൾക്കു സാധിച്ചുവെങ്കിൽ നിങ്ങളുടെ ഭരണകാലം കഴിഞ്ഞ് ഇവിടെ മടങ്ങിയെത്തുമ്പോൾ ഇവിടെ വെച്ചു നിങ്ങൾക്കു കിട്ടുന്ന സ്വാഗതം, ഇന്ത്യയിൽ വെച്ച് വളരെ ജയങ്ങൾ നേടി മടങ്ങി വരുന്നതായാൽ കിട്ടുന്നതിലും എത്രയോ ആയിരം മടങ്ങു സൌഹാൎദ്ദത്തോടുകൂടിയതായിരിക്കും"

ഇപ്രകാരമായിരുന്നു 1844-ൽ സേർ- റോബെട്ട്പീൽ നമ്മുടെ ഇപ്പോഴത്തെ വൈസ്രോയിയുടെ പിതാമഹനോടു ഉപദേശിച്ചിരുന്നത്. ഈ ഉപദേശം താൻ നിൎവ്യാജമായ ഭക്തിയോടെ ശിരസ്സിൽ വഹിച്ചും കൊണ്ടാണ് ഇന്ത്യയിലേക്കു വരുന്നതെന്നു ഹാഡിഞ്ച്പ്രഭു ഇംഗ്ലണ്ടിൽനിന്നു കപ്പൽ കയറുന്നതിന്നു മുമ്പായി ലണ്ടൻപട്ടണത്തിൽ വെച്ചു കൊടുത്ത ഒരു വിരുന്നുദിവസം പ്രസ്താവിക്കയുണ്ടായി. 1910 നവെമ്പ്ര 18-ാംനു- ഹാഡിഞ്ച്പ്രഭു ഇന്ത്യയിൽ കപ്പലിറങ്ങിയപ്പോൾ ചെയ്യ ഒന്നാമത്തെ പ്രസംഗത്തിൽ, 1912 ജനവരിയിൽ ജോൎജ്ജ് ചക്രവൎത്തിയും പട്ടമഹിഷിയും ഇന്ത്യയിൽ എഴുന്നെള്ളി ദൽഹിയിൽ വെച്ച് പട്ടാഭിഷേക ദൎബ്ബാർ (സാൎവ്വഭൌമികയോഗം) കഴിക്കുന്നതാണെന്നുള്ള ഒരു രാജകീ

യ സന്ദേശത്തെ പ്രസ്താവിച്ചു. ഈ സന്ദേശം ഇന്ത്യയൊട്ടുക്കും ഉണ്ടാക്കിത്തീൎത്തിട്ടുള്ള സന്തോഷത്തിന്ന് അളവുണ്ടായിരുന്നില്ല. ഹാൎഡിഞ്ജ്പ്രഭു 1910 നവെമ്പ്ര 23-ാംനു- വൈസ്രോയിയുടെ സ്ഥാനത്തിൽ പ്രവേശിക്കുകയും ചെയ്തു. ഇത്രയും സംഗതികൾ പ്രസ്താവനയായി പറഞ്ഞതിന്റെ ഉദ്ദേശം, ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സിലെ സിംഹാസനാരോഹണം മുതൽ പട്ടാഭിഷേകം വരേ ഇന്ത്യാഭരണസംബന്ധമായുണ്ടായ പ്രധാന മാററങ്ങൾ ഇന്നിന്നവയാണെന്ന സംക്ഷിപ്തമായ ഒരു അറിവുണ്ടാക്കുവാൻ മാത്രമാണ്.

---

## II. പട്ടാഭിഷേക കാൎയ്യാലോചനകളും ഒരുക്കങ്ങളും.

ഇന്ത്യാഭരണം ഈസ്റ്റിന്ത്യാകമ്പനിക്കാരുടെ അധീനത്തിൽ നിന്ന് 1858-ൽ ബ്രിട്ടീഷുരാജാധിപത്യത്തിൻകീഴിലാക്കിയപ്പോൾ വിക്ടോറിയാ മഹാരാജ്ഞിയുടെ സിംഹാസനാരോഹണം കഴിഞ്ഞിട്ടും കുറേ കൊല്ലങ്ങൾക്കു ശേഷമായിരുന്നതിനാൽ, ഹിന്തുരാജാക്കന്മാരോ, മുഹമ്മദീയരാജാക്കന്മാരോ ചെയ്യാറുണ്ടായിരുന്നപോലെ ഒരു പട്ടാഭിഷേകകൎമ്മം അവിടുന്ന് ഇന്ത്യയിൽ എഴുന്നെള്ളി നിവൎത്തിക്കേണ്ടതാണെന്നുള്ള ആലോചനക്കു വഴിയുണ്ടാക്കിയില്ല. എങ്കിലും, 1877-ൽ, ചരിത്രപ്രസിദ്ധമായി ഇന്ത്യയിലെ തലസ്ഥാനനഗരിയായ ദൽഹിയിൽവെച്ച് ഒരു ദൎബ്ബാർ കഴിക്കേണ്ടതാണെന്ന് ഇന്ത്യയിൽ അന്നു വൈസ്രോയി ആയിരുന്ന ലിററൻപ്രഭുവും, ബ്രിട്ടീഷുമന്ത്രിമാരും ആലോചിച്ചുറച്ചു. ഈ ദൎബ്ബാറിന്റെ ഉദ്ദേശം ബ്രിട്ടീഷുരക്ഷയിൽ രാജ്യഭാരം ചെയ്യുന്ന ഇന്ത്യയിലെ രാജാക്കന്മാരേയും രാജ്യഭാരമില്ലാത്ത പ്രഭുക്കന്മാരേയും ഒക്കേ ക്ഷണിച്ചുവരുത്തി മഹാരാജ്ഞിയുടെ പ്രതിനിധിയെന്ന നിലയിൽ വൈസ്രോയി ആചാരോപചാരങ്ങൾ സ്വീകരിക്കേണമെന്നായിരുന്നു. ഇ പ്രകാരമുള്ള ദൎബ്ബാറുകൾ ഹിന്തുക്കളും മുഹമ്മദീയരുമായ രാജാക്കന്മാ

ർ മുമ്പു ചെയ്തിരുന്ന ഒരു നടപടിയാണ്. നിശ്ചയപ്രകാരം 1877-ൽ ഒരു ദർബ്ബാർ കഴിക്കപ്പെട്ടു ബ്രിട്ടീഷാധിപത്യത്തിനുശേഷം നടത്തപ്പെട്ട ഒന്നാമത്തെ ദർബ്ബാർ അതായിരുന്നു. വിക്ടോറിയാ മഹാരാജ്ഞിയുടെ കാലത്തിന്നുശേഷം എഡ്വേർഡ് ചക്രവർത്തി സ്ഥാനാരൂഢനായി. ഇംഗ്ലണ്ടിൽ വെച്ച് കിരീടധാരണം എന്ന കർമ്മം ബ്രിട്ടീഷുരാജാക്കന്മാർ കഴിക്കാറുള്ള സമ്പ്രദായത്തിൽ അവിടുന്നും കഴിച്ചുവെന്നല്ലാതെ ഇന്ത്യയിൽ എഴുന്നെള്ളി ഇന്ത്യാചക്രവർത്തിയായാൽ ചെയ്യേണ്ടുന്നതായ കർമ്മങ്ങൾ അനുഷ്ഠിക്കുവാൻ അവിടുത്തേക്ക് സാധിച്ചില്ല. എഡ്വേർഡ് ചക്രവർത്തി 1903-ൽ ഇന്ത്യയിൽ എഴുന്നെള്ളി, ഇന്ത്യയിലെ സമ്പ്രദായത്തിന്നനുസരിച്ച് പട്ടാഭിഷേകം കഴിക്കേണ്ടതാണെന്ന് അന്നു ബലമായ അഭിപ്രായം ഉണ്ടായിരുന്നു. എഡ്വേർഡ് ചക്രവർത്തി തിരുമനസ്സിലേക്കു തന്നെ അങ്ങിനെ ചെയ്യേണമെന്നും ഉണ്ടായിരുന്നു. പക്ഷേ, സാധിച്ചില്ല. എങ്കിലും, ചക്രവർത്തിയുടെ പ്രതിനിധിയെന്ന നിലയിൽ വൈസ്രോയി 1877-ലെ മാതിരി ഒരു ദർബ്ബാർ 1903-ലും കഴിച്ചു. അന്നു ഇന്ത്യാവൈസ്രോയി കർസൺപ്രഭുവായിരുന്നു. എഡ്വേർഡ് ചക്രവർത്തിയുടെ വാഴ്ചകാലത്തിൽ നടത്തപ്പെട്ട ഈ ദർബ്ബാർ, 1877-ൽ നടത്തപ്പെട്ടതിലും വളരേ കേമമായ നിലയിലായിരുന്നു ആഘോഷിക്കപ്പെട്ടിരുന്നത്.

ജോർജ്ജ് ചക്രവർത്തി 1910 മേയിമാസത്തിൽ ബ്രിട്ടീഷുരാജപദത്തിൽ എത്തിയപ്പോൾ, അവിടുത്തെ ആഗ്രഹം ഇംഗ്ലണ്ടിൽ വെച്ച് കിരീടധാരണകർമ്മം കഴിക്കുമ്പോലെ തന്നെ ഇന്ത്യയിലെഴുന്നെള്ളി ഇന്ത്യയിലെ സമ്പ്രദായത്തിന്നനുസരിച്ച് ഇന്ത്യാചക്രവർത്തിയുടെ നിലയിൽ കഴിക്കേണ്ടുന്നതായ പട്ടാഭിഷേകവും നടത്തേണമെന്നായിരുന്നു. ഈ രാജകീയാഭിലാഷത്തെയാണ് വൈസ്രോയി ഹാർഡിഞ്ച്പ്രഭു ബോമ്പായി പട്ടണത്തിൽ കപ്പലിറങ്ങിയ ഉടനെ 1910 നവേമ്പ്രമാസത്തിൽ ഇന്ത്യക്കാരെ അറിയിച്ചത്. അന്നു മുതൽ ഇന്ത്യയിലെങ്ങും ജോർജ്ജ് ചക്രവർത്തിയുടെ ഇന്ത്യയിലേക്കുള്ള എഴുന്നെള്ളത്തിനേപ്പറ്റിയും വരുവാൻ പോകുന്ന പട്ടാഭിഷേകമഹോത്സവത്തേപ്പറ്റിയുമുള്ള സംസാരമേ കേൾപ്പാനുണ്ടാ

യിരുന്നുള്ളൂ. 1911 ഫിബ്രവരി 6-ാംനു- ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സുകൊണ്ട് ബ്രിട്ടീഷുപാൎല്ലിമെണ്ട് തുറന്ന അവസരത്തിൽ ചെയ്യ പ്രസംഗത്തിൽ

“ഇന്ത്യാസാമ്രാജ്യ ചക്രവൎത്തിയുടെ സ്ഥാനത്തിൽ നാം ഇപ്പോൾ എത്തിട്ടുള്ള വിവരം, ഇന്ത്യയിൽ വെച്ച് ഒരു ദൎബ്ബാർ കൂടി നമ്മുടെ ഇന്ത്യൻപ്രജകളെ നേരിട്ടറിയിക്കേണമെന്നു നാം വിചാരിക്കുന്നുണ്ട്”

എന്നു പ്രസ്താവിക്കയുണ്ടായി. ഇതായിരുന്നു പട്ടാഭിഷേകത്തെ സംബന്ധിച്ച് തിരുമുഖത്തിൽനിന്നു ഒന്നാമതായി പുറപ്പെട്ട ഒരു അറിയിപ്പ്. ഇന്ത്യയിൽ അന്നുമുതൽ ഒരുക്കങ്ങൾ കൂട്ടിത്തുടങ്ങി. പട്ടാഭിഷേക ചെലവിലേക്കായി ഒന്നരകോടി ഉറുപ്പിക ഇന്ത്യാഗവൎമ്മേണ്ട് നീക്കിവെക്കുകയും ദൽഹിപട്ടണത്തിൽ ഇതിലേക്കു വേണ്ടപ്പെട്ട ഒരുക്കങ്ങൾ ചെയ്വാൻ യുനൈറ്റഡ്പ്രോവിൻസിലെ ലഫ്റ്റനണ്ട് ഗവൎണ്ണരായ സേർ- ജൊൻഹ്യൂവെററ് എന്ന ഉദ്യോഗസ്ഥനേ മേധാവിയാക്കി അദ്ദേഹത്തിൻെറ കീഴിൽ അനവധി ഉദ്യോഗസ്ഥന്മാരെ നിയമിക്കുകയും ചെയ്തു. പട്ടാഭിഷേകത്തിന്നായി ഇന്ത്യാസാമ്രാജ്യത്തിൽ നാനാദിക്കിൽനിന്നും വിദേശരാജ്യങ്ങളിൽനിന്നും എത്തിച്ചേരുന്ന അതിഥികളേ യഥേഷ്ടം സല്ക്കരിച്ചു താമസിപ്പിക്കുവാനായി അവിടെ മേപ്പടി ഉദ്യോഗസ്ഥന്മാർ ചെയ്യ ഒരുക്കങ്ങളേപ്പററി ആകപ്പാടെ ഒരു വിവരണം കൊടുക്കുക എന്നുവെച്ചാൽ അതിന്നു പ്രത്യേകം തന്നെ ഒരു വലിയ പുസ്തകം ആവശ്യമായിത്തീരും. “ഒരു ഇന്ദ്രജാലവിദ്യക്കാരൻെറ ദണ്ഡംകൊണ്ടോ എന്നു തോന്നുമാറ് മുഗളുമഹാചക്രവൎത്തിമാരുടെ ചരിത്രപ്രസിദ്ധമായ രാജധാനി തുടങ്ങി അതിൻെറ പ്രാകാരപൃഷ്ഠത്തെ അതിക്രമിച്ച് മണ്ഡപങ്ങളാൽ നിറയപ്പെട്ട ഒരു നവീനനഗരം ആ പുണ്യഭൂമിയിൽ ആവിൎഭവിച്ചിട്ടുണ്ടായിരുന്നു. അപ്രധാനങ്ങളായ പത്തും പന്ത്രണ്ടും മണ്ഡപങ്ങളാൽ ആവൃതങ്ങളായ ഓരോ മഹാമണ്ഡപങ്ങളുടെ അലങ്കാര പദ്ധതികൾ അതാതിൻെറ അധിഷ്ഠാതാക്കന്മാരുടെ കുലീനത, ഉൽക്കൎഷം, വംശപാരമ്പൎയ്യം മുതലായവയെ നിൎദ്ദേശിച്ചിരുന്നു. വെള്ളികൊണ്ടുള്ള

കാർമ്മികവസ്ത്രവും, കാഞ്ചനവസ്ത്രവും ഒരാൾക്കും, ശ്യാമധവളസുവ ർണ്ണവർണ്ണങ്ങളോടുകൂടിയ സൂക്ഷ്മവസ്ത്രം (മസിലിൻതുണി) മററൊരാൾക്കും, രജപുത്രവംശാവലിയുടെ കൊടിയടയാളത്തേക്കുറിക്കുന്ന പലാശ, കൌസുംഭ, പാടല, ശ്യാമ, ധവള വർണ്ണങ്ങളിൽ മുക്കിയതും അതി മൃദുത്വമുള്ളതുമായ കാശ്മീര സാൽവകൾ കീർത്തിമാന്മാരും, സൂൎയ്യചന്ദ്രന്മാരുടെ സന്താനങ്ങളുമായ രജപുത്രരാജാക്കന്മാൎക്കും അടയാളമായി വേർതിരിച്ചു കാണ്മാനുണ്ടായിരുന്നു. ഈ മണ്ഡപനഗരത്തിൻെറ മദ്ധ്യത്തിൽകൂടി അഭ്രകസൂക്ഷ്മകണങ്ങൾ കൂട്ടിച്ചേൎത്തു രക്തശിലാഖണ്ഡചൂർണ്ണത്താൽ നിർമ്മിതമായ ഒരു വിസ്താരമുള്ള നിരത്ത് നീണ്ടുകിടക്കുന്നുണ്ടായിരുന്നു. ഈ അഭ്രകകണങ്ങളിന്മേൽ സൂൎയ്യരശ്മി പതിച്ച് ഓരോ ചെറിയ ദർപ്പണത്തിൽ നിന്നെന്നപോലെ ദീപ്തിമത്തായ സ്വർണ്ണപ്രകാശം പുറത്തേക്കു വിടുമ്പോൾ, ഈ നിരത്ത് സ്വർണ്ണംകൊണ്ടുണ്ടാക്കിയ ഒരു പദ്ധതിയുടെ ആകൃതിയെ അവലംബിച്ചിരുന്നു. ഈ കാഞ്ചനമാൎഗ്ഗത്തിൻെറ ഇരുവശവും ഉണ്ടായിരുന്ന താലം, പുഷ്കരം, ചമ്പകം മുതലായ വൃക്ഷശ്രേണികളും തൃണാവൃതഭൂമികളും പുഷ്പശയ്യകളും, ഒക്കെക്കൂടി പലതരമായ വർണ്ണംകൊണ്ടുള്ള നയനോത്സവത്തെ പൂരിപ്പിച്ചിരുന്നു" എന്നു മാത്രം പറഞ്ഞു വിടുകയാണ് ഉത്തമം. ഇന്ത്യാഗവർമ്മേണ്ട് ചെയ്യു ഒരുക്കങ്ങളേപ്പററി അല്പം കൂടി ഒരു വിവരണം താഴെ കൊടുക്കുന്നു.

"ദെൽഹി ഇപ്പോൾ 25 നാഴിക സമചതുരത്തിലുള്ള ഒരു വെളുത്ത പട്ടണമാണ് എന്നു മാത്രം പറഞ്ഞാൽ ആയില്ല. വിദ്യുച്ഛക്തിയാൽ ഈ പട്ടണത്തിൽ മുഴുവനും രാത്രിയിലും പകലാണ്. 50000 ഉറുപ്പിക ചെലവിട്ട് എവിടേയും എപ്പോഴും ആവശ്യംപോലെ വെള്ളം കിട്ടത്തക്കവിധത്തിൽ കുഴൽവെള്ളത്തിൻെറ ഏൎപ്പാടും, രാജമാൎഗ്ഗങ്ങളായ നിരത്തുകളും പ്രത്യേകം ഏർപ്പെടുത്തിയ വളരെ റെയിൽവെസ്റ്റേഷനും കാണുന്ന മാത്രയിൽ ആശ്ചര്യം ഉണ്ടാക്കുന്നതാണ്. എല്ലാററിനും മദ്ധ്യത്തിലാണ് ചക്രവൎത്തിയുടെ വാസസ്ഥലം പണിയിപ്പിച്ചിട്ടുള്ളത്. ഈ മനോഹരമായ എടുപ്പിന്ന് ഉപയോഗമാക്കിത്തീൎത്ത നിറങ്ങളിൽ നീലവർണ്ണമാണ് പ്രധാനം.

ഇതിന്നടുത്താണ' "സക്കീററ്ഹൌസ്സ്" എന്നു പറയുന്നതും കഴിഞ്ഞ ദർബ്ബാർ കാലത്തിൽ കർസൺപ്രഭു താമസിച്ചതുമായ സ്ഥലം. മഴയോ മററൊ അകപ്പെട്ടാൽ ഈ സ്ഥലം ചക്രവത്തിക്കും പട്ടമഹിഷിക്കും താമസത്തിന്ന് ഉപയോഗമാക്കിതീക്കേണമെന്ന നിലയിൽ ഈ എടുപ്പും റിപ്പേർചെയ്ത് ഭംഗിയാക്കി വെച്ചിട്ടുണ്ട്. തിരുമേനികൾക്കു താമസിക്കേണ്ടതായ കാമ്പിന്ന് ചുററും ഉണ്ടാക്കീട്ടുള്ള പൂങ്കാവനങ്ങൾ കാഴ്ചക്കു വളരേ മനോഹരമായിരിക്കുന്നു. മേറിരാജ്ഞിയുടെ കൂടാരത്തിന്നരികേയുള്ള ഒരു തോട്ടത്തിൽ റോജപ്പൂത്തോട്ടത്തിന്നു മാത്രം 15000 ഉറുപ്പികയോളം ചെലവാക്കീട്ടുണ്ടെന്നാണ് അറിയുന്നത്. എല്ലാംകൂടി 135 നാട്ടുരാജാക്കന്മാർ ഇന്ത്യയിലെ നാനാദിക്കുകളിൽനിന്നുമായി ഈ ദർബ്ബാറിലേക്ക് എത്തുമെന്നു കണക്കാക്കീട്ടുണ്ട്. ഈ വക രാജാക്കന്മാരുടേയും മഹാരാജാക്കന്മാരുടേയും പാപ്പിടങ്ങൾ ചക്രവത്തിയുടെ തമ്പിന്നു ചുററും "കിങ്ങ്സ്‌വേ" "കോറനേഷൻ റോഡ്" എന്നീ രണ്ടു നിരത്തുകൾക്ക് ഇരുവശവുമായിട്ടാണ് കിടക്കുന്നത്. ഈ രണ്ടു നിരത്തിൽകൂടിയാണ് ചക്രവത്തി ദർബ്ബാർ ഹാളിലേക്കു എഴുന്നെള്ളേണ്ടത്. ഈ നിരത്തുകളുടെ ഇരുവശവും നാട്ടുരാജാക്കന്മാരുടെ വകയായുണ്ടാക്കുന്ന അലങ്കാരങ്ങൾക്കും തോരണങ്ങൾക്കും മദ്ധ്യത്തിൽ കൂടിയുള്ള എഴുന്നെള്ളത്ത് മനോഹരമായിരിപ്പാനേ തരമുള്ളു.

## "കിങ്ങ്സ് ഗേററ്".

ദൽഹി കോട്ടക്കരികെ ഒരു പ്രത്യേക റെയിൽവെസ്റ്റേഷൻ ഉണ്ടാക്കീട്ടുണ്ട്. അവിടേയാണ് ചക്രവത്തിയും പരിവാരങ്ങളും വണ്ടിയിറങ്ങുക. വണ്ടിയിറങ്ങിയാൽ കിങ്ങ്സ് ഗേററ് കടന്നാണ് കാമ്പിലേക്ക് എഴുന്നെള്ളേണ്ടത്. ഈ ഗേററിന്ന് ചില പ്രത്യേക സാന്നിദ്ധ്യങ്ങളുണ്ട്. ജുമ്മാമസിജിററിലേക്ക് നിസ്കാരത്തിന്നായി പോകുമ്പോൾ ദൽഹിയിൽ അന്നന്ന നാടുവാഴുന്ന ചക്രവത്തിമാക്ക് മാത്രമേ ഈ ഗേററ് കടപ്പാൻ പാടുള്ളുവെന്നായിരുന്നു മഹമ്മദീയ ചക്രവത്തിമാരുടെ നിശ്ചയം. ചക്രവത്തിമാരുടെ മക്കൾക്കുംകൂടി ഈ ഗേററ് കടപ്പാൻ പാടില്ലത്രേ. ഈ ഗേററ' ഒടുവിൽ തുറന്നിട്ടുള്ളതായി കാക്കുന്നത് 1857-ൽ മാത്രമാണ്. അതുകൊണ്ട് ജോ

ജ്ജ് ചക്രവത്തിയുടെ ദൽഹി പ്രവേശനം, ചരിത്രസംബന്ധമായി ഖ്യാതി നേടിയ ഒരു ഗേററിൽകൂടിയാണെന്നു പറയേണ്ടതില്ലല്ലോ. ദൽഹി പട്ടണത്തിന്റെ പ്രാകാരപൃഷ്ഠത്തിൽനിന്ന് ഈ പുതിയ ദൽഹിപട്ടണത്തെ ഒന്നു വീക്ഷിക്കുന്നതായാൽ, തരിശായും കൃഷിനിലമായും കിടന്നിരുന്ന ആ ദൽഹി പട്ടണഭാഗം തന്നെയൊ ഇത്, എന്നു ആക്കും തോന്നിപ്പോകും. വസ്തുക്കളെക്കൊണ്ടുണ്ടാക്കിയ ഈ പട്ടണത്തിന്ന് വിദ്യുച്ഛക്തിയാൽ കിട്ടുന്ന ശോഭ എത്രമാത്രം നയനാനന്ദകരമാണെന്ന് ഊഹിക്കുകയാണ് നല്ലത്. ദബ്ബാർ കൂടാതെ കോട്ടയിൽവെച്ച് ഒരു രാജകീയ ഉദ്യാനവിരുന്നുകൂടി ഉണ്ടാകുന്നതാണ്. ഇതിലേക്കായി ഈ കോട്ട റിപ്പേർചെയ്യ് ശരിപ്പെടുത്തി വെച്ചിരിക്കുന്നു. ഇവിടെയാണ് ഷാജിഹാൻ ചക്രവത്തിയുടെ ഡിവാൻ. ഇ. ഖാസ് എന്നു പറയുന്ന സിംഹാസനമുറി. ഈ മുറി ഒന്നാംതരം വെള്ളക്കല്ലുകൊണ്ടുണ്ടാക്കിയതാണെന്ന് ചരിത്രം വായിച്ചവക്കറിയാമല്ലോ.

ഇനി ദബ്ബാർകാലത്തിൽ എത്തിച്ചേരുന്നവരിൽ "തമാശ" ക്കു മനസ്സില്ലാത്തവരുടെ വിനോദത്തിന്നായി ഒന്നും വകയുണ്ടാക്കീട്ടില്ലെന്നില്ല. അതിലേക്ക് ആക്കിയോളജിക്കൽ ഡിപ്പാട്ടുമെൻറുകാരുടെ വകയായി ഒരു പ്രദശനശാല ഏപ്പെടുത്തിയിരിക്കുന്നു. ഇപ്രകാരം ഒരു പ്രദശനശാലക്കാവശ്യമായ സാധനങ്ങൾ പല ദിക്കിൽനിന്നുമായി സംഭരിച്ചുവെച്ചിട്ടുണ്ട്. മുഗൾചക്രവത്തിമാരായിരുന്ന എല്ലാവരേയും സംബന്ധിച്ച ഓരോ സാധനങ്ങളാണ് പ്രദശിപ്പിച്ചിട്ടുള്ളത്. ഈ പ്രദശന സാധനങ്ങൾ ഇന്ത്യയിൽ പല ദിക്കിൽനിന്നുമായി സംഭരിച്ചുവെക്കപ്പെട്ടവയുമാണ്. ബേബർ തുടങ്ങി ഇന്ത്യയിൽ വാണിരുന്ന എല്ലാ മുഗിളചക്രവത്തിമാരുടേയും അവരുടെ രാജധാനിയിൽ അന്നുണ്ടായിരുന്ന യോഗ്യന്മാരുടേയും ഛായാപടങ്ങളും ചക്രവത്തിമാർ സ്വന്തമായി ഉപയോഗിച്ച ചില സാധനങ്ങളും അവർ ഓരോരുത്തരുടെ ചില എഴുത്തുകളും അന്നു പ്രചാരമുണ്ടായിരുന്ന ചില നാണ്യങ്ങളും എന്നുവേണ്ട പുരാണവസ്തുക്കളാണെന്നു ഗണിക്കപ്പെടുന്ന മിക്കവയും ഈ ശാലയിൽ സംഭരിക്കപ്പെട്ടിട്ടുണ്ട്.

## തപ്പാൽ ഏർപ്പാട്.

ഈ കാൎയ്യത്തിലാണ് പലൎക്കും വല്യതായ ആശ്ചൎയ്യം തോന്നിപ്പോകുന്നത്. ഇന്ത്യാസാമ്രാജ്യഭരണാധികാരികളും സംസ്ഥാനഭരണാധികാരികളും ഒട്ടൊഴിയാതെയുള്ള മഹാരാജാക്കന്മാരും അവരുടെ ഉത്തരവാദപ്പെട്ട ഉദ്യോഗസ്ഥന്മാരും ഇന്ത്യയിലെ നായകന്മാരായ പൌരന്മാരിൽ മിക്കവരും എത്തിച്ചേരുന്ന ഒരു സ്ഥലത്തിൽ തപ്പാലാപ്പീസ്സിന്റെ സൌകൎയ്യം എത്രമാത്രം വേണമെന്ന് നമുക്ക് ഊഹിക്കാം. തപ്പാൽ ഡിപ്പാൎട്ടുമെണ്ടുകാർ ഈ കാൎയ്യം മറന്നിട്ടില്ല. ദൽഹിയിൽ ഇപ്പോൾ 1 ചീഫ് സൂപ്രെഡെണ്ടും 1 പോസ്റ്റ്മാസ്റ്ററും ഇവരുടെ സഹായത്തിന്നായി 6 സൂപ്രെഡെണ്ടുമാരും 2 ഡിപ്യൂട്ടിപോസ്റ്റ്മാസ്റ്റൎമ്മാരും 3 അസിസ്റ്റണ്ട്പോസ്റ്റ്മാസ്റ്റൎമ്മാരും ഉണ്ട്. ഇതിന്നും പുറമെ 200 ക്ലൎക്കുമാരും 150 പോസ്റ്റ്മെൻമാരും മുദ്രകുത്തുവാനും മററുമായി 100 ശിപായിമാരും ഉണ്ട്. വലിയ തപ്പാലാപ്പീസ്സ് വളരെ സ്ഥലമുള്ള മനോഹരമായ ഒരു ഏടുപ്പാണ്. ഇതിന്നു കീഴായി ദൽഹിയിൽ അവിടവിടെയായി അഞ്ചരനാഴിക സമചതുരത്തിന്നുള്ളിൽ 24 സബ്ബ് ആപ്പീസ്സുകളും ഉണ്ട്. എഴുത്തുകൾ ഈ തപ്പാലാപ്പീസ്സുകളിൽ നിന്ന് അങ്ങോട്ടും ഇങ്ങോട്ടും കൊണ്ടുപോകേണ്ടതിലേക്ക് ഇരട്ടക്കുതിര കെട്ടിയ പ്രത്യേക വണ്ടികളാണ്. എല്ലാ കാമ്പിലും ഓരോ എഴുത്തുപെട്ടിയുണ്ട്. ഈ പെട്ടികൾ ഇടക്കിടെ തുറന്ന് ഉള്ള കത്തുകൾ എടുത്തുകൊണ്ടുപോകുന്നു. തപ്പാൽക്കാരുടെ ആവശ്യത്തിന്ന് മോട്ടോർവണ്ടികളുമുണ്ട്. കമ്പിവൎത്തമാനങ്ങൾക്കുള്ള സൌകൎയ്യവും ഇതുപോലെതന്നെ വളരെ നന്നായിട്ടുണ്ട്. ബോമ്പായിൽ നിന്ന് ദൽഹിവരെ 950 നാഴിക ദീൎഘത്തിൽ പ്രത്യേകമായ കമ്പി ഉണ്ടാക്കീട്ടുണ്ട്. ഈ കമ്പികൾ മുഖേന മണിക്കൂറിൽ 7000 വാക്കുകൾ അയപ്പാനുള്ള ഏൎപ്പാടും ചെയ്തിട്ടുണ്ട്. ഇന്ത്യയിലെ മററു പ്രധാനപട്ടണങ്ങളുമായി പ്രത്യേക കമ്പികളാൽ പ്രത്യേകം കൂട്ടികെട്ടിയുമിരിക്കുന്നു".

പട്ടാഭിഷേക ദൎബ്ബാർ 1912 ജനവരിയിൽ കഴിപ്പാനാണ് ഒന്നാമതായി തീൎച്ചപ്പെടുത്തിയതെങ്കിലും പുനരാലോചന ചെയ്തു

1911 ഡിസെമ്പ്ര 12-ാംനു- ഈ ശുഭകൎമ്മം കഴിപ്പാൻ തീൎച്ചപ്പെടുത്തി. ആ ദിവസത്തിന്നു തക്കവണ്ണം ചക്രവൎത്തിയും പട്ടമഹിഷിയും ഇന്ത്യയിൽ എത്തിച്ചേരുന്നതാണെന്നും തീൎച്ചയാക്കി.

## III. ചക്രവൎത്തിയുടെ എഴുന്നെള്ളത്ത്.

ഇംഗ്ലണ്ടിൽ പാൎല്ലിമെണ്ട് സഭക്കാരുടെ ഇടയിലുള്ള കക്ഷിവഴക്കുകളും, ഫ്രഞ്ചുകാരും ജൎമ്മനിക്കാരും തമ്മിൽ ആഫ്രിക്കയിലെ മൊറാക്കോ രാജ്യസംബന്ധമായി നടക്കുന്ന സൌന്ദൎയ്യപിണക്കങ്ങളും, ഇററലിയും തുൎക്കിയും തമ്മിൽ ട്രിപ്പോളിയിൽവെച്ചു നടത്തുന്ന യുദ്ധവും ഒക്കെക്കൂടി യൂറോപ്പുരാജ്യം മുഴുവനും ക്ഷോഭത്താൽ ഇളകിയിരിക്കുന്ന അവസരത്തിലാണ് ചക്രവൎത്തി തിരുമനസ്സുകൊണ്ട് ഇന്ത്യയിലേക്ക് എഴുന്നെള്ളേണ്ടുന്ന കാലം ആസന്നമായത്. വടക്കെ ഇന്ത്യയിൽ എന്നല്ല, പലേടങ്ങളിലും ക്ഷാമലക്ഷണങ്ങളും, ദൽഹിയിൽ പ്ലേഗിന്റെ കലശലായ ഉപദ്രവവും കൂടിയുണ്ടെന്നു വന്നപ്പോൾ പട്ടാഭിഷേകത്തിന്ന് ചക്രവൎത്തി എഴുന്നെള്ളുന്നതിൽ വിരോധാഭിപ്രായം പറവാൻ ഇംഗ്ലണ്ടിൽ ആളുകൾ ഉണ്ടാവാതിരുന്നിട്ടില്ല. വിശേഷിച്ച് ബ്രിട്ടിഷു ചക്രവൎത്തിമാരാരും ആ സ്ഥാനാരോഹണം കഴിഞ്ഞതിൽ പിന്നെ ഇന്ത്യയിലാവട്ടെ ബ്രിട്ടീഷു സാമ്രാജ്യത്തിൽ പെട്ട കോളണികളിലാവട്ടെ എഴുന്നെള്ളുക ഉണ്ടായിട്ടില്ല. ചക്രവൎത്തി എപ്പോഴും ഇംഗ്ലണ്ടിൽ തന്നെ ഉണ്ടായിരിക്കേണമെന്ന ഒരു നിശ്ചയം നിയമംപോലെ ആയി വന്നിട്ടുണ്ടായിരുന്നു. ഇതിന്നും പുറമെ അഞ്ചുകൊല്ലം മുമ്പാണ് ജോൎജ്ജ് ചക്രവൎത്തിയും പട്ടമഹിഷിയും വെയിത്സ് രാജകുമാരന്റേയും കുമാരിയുടേയും നിലയിൽ ഇന്ത്യാസാമ്രാജ്യം മുഴുവൻ സഞ്ചരിച്ചു മടങ്ങിപ്പോയിട്ടുള്ളതെന്നും അതുകൊണ്ട് ഇപ്പോഴത്തെ ഈ എഴുന്നെള്ളത്ത് അത്ര ആവശ്യമില്ലെന്നും മററുമായിരുന്നു ഇവരുടെ ന്യായങ്ങൾ. പക്ഷെ ഇന്ത്യയിൽ ഈ വൎത്തമാനം വളരെ ഇച്ഛാഭംഗം ഉണ്ടാക്കിത്തീൎത്തുവെന്നു മാത്രമല്ല, വൎത്തമാനപത്രങ്ങൾ മുഖേനയും പൊതുജനയോഗങ്ങൾ മുഖേനയും മററും ഇന്ത്യക്കാരുടെ അഭിപ്രാ

യം നല്ലവണ്ണം പ്രത്യക്ഷമാകയും ചെയ്തു. ചക്രവൎത്തി, അദൃശ്യനായ ഒരു രാജാവായാൽ പോരെന്നും പ്രതിനിധിമാരെയാക്കി കാൎയ്യങ്ങൾ കഴിച്ചുകൂട്ടുന്നതു ഇഷ്ടമല്ലെന്നും, അവിടുന്നു ദൽഹിയിൽ എഴുന്നെള്ളി പട്ടാഭിഷേകകൎമ്മം നിൎവ്വിഘ്നം കഴിച്ചുകൂട്ടേണമെന്നും മററും ഇന്ത്യയിൽ എല്ലാ ദിക്കിൽനിന്നും ജനങ്ങൾ വെളിവായി പറവാൻ തുടങ്ങി. ചക്രവൎത്തി തിരുമേനി മുൻചെയ്തു നിശ്ചയത്തിൽ യാതൊരു മാററവും വരുത്തുന്നതല്ലെന്നു തീൎച്ചയാക്കി. 1911 നവെമ്പ്ര 11-ാംനു- ശനിയാഴ്ച ഇംഗ്ലണ്ടിൽനിന്ന് പട്ടമഹിഷീസമേതനായി സ്റ്റേററ് സിക്രട്ടേരി ക്രൂപ്രഭുവേയും രാജകീയ പരിവാരങ്ങളേയും കൂട്ടി കപ്പൽ കയറി. ബ്രിട്ടീഷുകാരൊക്കെ ചക്രവൎത്തിയുടെ ഈ എഴുന്നെള്ളത്ത് യാതൊരു അപമംഗളവും കൂടാതെ വിജയമായി കലാശിച്ച് ഇംഗ്ലണ്ടിൽ വീണ്ടും മടങ്ങിയെത്തുവാനുള്ള ആശംസയോടെ പ്രാൎത്ഥനകളും നടത്തി. „മെദീന" എന്ന ഒരു കപ്പൽ രാജദമ്പതിമാരുടെ പ്രത്യേകആവശ്യത്തിലേക്ക് മുൻകൂട്ടിത്തന്നെ വെള്ളത്തിൽ കൂടി സഞ്ചരിക്കുന്ന ഒരു രാജധാനിപോലെ ആക്കിയിരുന്നു. „മെദീന" കപ്പൽ ജിബ്രാൾട്ടർ, പോൎട്ട്സെഡ് മുതലായ ദിക്കുകളിൽ അടുപ്പിച്ചിരുന്നു. പോൎട്ട്സെഡിൽ വെച്ച് തുൎക്കിസുൽത്താൻെറ മൂത്തമകനോടും ഈജിപ്റ്റിലെ ഖെദീവിനോടും അവിടെയുള്ള ബ്രിട്ടീഷുദ്യോഗസ്ഥന്മാരോടും ചക്രവൎത്തി കുശലപ്രശ്നങ്ങൾ ചെയ്തു 26-ാംനു- ഏഡൻപട്ടണത്തിൽ എത്തിച്ചേൎന്നു. തുൎക്കിയും ഇററലിയും തമ്മിൽ നടക്കുന്ന യുദ്ധം കാരണമായി „മെദീന' കപ്പൽ കടന്നുവരേണ്ടുന്ന കടൽമാൎഗ്ഗങ്ങളൊക്കെ അവരുടെ പടക്കപ്പലുകളുടെ ദൃഷ്ടിയിലായിരുന്നുവെങ്കിലും „മെദീന" കടന്നുപോകുന്നതുവരേ യാതൊരു യുദ്ധവും അവിടങ്ങളിൽ വെച്ച് നടത്തരുതെന്ന് ആ രണ്ടു കോയ്മകളും മുൻകൂട്ടി നിശ്ചയിച്ചിരുന്നു. അറേബിയാ അൎദ്ധദ്വീപിൻെറ തെക്കേ അതിരിൽ കിടക്കുന്ന ഏഡൻപട്ടണം, ഇന്ത്യാസാമ്രാജ്യത്തിൻെറ ഒരു ഭാഗമായിട്ടാണ് ഗണിക്കപ്പെട്ടു വരുന്നത്. തിരുമേനികൾ അവിടെ കപ്പലിറങ്ങി, ജനങ്ങളുടെ ആതിഥ്യങ്ങളും മംഗളപത്രങ്ങളും ഒക്കെ സ്വീകരിച്ച് പിറേറദിവസം അവിടംവിട്ടു ബോമ്പായിക്ക് യാത്രയായി. ഇതി

ലിടക്ക തന്നെ സ്വാഗതകമ്പികഠം, കമ്പിയില്ലാക്കമ്പിമാഗ്ഗം തിരുമേനികഠംക്ക ഇന്ത്യയിൽനിന്ന അയക്കപ്പെട്ടു തുടങ്ങിയിരുന്നു. തിരുമേനികഠം കയറിയ മെദീനക്കപ്പലും അകമ്പടിയായി കൂടിയിരുന്ന പടക്കപ്പലുകളും ഡിസെമ്പ്ര 2-ാംനു- ശനിയാഴ്ച രാവിലെ ബോമ്പായിത്തുറയിൽ വന്നണഞ്ഞു. തിരുമേനികളുടെ എഴുന്നെള്ളത്ത് പ്രമാണിച്ചു ബോമ്പായി പട്ടണത്തിൽ ചെയ്യപ്പെട്ടിരുന്ന ഏപ്പാട്ടുകഠം എത്രമാത്രം ഘോഷമായ നിലയിലായിരുന്നുവെന്ന് പറവാൻ പ്രയാസം. ബോമ്പായി പട്ടണത്തിൽ കപ്പലിറങ്ങി, രണ്ടുദിവസം അവിടെ താമസിച്ച് ദൽഹിയിലേക്ക പോകുന്നതുവരേയുണ്ടായ സംഭവങ്ങളെപ്പററി "കേരളപത്രിക"യിൽ പ്രസിദ്ധം ചെയ്ത അന്നെത്തെ ബോമ്പായിക്കത്ത് ഇവിടെ ഉദ്ധരിക്കുകയാണ് ഉത്തമമെന്നു വെച്ച് അപ്രകാരം ചെയ്യുന്നു.

"ശനിയാഴ്ച വൈകുന്നേരം 4 മണി സമയത്ത് തിരുമേനികഠം കപ്പലിൽ നിന്നിറങ്ങി ബോമ്പായി "എപ്പോളോ" ബന്തറിൽ എത്തിയ ഉടനേ പഞ്ചഭൂതങ്ങളും അവിടെ കൂടിയ അനേകായിരം ജനങ്ങളും ഒത്തൊരുമിച്ചു സഹായിച്ചുവോ എന്നു തോന്നുമാറു ഒരു വലിയ പ്രഭ അവിടെ പെട്ടെന്നുണ്ടായത് എല്ലാവക്കും അസാമാന്യമായ ആഹ്ലാദത്തെ ഉണ്ടാക്കിയിരിക്കുന്നു. അന്നു രാവിലെ ഉണ്ടാകേണ്ടുന്ന സൂയ്യരശ്മികിരണങ്ങഠം ധൂമികാച്ഛാദംകൊണ്ട് മറവിൽ വൈകുന്നേരം വരേ ഒളിച്ചു, മഹാരാജാവു പരിവാരസമേതം ഇറങ്ങിയ ഉടനെ അവ മറവിൽ നിന്നിറങ്ങി തിരുമേനികളെ എതിരേല്ക്കുവാൻ വേണ്ടി അത്യുജ്ജ്വലമായ പ്രഭയോടുകൂടി വന്ന് അവരുടെ തൃപ്പാദസ്പശ്മായ ബന്തർ മുഴവനും രൌപ്യരജ്ജുകനെസഞ്ചിതമായി ഉത്ഭവിച്ചു. ഈ ശോഭകണ്ടു ഞാൻ യദൃച്ഛയാ ഒന്നു മേല്പൊട്ടു നോക്കിയപ്പോഠം അതാ ചന്ദ്രനും മന്ദസ്മിതം ചെയ്യുന്നു. അനേകായിരം ജനങ്ങഠം എവിടെ കൂടിയാലും അവിടെ അല്പമെങ്കിലും ശബ്ദമോ, തിക്കോ, തിരക്കോ, ഉഷ്ണമോ ഉണ്ടാവുന്നത് പതിവാണല്ലോ. ഈ അവസരത്തിൽ അങ്ങിനേയുള്ള യാതൊരു ബുദ്ധിമുട്ടും ബന്തറിൽ ഉണ്ടായിട്ടില്ല. എല്ലാവക്കും ആനന്ദകരമായ മന്ദവായു വീശിക്കൊണ്ടിരിക്കുന്ന മദ്ധ്യേ നിശ്ശബ്ദമാ

യി എല്ലാ ജനങ്ങളും ഭക്തിപുരസ്സരം തിരുമേനികളെ സന്ദശിച്ചു പാപമോചനം വരുത്തി. ഹിന്തുക്കൾക്ക് ഈ ദിവസം "ഏകാദശി"യായതുകൊണ്ടും മുഹമ്മദീയക്ക് "ഈദ്" എന്ന വിശേഷദിവസമായതുകൊണ്ടും ഈ ദിവസം ഇവക്ക് എത്രയോ ശുഭമായിരുന്നു. ഇതിന്നു പുറമെ എല്ലാവക്കും സന്തോഷസമ്മേളനമായി വന്ന രാജദശനദിവസവും ആകയാൽ ഈ ദിനം ത്രിവേണീസംഗമയോഗമാണെന്നു ഞാൻ പറയുന്നതു അതിശയോക്തിയായി വരികയില്ല. പരിവാരങ്ങളോടുകൂടി ബന്തറിൽ എത്തിയപ്പോൾ 101 പീരങ്കിവെടിയുടെ ധ്വനി നാടെല്ലാം മുഴങ്ങി, തിരുമേനികൾ കരക്കിറങ്ങിയെന്നും എല്ലാവരേയും അറിയിച്ചു. ഇവക്ക് ഇരിപ്പാനായി ബന്തറിൽ ഉണ്ടാക്കിയ സ്വാഗതഭവനം പുഷ്പമാലഭൂഷിതസ്തംഭങ്ങളെക്കൊണ്ടും, രാജചിഹ്നാങ്കിതധ്വജങ്ങളെക്കൊണ്ടും, മംഗളഗായനപാദങ്ങളെക്കൊണ്ടും സുശോഭിതമായിരുന്നു. ഇതിന്നരികെ അദ്ധചന്ദ്രാകൃതിയിൽ നിമ്മിച്ച രംഗസ്ഥലത്താണ് മഹാരാജാവും രാജ്ഞിയും ഇരുന്നത്. അവർ ഇരുന്ന സിംഹാസനത്തിന്നിടത്തും വലത്തുമായി ഗവണ്ണരും, ഗവണ്ണർജനറലും പരിവാരങ്ങളോടുകൂടി കുറേ അകലെ ഇരുന്നു. ബോമ്പായി ഗവണ്ണർ ഉടനെ, ഇന്ത്യയിലെ അനഭിഷിക്തനൃപനെന്നു വിളിക്കപ്പെട്ടു വരുന്ന ബഹുമാനപ്പെട്ട സർ. ഫറോഷാമെത്തയെ ഇവിടുത്തെ മുൻസിപ്പാൽ പ്രസിഡേണ്ടിന്റെ നിലയിൽ മഹാരാജാവുമായി പരിചയമാക്കിയ ഉടനെ 'സർ മെത്താ' നാട്ടുകാരുടെ വകയായി ഒരു മംഗളപത്രം അസ്ഖലിതവാണിയോടെ വായിച്ചു. അതു ഒരു മാനപത്രമഞ്ജൂഷയിൽ (Casket) അടക്കം ചെയ്തു തൃപ്പാദങ്ങളിലേക്കു സമപ്പണം ചെയ്തു. അതിന്നു മഹാരാജാവു ചെയ്ത ഔചിത്യമായ താഴെ കൊടുക്കുന്ന മറുവടി എല്ലാവരേയും അപഹൃതചിത്തന്മാരാക്കിയിരിക്കുന്നു.

"അല്ലയോ പൌരശ്രേഷ്ഠന്മാരേ! പുരവാസികളേ! ഞാൻ നിങ്ങളുടെ ഇടയിൽ ഒരു അപരിചിതനല്ലെന്നു നിങ്ങൾ പറഞ്ഞതു വാസ്തവമാണ്. നിങ്ങളുടെ ഈ മനോഹരപട്ടണത്തിൽ എനിക്ക് അപരിചയത്വം തോന്നുന്നില്ലെന്നു ഹൃദയപൂവ്വം മറുവ

ടി പറയുന്നു. ആറുകൊല്ലം മുമ്പാണ് ഞാൻ ഇവിടെ ആദ്യം വന്നതെങ്കിലും ഇവിടെ വെച്ച് അന്നു നിങ്ങൾ അനുകമ്പയോടെ ഹൃദയംഗമമായി എന്നെ സ്വീകരിച്ചതിന്റെ ഓമ്മ എന്റെ ഹൃദയത്തിൽ ഇപ്പോഴും നവമായിത്തന്നെ ഇരിക്കുന്നു. നിങ്ങളുടെ കരക്കടുക്കുമ്പോൾ സമുദ്രത്തിന്റെ അടിയിൽ നിന്നുയന്നു വരുന്നതുപോലെയുള്ള താലവൃക്ഷങ്ങളുടെ പ്രഥമദൃഷ്ടമായ അത്ഭുതകാഴ്ചയെ ഞാൻ മറന്നിട്ടില്ല. അതിന്റെ മനോഹരതവും എന്നെ വിട്ടുപോയിട്ടില്ല. 1905-ൽ ബോമ്പായിൽനിന്ന് നിങ്ങളുടെ വാത്സല്യപൂവ്വമായ സ്വാഗതത്താൽ ഉത്സാഹഭരിതനായ ഞാൻ ഈ വിശാലരാജ്യത്തിൽ ഏതാനും ചിലേടത്തു സഞ്ചരിക്കയും അതിലെ നിവാസികളെ സംബന്ധിച്ച് ഏതാനും അറിവുകളെങ്കിലും സിദ്ധിപ്പാൻ ശ്രമിക്കുകയും ചെയ്തിട്ടുണ്ട്. ആ വിധത്തിൽ എനിക്കുണ്ടായിട്ടുള്ള അറിവു, എല്ലാ ജാതിമതസ്ഥന്മാരുടേയും പേരിൽ എനിക്കുള്ള അനുകമ്പയെ വദ്ധിപ്പിക്കാതിരുന്നിട്ടില്ല. എന്റെ പ്രിയപ്പെട്ട പിതാവിന്റെ ശോചനീയമായ ദേഹവിയോഗത്തോടുകൂടെ എന്റെ പൂവ്വികന്മാരുടെ സിംഹാസനത്തിൽ ഞാൻ ആരോഹണം ചെയ്തശേഷം എന്റെ മുഖ്യമായ അഭിലാഷകളിൽ ഒന്ന് എന്റെ പ്രിയപ്പെട്ട ഇന്ത്യൻ പ്രജകളേ വീണ്ടും ഒന്നു സന്ദശിക്കേണമെന്നുള്ളതായിരുന്നു. (ഇതു കേട്ടപ്പോൾ ജനങ്ങൾ ആഹ്ലാദചിഹ്നമായ ശബ്ദം പുറപ്പെടുവിച്ചു). ആ ആഗ്രഹസംതൃപ്തി ഇപ്പോൾ സാധിച്ചു. രാജ്ഞിയോടൊന്നിച്ച് ഞാൻ നിങ്ങളുടെ മുമ്പിൽ വീണ്ടും നില്ക്കുന്നത് സാധാരണമായ ഒരു മനോവികാരത്തോടുകൂടിയല്ല. (ആഹ്ലാദശബ്ദം)

ഈ സംസ്ഥാനത്തിൽ ചിലേടത്ത് ക്ഷാമബാധയുണ്ടായേക്കുമോ എന്നു വിചാരിച്ചുണ്ടായിരുന്ന ഭയം, ദൈവകൃപയാൽ തക്കസമയത്തുണ്ടായ മഴകൊണ്ട് നീങ്ങിപ്പോയെന്നും നല്ല വിളവുണ്ടാവാനുള്ള അനുഗ്രഹമുണ്ടായിട്ടുണ്ടെന്നും ഉള്ള ഹൃദയംഗമമായ കൃതജ്ഞത ഞാൻ വന്നപ്പോൾ ഉണ്ടായിട്ടുണ്ട്.

നിങ്ങളുടെ വിശേഷമായ മംഗളപത്രത്തിൽ ഈ ബോമ്പായി ഒരു ബ്രിട്ടീഷുരാജ്ഞിക്ക് ഒരിക്കൽ സ്ത്രീധനമായി കിട്ടീട്ടുള്ളതാണെ

ന്നുള്ള സംഗതി എന്നെ ഓർമ്മപ്പെടുത്തിട്ടുണ്ടല്ലോ. ആ നിലയിൽ 250 കൊല്ലം മുമ്പ് ഹംഫ്രേകുക്ക് എന്നാൾ ഈ സ്ഥലത്തെ ഏറെറടുത്തപ്പോൾ ഇതു ഒരു വെറും മുക്കുവത്തറയായിരുന്നു. അല്ലയോ മാന്യന്മാരേ! നിങ്ങളും നിങ്ങളുടെ പൂർവ്വികന്മാരും ഇതിനെ ബ്രിട്ടിഷുകിരീടത്തിൻെറ ഒരു ആഭരണമാക്കിത്തീർത്തിരിക്കുന്നു. (ആഹ്ലാദശബ്ദം). ഇതിൽ കൂട്ടിയിരിക്കുന്ന മനോഹരവും ഗംഭീരവുമായ എടുപ്പുകളെ ഞാൻ വീണ്ടും ആമോദത്തോടുകൂടിയാണ കാണുന്നതു. അത്ര പ്രത്യക്ഷത്തിലല്ലെങ്കിലും അധികം ഗുണപ്രദമായ പരിഷ്കാരങ്ങളേയും ഞാൻ സന്തോഷപൂർവ്വം കാണുന്നുണ്ട. ഇങ്ങിനെയുള്ള ഒരാഭരണത്തിന്ന് എല്ലായ്പോഴും ഒരു പ്രധാനകാന്തിയായിരിക്കുന്നതായ എല്ലാതരം നഗരവാസികളുടേയും സമാധാനത്തേയും, സന്തോഷത്തേയും അഭിവൃദ്ധിയേയും വർദ്ധിപ്പിക്കേണ്ടതിന്ന് നിങ്ങൾ ചെയ്യുന്ന ശ്രമത്തെ ഞാൻ നല്ലവണ്ണം മനസ്സിലാക്കീട്ടുണ്ട്. ചക്രവർത്തിനിക്കും എനിക്കും നിങ്ങൾ ഹൃദയംഗമമായി ഇന്നു ചെയ്യു ഔദാര്യപൂർവ്വമായ സ്വാഗതത്തിന്ന് ഞാൻ നിങ്ങളോട് മനഃപൂർവ്വം വന്ദനം പറയുന്നു. ദൈവം നമ്മുടെ ഇന്ത്യാസാമ്രാജ്യത്തിനെ അനുഗ്രഹിച്ച് അതിലെ ജനങ്ങൾക്ക് ശാശ്വതമായ സമാധാനവും അഭിവൃദ്ധിയും അരുളേണ്ടതിന്നായി ഞങ്ങൾ നിർവ്യാജം പ്രാർത്ഥിക്കുന്നു". (ആഹ്ലാദശബ്ദം).

ഈ സ്വാഗതസമാരംഭം കഴിഞ്ഞ ഉടനെ തിരുമേനികൾ ബോമ്പായിലെ പ്രജകളെ സന്ദർശിപ്പാൻ ഒരു വലിയ ഘോഷയാത്ര ചെയ്തു. തിരുമേനികളുടെ യാത്രാമാർഗ്ഗങ്ങൾ വളരെ വിശേഷമായി അലങ്കരിക്കപ്പെട്ടിരുന്നു. തെരുവീഥി ആസകലം സുമനമാലാവിരചിതമായിരുന്നു. ജനങ്ങളുടെ മംഗലസൂചകവചനങ്ങളും അവരിൽ അവതീർണ്ണമായ രാജനിഷ്ഠാശബ്ദവും ഭക്തിവിശ്വാസസമ്മോദവാക്യങ്ങളും ആയ ഒരു വലിയ നദി, മഹാരാജാവിൻെറ പാദമാർഗ്ഗേണ ഒഴുകിക്കൊണ്ടിരുന്നുവെന്നു മാത്രമേ ഞാൻ പറയുന്നുള്ളു. ഇങ്ങിനെ ബോമ്പായില്ലുള്ള വിവിധസ്ഥലങ്ങളേയും ജനങ്ങളേയും സന്ദർശിച്ചു വൈകുന്നേരം ഏകദേശം $6\frac{1}{2}$ മണിക്ക

മടങ്ങി, “മെദീന” എന്ന കപ്പലിൽ താമസത്തിന്നായി തിരുമേനികൾ എഴുന്നെള്ളുകയും ചെയ്തു. ഈ സമയം സൂൎയ്യൻ അസ്തമാനം ചെയ്യാതെ തന്റെ ഗതിയെ പശ്ചിമഗോളാൎദ്ധത്തിൽ പ്രവിഷ്ടമാക്കി വെച്ചതും ഒരത്ഭുതമായി വിചാരിക്കേണ്ടതാണ്.

ഞായറാഴ്ച ദിവസം തിരുമേനികൾ അവരുടെ മതാചാരത്തിന്നനുസരിച്ച് ഇവിടുത്തെ കോട്ടയിലെ പള്ളിയിൽ പോയി ഈശ്വരാരാധനം ചെയ്തു. ഉച്ചസമയം ഇവിടെയുള്ള പ്രധാനപ്പെട്ട ആളുകളെ ക്ഷണിച്ചു ഗവൎണ്ണർ താമസിക്കുന്ന “മലബാർഹിൽ” എന്ന രാജധാനിയിൽ വെച്ചു ഒരു വലിയ വിരുന്നുസൽക്കാരം തിരുമേനികളുടെ വകയായി ബഹു ആഡംബരത്തിൽ കൊണ്ടാടിയിരുന്നു. തിങ്കളാഴ്ച ദിവസം മുപ്പതിനായിരം സ്കൂൾകുട്ടികൾക്കുള്ള ഒരു വലിയ സല്ക്കാരം പ്രാചീനബോമ്പായി പുരിപ്രദൎശനസ്ഥലത്തു വെച്ചുണ്ടായി. ഈ അസാമാന്യമായ അടിയന്തരം തിരുമേനികൾക്ക് വളരെ ആനന്ദപ്രദമായിരുന്നു. ഇങ്ങിനെയുള്ള ഒരു സംഭവം ഇതുവരെ ബോമ്പായിൽ ഉണ്ടായിട്ടില്ല. കൂടിയ സ്കൂൾകുട്ടികൾക്കെല്ലാവൎക്കും ഓരോരോ സമ്മാനങ്ങളും നൽകിയിരുന്നു. തിരുമേനികൾ ഇവിടെ താമസിച്ച നാലുദിവസങ്ങളിൽ ഇവിടെയുണ്ടായ ദീപോത്സവങ്ങളും അഗ്നിക്രീഡാചമല്ക്കാരങ്ങളും പ്രധാനപട്ടണമായും രാജകിരീടാലങ്കാരമായും ഉള്ള ഈ ബോമ്പായിയുടെ ഉന്നതപദവിക്ക് യഥോചിതമായിരുന്നുവെന്നു മാത്രം പറഞ്ഞ് വിവരണം ചുരുക്കുന്നു. ഇന്നു രാത്രി പത്തരമണി സമയം തിരുമേനികൾ അവൎക്കു പ്രത്യേകമുണ്ടാക്കിയ തീവണ്ടിയിൽ കയറി ഡൽഹിക്കു യാത്രയായി.”

---

## IV. രാജദമ്പതിമാരുടെ ദൽഹിപട്ടണ പ്രവേശം.

---

1911 ഡിസമ്പ്ര 7-ാംനു- വ്യാഴാഴ്ചക്കു മുമ്പായിതന്നെ ദൽഹി പട്ടണത്തിൽ രാജകീയദമ്പതിമാരെ യഥോചിതം സ്വീകരിക്കേണ്ടതിന്നുള്ള എല്ലാ ഏൎപ്പാടുകളും കഴിഞ്ഞിരുന്നുവെന്നു മാത്രമല്ല, തിരു

മേനികളുടെ എഴുന്നെള്ളത്തോടൊന്നിച്ച് അകമ്പടി കൂടിട്ടുള്ളവരൊഴികെ പട്ടാഭിഷേക ദർബ്ബാർകർമ്മത്തിൽ പങ്കുകൊൾവാൻ ബാദ്ധ്യതപ്പെട്ടവരും ക്ഷണനമനുസരിച്ചു വരുന്നവരും ഒക്കേ എത്തിച്ചേന്നിരുന്നു. 7-ാംനു- പ്രഭാതത്തിന്നു മുമ്പായിതന്നെ തിരുമേനികൾക്ക് എഴുന്നെള്ളേണ്ടതായ നിരത്തുകളുടെ ഇരുവശവും ജനങ്ങൾ വന്നു നിറഞ്ഞു തുടങ്ങിയിരിക്കുന്നു. തിരുമേനികൾ കയറിയിരുന്ന തീവണ്ടി ദൽഹി സ്റ്റേഷനിൽ എത്തിയതിന്റെ അടയാളമായി പഴയ കോട്ടയിൽനിന്നു ആചാരവെടികൾ പൊട്ടിത്തുടങ്ങിയപ്പോൾ ദൽഹി പട്ടണത്തിലുള്ളവരൊക്കെ ചക്രവർത്തിയും ചക്രവർത്തിനിയും പട്ടണപ്രവേശം തുടങ്ങിയെന്നു മനസ്സിലാക്കി. ഈ പീരങ്കിവെടിയെ പിന്തുടൎന്നുംകൊണ്ട് നിരത്തിന്നിരുവശവും നാലുനാഴിക ദീൎഘതയിൽ നിൎത്തിയിരുന്ന പട്ടാളക്കാരുടെ അണിവെടി വളരെ നേരത്തോളം നിലനിന്നു. ഗവർണ്ണർ ജനറലും പത്നിയും തിരുമേനികളെ സ്റ്റേഷനിൽനിന്ന് എതിരേററു, ഇന്ത്യാഭരണാധികാരികളിൽ പ്രമാണപ്പെട്ട ഗവർണ്ണർ മുതലായവരെ മുഖം കാട്ടി പരിചയപ്പെടുത്തി. അതിന്നുശേഷം കോട്ടക്കുള്ളിൽ കെട്ടി ഉണ്ടാക്കിയിരുന്ന സ്വീകരണക്കൂടാരത്തിന്നുള്ളിലേക്ക് എല്ലാവരും കൂടി പോയി. അവിടെയായിരുന്നു ഇന്ത്യയിലെ ഭരണാധികാരമുള്ള എല്ലാ സാമന്തരാജാക്കന്മാരും രാജദമ്പതിമാരെ എതിരേല്പാൻ നിന്നിരുന്നത്. നൈസാം മഹാരാജാവു, ബറോഡ മഹാരാജാവു, മൈസൂർ മഹാരാജാവു, കാശ്മീർ മഹാരാജാവു തുടങ്ങി ക്രമപ്രകാരം ഇവരിൽ ഓരോരുത്തരേയും തിരുമേനികളെ പരിചയപ്പെടുത്തി, അവരോടും അകമ്പടികളോടും കൂടിയാണ് രാജവീഥിയിൽകൂടി പട്ടണപ്രവേശഘോഷയാത്ര ആരംഭിച്ചത്. രാജവീഥിയിൽ ഒരിടത്ത് ഇരുവശവും കെട്ടിയുണ്ടാക്കിയ പന്തലിലായിരുന്നു ക്ഷണിക്കപ്പെട്ടവരെ ഇരുത്തിയിരുന്നത്. ഘോഷയാത്ര ഈ പന്തലിന്റെ നടുവിലെത്തിയപ്പോൾ ദർബ്ബാർ കമ്മിററിക്കാരുടെ വക ഒരു മംഗളപത്രം, ബഹുമാനപ്പെട്ട മിസ്റ്റർ ജെങ്കിൻസൻ (വൈസ്രോയിയുടെ കാൎയ്യാലോചനസഭയിലെ ഒരു മെമ്പർ) അവിടെ വെച്ചു സമൎപ്പിക്കയുണ്ടായി.

“ഗവൎണ്ണർ ജനറലുടെ നിയമനിൎമ്മാണസഭയിലെ സാമാജികന്മാരായ ഞങ്ങൾ, ബ്രിട്ടിഷിന്ത്യയിലെ ജനങ്ങൾക്കു വേണ്ടി, തിരുമേനികൾക്കു നിഷ്കപടവും ഹൃദയപൂൎവ്വകവുമായ സ്വാഗതം ഭക്തിബഹുമാനപുരസ്സരം പറഞ്ഞുകൊള്ളുന്നു. ഇന്ത്യാഭൂമിയിൽ പ്രവേശിച്ചിട്ടുള്ള ഈ മഹാരാജ്യത്തിലെ പ്രഥമചക്രവൎത്തിയുടെ നിലയിൽ ഞങ്ങൾ തിരുമേനിക്കു സ്വാഗതം പറഞ്ഞുകൊള്ളുന്നു. ചരിത്രപ്രധാനങ്ങളായ അനവധി സ്മരണകളോടുകൂടിയ ഈ പുരാതനപട്ടണത്തിൽ അനേകം രാജാക്കന്മാരും ചക്രവൎത്തികളും രാജകീയപദവി വഹിച്ചിരുന്നിട്ടുണ്ട്. ഇപ്പോൾ നിലനില്ക്കുന്നവയായ പുരാതനകീൎത്തിയുടെ ഉൽകൃഷ്ടങ്ങളായ സ്മാരകങ്ങൾ അവരുടെ മഹത്വത്തെ സ്പഷ്ടമാക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ അവരിൽ ഏററവും പ്രശസ്യനായ ചക്രവൎത്തിപോലും പൂൎണ്ണമായ അധികാരത്തോടുകൂടിയിരുന്ന അവസരത്തിലും, ഈ വിസ്തൃതമായ രാജ്യത്തിലെ അവിഭക്തമായ ഭരണം കൈക്കൊണ്ടിരുന്നില്ല. ഇപ്രകാരമുള്ള രാജ്യമാണ് ഇപ്പോൾ തിരുമേനിയുടെ ഭരണത്തിൻകീഴിലിരിക്കുന്നത്. തിരുമേനിയുടെ ഇവിടത്തെ സാന്നിദ്ധ്യം, അതിനാൽ, ഇന്ത്യാചരിത്രത്തിലെ വിവിധങ്ങളായ രംഗങ്ങളിൽ അഭൂതപൂൎവ്വമായ ഒരു സംഭവമാണ്. ഈ സംഭവം എന്നെന്നേക്കും സ്മരിക്കപ്പെടുന്നതുമാണ്. രാജഭക്തി, ഇന്ത്യക്കാരുടെ പ്രത്യേകവും പ്രധാനവുമായ ഒരു ഗുണമാണ്. ഇതു വളരെ പുരാതനകാലം മുതല്ക്കുതന്നെ ഋഷിമാരാലും മതോപാദ്ധ്യായന്മാരാലും ഉപദേശിക്കപ്പെട്ടിട്ടുള്ളതുമായ ഒന്നാണ്. ബ്രിട്ടീഷ് ഇന്ത്യയിലെ ജനങ്ങളേക്കാൾ രാജഭക്തന്മാരും വിശ്വസ്തന്മാരുമായ പ്രജകൾ തിരുമേനിയുടെ വിസ്തൃതസാമ്രാജ്യത്തിലെ ഒരു ഭാഗത്തുമില്ല. വിവിധ ജാതിക്കാരും വിവിധ ഭാഷകൾ സംസാരിക്കുന്നവരും, വിവിധ മതസ്ഥന്മാരുമായ അനേകം ജനങ്ങളാണ് ഇന്ത്യാരാജ്യത്തിലുള്ളത്. എന്നാൽ, ഹിമാലയപൎവ്വതത്തിലെ ഹിമശിഖരങ്ങൾ തുടങ്ങി ഐതിഹ്യപ്രധാനമായ രാമേശ്വരം വരേയും, പാശ്ചാത്യഭാഗത്തിലേ പൎവ്വതനിരകൾ തുടങ്ങി ചൈനയിലേ അതൃത്തിവരേയുമുള്ള എല്ലാ ജനങ്ങളും തിരുമേനിയെപ്പററിയും ബ്രിട്ടീഷുരാജവംശത്തെപ്പററിയുമ

ള്ള ഭക്തിബഹുമാനത്താൽ യോജിച്ചുള്ള ഒരു കൂട്ടരാണ്. ഞങ്ങളുടെ ഇടയിലുള്ള ഈ ചുരുങ്ങിയ കാലത്തെ തിരുമേനിയുടെ സഞ്ചാരത്തിന്നിടയിൽ ഞങ്ങൾ പുറപ്പെടുവിക്കുന്നതിന്ന ശ്രമിക്കുന്നതായ ഞങ്ങളുടെ സന്തോഷാഭിമാനവികാരങ്ങൾ, ഈ രാജ്യത്തിലെ എല്ലാ പട്ടണത്തിലും ഗ്രാമത്തിലും കുറവായ ആഡംബരത്തോടുകൂടിയായിരുന്നാലും ഒട്ടും കുറവല്ലാത്ത ഉത്സാഹത്തോടുകൂടി പ്രത്യക്ഷമാക്കപ്പെടുന്നതാണ്. തിരുമേനി ഇവിടെ എഴുന്നെള്ളിയിരിക്കുന്നതിൽ ഞങ്ങൾക്കുള്ള സന്തോഷം ചക്രവർത്തി തിരുമനസ്സിലെ സൌഹാർദ്ദപൂർവ്വമായ സാന്നിദ്ധ്യത്താൽ അപാരമായ വിധത്തിൽ വർദ്ധിപ്പിക്കപ്പെട്ടിരിക്കുന്നു. ഞങ്ങളുടെ ചക്രവർത്തിയുടെ പ്രശസ്തപത്നിയുടെ നിലയിൽ മാത്രമല്ല, ഇന്ത്യയിൽ ഏററവും പൂജ്യമായി കരുതപ്പെടുന്നതും ഇന്ത്യക്കാരുടെ ഹൃദയങ്ങൾക്ക് ഏററവും പ്രിയപ്പെട്ടതുമായ നിലയിലും ഞങ്ങൾ തിരുമേനിക്കു സ്വാഗതം പറഞ്ഞുകൊള്ളുന്നു തിരുമേനികൾക്കു ആരോഗ്യവും സന്തുഷ്ടിയും ദീർഘജീവിതവും പ്രദാനം ചെയ്യുന്നതിലേക്കായി ഞങ്ങൾ പ്രാർത്ഥിക്കുകയും, തിരുമേനിയുടെ ഗുണപ്രദമായ ഭരണത്തിൻകീഴിൽ ഇന്ത്യാസാമ്രാജ്യത്തിന്നു സമാധാനം, ക്ഷേമം, സംതൃപ്തി എന്നീ മാർഗ്ഗങ്ങളിൽ ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയുണ്ടാകേണമെന്നു ആശംസിക്കുകയും ചെയ്യുന്നു. തിരുമനസ്സിലെ ഹൃദയത്തിൽ ഇതിനേക്കാൾ ദൃഢബന്ധമായ മറെറാരാഗ്രഹവുമില്ലെന്നു ഞങ്ങൾക്കു നല്ല നിശ്ചയമുണ്ട്".

## തിരുമനസ്സിലെ മറുവടി.

ചക്രവർത്തി തിരുമനസ്സിലെ മറുവടി ഇപ്രകാരമായിരുന്നു. "നിങ്ങളുടെ രാജഭക്തി സഹിതവും അനുസരണപൂർവ്വകവുമായ മംഗളപത്രത്തിന്നായി, ചക്രവർത്തിനിക്കും എനിക്കും വേണ്ടി ഞാൻ നിങ്ങൾക്കു ഹൃദയപൂർവ്വം വന്ദനം പറയുന്നു. ഈ മംഗളപത്രത്തിലടങ്ങിട്ടുള്ള കാര്യങ്ങൾ ഞങ്ങളുടെ ഹൃദയങ്ങളിൽ അസാമാന്യമായി പതിഞ്ഞിരിക്കുന്നു. ഇംഗ്ലണ്ടിൽ വെച്ചുള്ള ഞങ്ങളുടെ കിരീടധാരണം സംബന്ധിച്ച് ഇന്ത്യയിൽ നിന്നും എന്റെ സാമ്രാജ്യത്തിലെ മറെറല്ലാ ഭാഗങ്ങളിൽ നിന്നും ഞങ്ങൾക്കു

യക്കപ്പെട്ടിട്ടുള്ളവയും നിങ്ങളുടെ രാജ്യത്തു ഞങ്ങൾ എത്തിയതിന്റെ ശേഷം എന്റെ ഇന്ത്യക്കാരായ പ്രജകളിൽ നാനാജാതിമതസ്ഥന്മാരാലും ആവൎത്തിക്കപ്പെട്ടിട്ടുള്ളവയും വാത്സല്യഭക്തിപൂൎവ്വകങ്ങളുമായ നിരവധിസന്ദേശങ്ങളേ നിങ്ങളുടെ മംഗളപത്രത്തിലടക്കീട്ടുള്ള കാൎയ്യങ്ങൾ എന്നെ ഓൎമ്മിപ്പിക്കുന്നു. ബ്രിട്ടീഷ് ഇന്ത്യയിലെ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളായ ഗവൎണ്ണർ ജനറലുടെ നിയമനിൎമ്മാണസഭയിലെ സാമാജികന്മാരുടെ ജ്ഞാനത്താലും പരിചയത്താലും എന്റെ ഗവൎണ്ണർജനറലിന്നു എന്തു സഹായവും ബലവുമാണ് ലഭിക്കുന്നതെന്നു ഞാൻ അദ്ദേഹത്തിൽനിന്നു ഗ്രഹിച്ചിട്ടുണ്ട്. ഇന്ത്യാനിവാസികൾക്കു വേണ്ടി നിങ്ങൾ നല്കീട്ടുള്ള സ്വാഗതം ഞാൻ വളരെ അഭിനന്ദിക്കുന്നു. നിങ്ങളുടെ മംഗളപത്രത്തിൽ പറഞ്ഞിട്ടുള്ളതുപോലെ ഞങ്ങളുടെ ഹൃദയങ്ങളിൽ, ഇന്ത്യാരാജ്യത്തിന്നു സമാധാനം, ക്ഷേമം, സംതൃപ്തി എന്നീ മാൎഗ്ഗങ്ങളിൽ ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയുണ്ടാകേണമെന്നതിനേക്കാൾ പരമായിരിക്കുന്ന മറ്റൊരാഗ്രഹവുമില്ലെന്നു ഉറപ്പായി വിശ്വസിച്ചുകൊള്ളുവിൻ".

ഈ മംഗളപത്രവും മറുവടിയും കഴിഞ്ഞതിന്നുശേഷം തിരുമേനികൾക്ക് എഴുന്നെള്ളിതാമസിപ്പാൻ ചട്ടംചെയ്ത രാജധാനിയിലേക്ക് യാത്ര വീണ്ടും ആരംഭിച്ചു. ഇന്ത്യാഗവൎണ്ണർജനറലായ ഹാൎഡിഞ്ച്പ്രഭുവും, (ചക്രവൎത്തി ഇന്ത്യയിൽ എഴുന്നെള്ളി താമസിക്കുന്ന കാലത്തോളം വൈസ്രായി എന്ന ഒരു ഉദ്യോഗം ഇല്ലെന്നാണ് നിശ്ചയം) സ്റ്റേറ്റ്സിക്രട്ടേരി ക്രൂപ്രഭുവും ചക്രവൎത്തി തിരുമനസ്സിലെ ഇടത്തും വലത്തും കുതിരപ്പുറത്തുതന്നെ ഉണ്ടായിരുന്നു. മേറി മഹാരാജ്ഞി, സകല ജനങ്ങളും തിരിച്ചറിയത്തക്ക വിധത്തിൽ വണ്ടിയിൽ ഇരുന്നിരുന്നതുകൊണ്ട് ചക്രവൎത്തി അധികംപേൎക്കും തിരിച്ചറിവാൻ തരമില്ലാത്ത വിധത്തിൽ വേഗം മുമ്പിൽ കടന്നുപോയതിനാലുണ്ടായ ഇച്ഛാഭംഗം കാണികൾക്ക് അത്ര ഉണ്ടായില്ല. ചക്രവൎത്തിയെ പിന്തുടൎന്നിരുന്ന രാജാക്കന്മാരുടെ യാത്ര വിശേഷിച്ചും ഒരു ഘോഷയാത്രതന്നെയായിരുന്നു. അവരൊക്കെ കയറിയിരുന്ന വണ്ടികളും അവരുടെ ഉടുപ്പുകളും അകമ്പടികളും

ളും ഒക്കെ വളരേ മനോഹരങ്ങളായിരുന്നു. ഇന്ത്യയിലെ മഹാരാജാക്കന്മാരിൽ പ്രമാണപ്പെട്ടവരും മുൻപറയപ്പെട്ടവരുമായ നാലു മഹാരാജാക്കന്മാരെയൊഴിച്ചു ശേഷമുള്ളവരെയൊക്കെ അതാതു സംസ്ഥാനത്തിന്നനുസരിച്ച് വിഭജിക്കപ്പെടുകയും ആ ഓരോ സംഘം അവരവരുടെ അവസ്ഥപ്രകാരം വഴിക്കുവഴിയായി യാത്രചെയ്കയും ചെയ്തു. മദിരാശി സംസ്ഥാനത്തിൽനിന്നു തിരുവിതാംകൂർ, കൊച്ചി, പുതുക്കോട്ട, ബെങ്കനപ്പള്ളി ഇവിടങ്ങളിലെ രാജാക്കന്മാർ അവരവരുടെ ആഡംബരപ്രതാപങ്ങൾക്ക് ഒട്ടും കുറവുവരുത്തിയിരുന്നില്ല. ഭരണാധികാരമുള്ള രാജവംശങ്ങളിൽപെട്ട ഒരു മുഹമ്മദീയ രാജവംശത്തിന്റെ പ്രതിനിധിയായ "ബോപ്പാൾ ബീഗം" എന്നു പറയപ്പെടുന്ന ബോപ്പാൾ രാജ്ഞി, മുഹമ്മദീയ ഗോഷാസമ്പ്രദായം കൈവെടിഞ്ഞു റസിഡെണ്ടോടുകൂടി തുറന്ന വണ്ടിയിൽ എഴുന്നെള്ളുന്നതു കണ്ടപ്പോൾ കാണികൾക്ക് സന്തോഷംകൊണ്ട് പ്രത്യേകമായ ഭക്തിബഹുമാനങ്ങൾ ജനിച്ചത് ഹസ്തതാഡനങ്ങളാൽ അവർ പ്രത്യക്ഷപ്പെടുത്തി. 7-ാംനു- ഉച്ചതിരിഞ്ഞതിന്നു ശേഷം സാമന്തരാജാക്കന്മാരിൽ ചിലരുടെ സന്ദർശനങ്ങൾ സ്വീകരിക്കുന്നതിലാണ് തിരുമേനികൾ സമയം നയിപ്പിച്ചത്. ഇപ്രകാരം ചക്രവത്തിയുടെ തിരുമുമ്പാകെ സ്വീകരിക്കപ്പെട്ട എല്ലാ രാജാക്കന്മാരേയും ഗവൎണ്ണർജനറൽ പ്രതിസന്ദർശനവും ചെയ്തിരുന്നു.

## എഡ്വേഡ് സ്മാരകം.

ദൽഹിയിൽവെച്ച് ചക്രവത്തി തിരുമനസ്സുകൊണ്ടു ചെയ്ത പ്രധാനകമ്മങ്ങളിൽ ഒന്നു അവിടുത്തെ പിതാവായ അന്തരിച്ചുപോയ എഡ്വേഡ് ചക്രവത്തിയുടെ സ്മാരകത്തിന്നായി ദൽഹിക്കോട്ടയുടേയും ജുമ്മാമസ്ജിദിന്റേയും മദ്ധ്യേയുള്ള വിശാലമായ മൈതാനത്തിലെ പൂങ്കാവനത്തിൽ സ്ഥാപിപ്പാൻ നിശ്ചയിച്ച പ്രതിമയുടെ അടിസ്ഥാനക്കല്ലിടുകയായിരുന്നു. ഈ കമ്മത്തിൽ പങ്കുകൊള്ളുവാനായി രാജാക്കന്മാർ, ഭരണകത്താക്കന്മാർ, വലിയ ഉദ്യോഗസ്ഥന്മാർ എന്നിവരും, ഈ സ്മാരകത്തിന്നായി ധനം കൊടുത്തവരും മററും മുൻകൂട്ടി എത്തി സ്ഥലം പിടിച്ചിരുന്നു. ചക്രവത്തി ഈ സ്ഥലത്തേക്ക് എഴുന്നെള്ളിയപ്പോൾ ഗവൎണ്ണർജനറലും മററു സ്മാ

രകകമ്മിററി മെമ്പർമാരും ചെന്നെതിരേററു. ചക്രവൎത്തി, പട്ടാള ഉടുപ്പുതന്നെ ധരിക്കുകയാൽ കാണികൾക്ക് രാജദമ്പതിമാരേ തിരിച്ചറിവാൻ സ്വൎണ്ണ അലുക്കുള്ള രണ്ടു വലിയ പട്ടുകുടകൾ പിടിച്ചിരുന്നതു മാത്രമായിരുന്നു അടയാളം. തിരുമേനികൾ എഴുന്നെള്ളി ഇരുന്നതിന്നുശേഷം സ്മാരകകമ്മിററിക്കാരുടേ വക താഴേകൊടുക്കുന്ന, മംഗളപത്രം ഗവൎണ്ണർജനറൽ ഹാൎഡിഞ്ച് പ്രഭു വായിച്ചു.

“തിരുമനസ്സിലെ പ്രശസ്തനും അസാമാന്യമായ സ്നേഹത്തിന്നു പാത്രീഭൂതനുമായ പിതാവിന്റെ—എഡ്വെൎഡ് ചക്രവൎത്തി തിരുമനസ്സിലെ—സ്മരണയെ നിലനിൎത്തുന്നതിന്നായി സൎവ്വേന്ത്യാവകയായി ഏൎപ്പെടുത്തുന്നതിന്നു നിശ്ചയിച്ചിട്ടുള്ള സ്മാരകം സംബന്ധിച്ചുള്ള കമ്മിററിക്കുവേണ്ടി, ഞാൻ, തിരുമനസ്സിലെ ഭക്തന്മാരായ പ്രജകളിൽ അനേകായിരം പേർ ധനസഹായം ചെയ്തിട്ടുള്ളതായ പ്രസ്തുത സ്മാരകപ്രതിമയുടെ ശിലയെ പ്രതിഷ്ഠിക്കുന്നതിന്നു തിരുമനസ്സിനോടപേക്ഷിച്ചുകൊള്ളുന്നു. എന്നെന്നും ഭക്ത്യാദരങ്ങളോടുകൂടി സ്മരിക്കപ്പെടുന്ന അവിടുത്തെ പിതാവായ പ്രശസ്ത ചക്രവൎത്തിയുടെ നേൎക്കുള്ള ആ വികാരങ്ങളെ പ്രകാശിപ്പിക്കുന്നതായ അവകാശത്തിൽ ഇന്ത്യയിലെ ധനവാന്മാരും ദരിദ്രന്മാരും ഒരുപോലെ പങ്കുകൊണ്ടിട്ടുണ്ട്. ഈ സ്തംഭത്തെ അലങ്കരിക്കുന്നതായ പ്രതിമ, പരേതനായ ചക്രവൎത്തി തിരുമനസ്സിലേ, ചുരുങ്ങിയതാണെങ്കിലും പ്രയത്നപൂൎവ്വമായ ഭരണത്തിന്നിടയിൽ—ഉൽകൃഷ്ടങ്ങളായ ഉദ്യമങ്ങളുടേയും ധൈൎയ്യസമേതം നിൎവ്വഹിക്കപ്പെട്ട കൃത്യങ്ങളുടേയും ഫലമായി അവിടുത്തേക്ക് സമാധാനമാകുന്ന വിജയങ്ങൾ നല്കിയതായ ഭരണത്തിന്നിടയിൽ—ഉണ്ടായിരുന്ന സമാധാനം, നീതി, ക്ഷേമം എന്നിവക്കായി തിരുമനസ്സിലെ ഇന്ത്യാവാസികളായ പ്രജകളിൽ അനേകലക്ഷം പേൎക്കുള്ള കൃതജ്ഞതയുടെ അനശ്വരമായ ഒരു ലക്ഷ്യമായിരിക്കുന്നതാണ്. പുരാതനങ്ങളായ ചരിത്രസ്മരണകളോടുകൂടിയതും ധീരങ്ങളായ കൃത്യങ്ങൾ നടന്നിട്ടുള്ളതുമായ ഈ പട്ടണത്തിൽ ഞങ്ങളുടെ വന്ദ്യമഹാനായ ചക്രവൎത്തി തിരുമനസ്സിലെ പ്രതിമ, പുരാതനങ്ങളായ രാജവംശ ചരിത്രങ്ങളേയും തിരുമനസ്സിലെ വിസ്തൃതമായ ഇന്ത്യാസാമ്രാജ്യത്തിലെ നാനാജാതിമത




ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സുകൊണ്ടു
ഇന്ത്യൻപട്ടാളത്തിലെ കൎണ്ണൽ- ഇൻ- ചീഫ്
എന്ന ഉദ്യോഗസ്ഥന്റെ സ്ഥാനത്തിന്നൊത്ത
ഉടുപ്പുകളിട്ട നിലയിൽ എടുത്ത ഛായാപടം,

ദെൽഹി—1911 ഡിസെമ്പ്ര.

സ്ഥരായ അസംഖ്യം ജനങ്ങൾക്ക് തിരുമേനിയുടെ സ്വരൂപ ത്തോടുള്ള ഭക്തിവിശ്വാസ വിവരങ്ങളേയും സൂക്ഷിക്കുന്ന ഒരു സെൻറിനൽ (രക്ഷാഭടൻ) ആയിട്ടുമാത്രമല്ല, ഇംഗ്ലണ്ടിന്നും ഇംഗ്ലണ്ടിലെ രാജാക്കന്മാൎക്കും ഇന്ത്യയുടേയും ഇന്ത്യാരാജ്യനിവാസികളുടേയും നേൎക്കുള്ള സ്നേഹത്തിന്നു ഒരു അനശ്വരമായ ചിഹ്നമായും, ഇന്ത്യയെ ശ്രേഷ്ഠങ്ങളായ ഉദ്ദേശങ്ങൾ, ഉന്നതങ്ങളായ ആഗ്രഹങ്ങൾ, എന്നീ മാൎഗ്ഗത്തിൽകൂടി മുന്നോട്ടു ചരിപ്പിക്കുന്നതിന്നു അവൎക്കുള്ള ശക്തിയുടേയും ആഗ്രഹത്തിൻേറയും ലക്ഷ്യമായും സ്ഥിതിചെയ്യുന്നതാണ്. ഈ ശിലാപ്രതിഷ്ഠക്കു തിരുമേനിയോടപേക്ഷിക്കുന്നതോടുകൂടി, ഒരു പൂജ്യതമനായ മഹാരാജാവിൻെറ പൂജ്യമായ സ്മാരകത്തെ ഭാവിയിലെ ജനങ്ങളുടെ ആദരവിന്നും തിരുമേനിയുടെ ഇന്ത്യക്കാരായ പ്രജകളുടെ ഭക്തിപൂൎവ്വകമായ സൂക്ഷിപ്പിന്നുമായി ഞങ്ങൾ ഏല്പിച്ചിരിക്കുന്നു".

ചക്രവൎത്തി തിരുമനസ്സുകൊണ്ട് ഇതിന്നു മറുവടിയായി താഴേ കാണിക്കുന്ന ഒരു പ്രസംഗം ചെയ്തു.

"നിങ്ങൾ ഇപ്പോൾ വായിച്ചതായ മംഗളപത്രം എൻെറ ഹൃദയത്തെ ഇളക്കി, നാമെല്ലാവരും, എല്ലാവരേക്കാൾ ഞാനും, എൻെറ പ്രിയപ്പെട്ട പിതാവായി പരേതനായ ചക്രവൎത്തിയോടു എത്രമാത്രം കടപ്പെട്ടിരിക്കുന്നുവെന്നുള്ള സ്മരണകളെ ഉണൎത്തുകയും ചെയ്യുന്നു. എൻെറ വംശത്തിൽനിന്നു ആദ്യമായി ഇന്ത്യയെ സന്ദൎശിച്ചതു അദ്ദേഹമായിരുന്നു. അദ്ദേഹത്തിൻെറ ആജ്ഞയാലാണ് ഞാൻ, ഈ ചുരുങ്ങിയ ആറു സംവത്സര കാലത്തിന്നു മുമ്പ് ഈ വിസ്തൃതവും വിസ്മയകരവുമായ രാജ്യത്തിൽ വന്നതു. ഹാ! ഇത്ര ക്ഷണത്തിൽ അദ്ദേഹത്തിൻെറ നിൎയ്യാണത്തെപ്പററി പരിതപിക്കുവാൻ നമുക്ക് ഇടവരുമെന്നു നാം അപ്പോൾ ഒട്ടുംതന്നെ വിചാരിച്ചിരുന്നില്ല. എൻെറ പിതാവുമായി നേരിട്ടു പരിചയമുണ്ടാകുന്നതിന്നുള്ള സൌകൎയ്യം സിദ്ധിച്ചിട്ടുള്ള ഏതാനും ജനങ്ങളുടെ മാത്രമല്ല, അദ്ദേഹത്തിൻെറയും എൻെറയും ഇന്ത്യക്കാരായ പ്രജകളായ അനേകായിരം ജനങ്ങളുടേയും സംഭാവനകളെ ഈ സ്മാരകം പ്രത്യക്ഷമാ

4.

ക്കുന്നതായി നിങ്ങൾ പറഞ്ഞിരിക്കുന്നു. ഇന്ത്യയെ സംബന്ധിച്ച് അദ്ദേഹത്തിന്നു തോന്നിയിരുന്ന ഗാഢവും സ്ഥിരവുമായ താല്പര്യത്തിന്ന് ഇന്ത്യയുടെ സന്താനങ്ങളുടെ ഹൃദയങ്ങളിൽനിന്നു ഇത്രത്തോളം ഗാഢമായ ഒരു പ്രതിവികാരം ജനിപ്പിച്ചതായറിയുന്നതിൽ എനിക്കു സന്തോഷമുണ്ട്. മനോഹരവും ചരിത്രപ്രധാനവുമായ ഈ സ്ഥലത്തിൽ സ്ഥാപിക്കപ്പെടുന്നതായ ഈ സ്മാരകം, നിങ്ങളുടെ രാജഭക്തിയും സ്നേഹവും അദ്ദേഹത്തിൻെറ അനുഭാവവും വിശ്വാസവും എനിയും ജനിച്ചിട്ടില്ലാത്തവരായ ഭാവിയിലെ പൌരന്മാരെ ഓൎമ്മപ്പെടുത്തിക്കൊണ്ട് സ്ഥിതിചെയ്യുമെന്നു വിചാരിച്ചും ഞാൻ വളരേ സന്തോഷിക്കുന്നു. മേൽപറയപ്പെട്ട വികാരങ്ങൾ ഈശ്വരകടാക്ഷത്താൽ ഇന്ത്യയും എൻെറ വംശത്തിലുള്ള അംഗങ്ങളും തമ്മിൽ പരമ്പരയായി ഏതൊരു കാലത്തും ഉണ്ടായിരിക്കുന്നതുമാണ്".

ഈ പ്രസംഗാനന്തരം ചക്രവൎത്തി തിരുമനസ്സുകൊണ്ട് പത്നിസമേതം ചെന്നു അസ്സിഭാരക്കല്ലിട്ടു. ഈ മംഗളകൎമ്മം കഴിഞ്ഞുവെന്നറിയിപ്പാൻ തക്കവണ്ണം 101 വീരക്കിവെടികളും അപ്പോൾ പൊട്ടിത്തുടങ്ങി. ഇതിന്നുശേഷം ആ സ്ഥലത്തു സ്ഥാപിപ്പാൻ നിശ്ചയിച്ചിട്ടുള്ള സ്മാരകപ്രതിമയുടെ ഒരു മാതൃകാപടം സ്മാരകകമ്മിററി മെമ്പർമാരിൽ ഒരാൾ ചക്രവൎത്തി തിരുമനസ്സിലേക്ക് തിരുമുൽക്കാഴ്ചവെക്കയും ആയ്തു തിരുമനസ്സുകൊണ്ട് സസന്തോഷം സ്വീകരിക്കയും, ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സുകൊണ്ട് എഴുന്നെള്ളിയാൽ നിവൎത്തിക്കേണമെന്നുവെച്ച് നിൎത്തിവെച്ചിരുന്നതും ഏററവും പ്രധാനമായതുമായ ഒരു മംഗളകൎമ്മം ഇപ്രകാരം ശുഭകരമായി കലാശിപ്പിക്കയും ചെയ്തു. 8-ാംനു- വെള്ളിയാഴ്ച രാത്രി തിരുമേനികൾ ദൽഹിയിൽ എത്തിച്ചേൎന്നിട്ടുള്ളവരിൽ പ്രമാണപ്പെട്ട പലരേയും ഭക്ഷണത്തിന്നായി സ്വന്തം രാജധാനിയിൽ ക്ഷണിച്ചുവരുത്തി സല്ക്കരിച്ചു. എല്ലാ നിയമനിൎമ്മാണസഭകളിലേയും അനുദ്യോഗസ്ഥ സാമാജികന്മാരേയും ക്ഷണിച്ചിട്ടുണ്ടായിരുന്നു. രാവിലത്തെ സമയം ചക്രവൎത്തി തിരുമനസ്സുകൊണ്ട് സാമന്തരാജാക്കന്മാരിൽ ഓരോരുത്തരെയായി സ്വീകരിക്കുന്നതിലായിരുന്നു നയി

പ്പിച്ചിരുന്നത്. ആ സമയം മേറി മഹാരാജ്ഞി, ദെൽഹിയിൽ ചരിത്രസംബന്ധമായി ഖ്യാതിപ്പെട്ട കാഴ്ചസ്ഥലങ്ങൾ ഓരോന്നായി സന്ദർശിക്കയായിരുന്നു. പതിമ്മൂന്നാം നൂററാണ്ടിൽ ദെൽഹി തലസ്ഥാനമാക്കി ഭരിച്ചിരുന്ന "അടിമ" രാജാക്കന്മാരിൽ ഒന്നാമനായ "കുട്ടബ്" രാജാവിന്റെ വിജയസ്മാരകമായി അക്കാലം നിർമ്മിക്കപ്പെട്ട "കുട്ടബ്മിനാർ" എന്ന മനോഹരമായ സ്തംഭത്തെ തിരുമേനി തൃക്കൺപാർത്തു. 9-ാംനു- രാവിലെ മേറി മഹാരാജ്ഞി, ദെൽഹിയിൽ വന്നിട്ടുണ്ടായിരുന്ന മാന്യകളായ ഇന്ത്യാമഹിളകളേ രാജധാനിയിലേക്കു ക്ഷണിച്ചുവരുത്തി സൽക്കരിച്ചു. ഈ സൽക്കാരത്തിൽ, ഹിന്തുക്കളും മുഹമ്മദീയരുമായ പലെ രാജകന്യകമാരും ഉൾപ്പെട്ടിരുന്നു. ഇന്ത്യൻ സ്ത്രീകളുടെ പ്രതിനിധിയെന്ന നിലയിൽ ഹാഡ്ഡിഞ്ച്പ്രഭുവിന്റെ പത്നി ഒരു മംഗളപത്രം സമർപ്പിക്കയും കൌതുകമുള്ള ഒരു രത്നാഭരണം തിരുമുൽക്കാഴ്ച വെക്കയും ചെയ്തിരുന്നു. ഈ മംഗളപത്രത്തിന്നു മേറി മഹാരാജ്ഞി താഴേ കാണിക്കുംപ്രകാരം മറുവടി കൊടുത്തു.

"നിങ്ങളുടെ സ്വാഗതത്തിലുള്ള സൌഹാർദ്ദം എന്റെ ഹൃദയത്തിൽ ഗാഢമായി പതിഞ്ഞിരിക്കുന്നു. ഇന്നു എന്നെ ഇവിടെ സന്ദർശിച്ചവരുടെ സൌമ്യമായ സ്വാഗത വചനങ്ങൾക്കായും നിഷ്കപടമായ ഭക്തിപ്രകടനത്തിന്നായും എനിക്കുള്ള ഹൃദയപൂർവ്വങ്ങളായ വന്ദനങ്ങൾ അവർ സ്വീകരിക്കയും, ഈ സാമ്രാജ്യത്തിലെ സഹോദരികളെ അറിയിക്കയും ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു. "ഭിത്തികളുടെ ഉള്ളിൽ താമസിക്കുന്നവരാ"യി പറയപ്പെട്ടിരിക്കുന്നവരുടെ (അന്തഃപുരസ്ത്രീകളുടെ) സന്തുഷ്ടിയിലും ക്ഷേമത്തിലും എനിക്കുള്ള വർദ്ധിതമായ ഔത്സുക്യത്തെ നിങ്ങളേ ബോദ്ധ്യപ്പെടുത്തേണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഇന്ത്യയിലെ സ്ത്രീകൾക്കു് അവരുടെ ഭവനങ്ങളിൽ എത്രത്തോളം പ്രയോജനകരവും മാഹാത്മ്യമുള്ളതുമായ പ്രേരണശക്തി പ്രയോഗിക്കാമെന്നു ഇന്ത്യാചരിത്രം സ്പഷ്ടമാക്കുന്നുണ്ടു്. ഇന്ത്യയിലെ ശ്രേഷ്ഠജനങ്ങളെ സംബന്ധിച്ചുള്ള ഐതിഹ്യങ്ങൾ ഭാരതീയമാതാക്കന്മാർ അവരുടെ കുട്ടികളുടെ ഹൃദയങ്ങളിൽ അങ്കുരി

പ്പിച്ചിട്ടുള്ള പാഠങ്ങളുടെ ഫലമായി നടത്തപ്പെട്ടിട്ടുള്ള ഭക്തിസൂചകങ്ങളായ വിശിഷ്ട കൃത്യങ്ങളാൽ വൎണ്ണിക്കപ്പെട്ടവയായിരിക്കുന്നു. (പൎദ്ദാ) അന്തഃപുര വാസിനികളുടെ ഇടയിൽ, സാവധാനത്തിലാണെങ്കിലും അവശ്യം ഉണ്ടാകുന്ന പരിഷ്കാരാഭിവൃദ്ധിയെ ഞാൻ ഗാഢമായ തൃപ്തിയോടുകൂടി ഗ്രഹിച്ചിട്ടുണ്ട്. നിങ്ങളുടെ കുട്ടികൾ അവരുടെ ഭാവിയിലെ ഭൎത്താക്കന്മാരുടെ സംസ്കാരണം സിദ്ധിച്ചിട്ടുള്ളവരും ഉപയോഗമുള്ളവരുമായ സഹകാരിണികളായിത്തീരത്തക്കവണ്ണം അവരുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കേണമെന്നു നിങ്ങളെല്ലാവരും ആഗ്രഹിക്കുന്നുവെന്നു എനിക്ക് നല്ലവണ്ണം ബോദ്ധ്യമായിട്ടുണ്ട്. നിങ്ങൾ എനിക്കു നല്കീട്ടുള്ള രത്നം എന്റെ ദൃഷ്ടികളിൽ എല്ലാകാലത്തും വിലയേറിയതായിരിക്കുന്നതാണ്. ഞാൻ അതു ധരിക്കുമ്പോഴെല്ലാം അനേകായിരം നാഴിക ദൂരത്തിലുള്ള സമുദ്രവും കരയും നമ്മെ വേർപെടുത്തിയിരുന്നാലും, എന്റെ വിചാരങ്ങൾ പെട്ടെന്നു ഇന്ത്യയിലെ ഭവനങ്ങളിൽ പറന്നെത്തുകയും ഈ ഉത്സാഹകരമായ സമ്മേളനത്തെപ്പററിയുള്ള ഓൎമ്മ, വീണ്ടും വീണ്ടും എന്റെ ഹൃദയത്തിൽ ഉദിപ്പിക്കുകയും നിങ്ങളുടെ മൃദുലഹൃദയങ്ങളിൽ എന്നെക്കുറിച്ചു തോന്നീട്ടുള്ള സ്നേഹത്തെ ഓൎമ്മപ്പെടുത്തുകയും ചെയ്യുന്നതാണ്. നിങ്ങളുടെ രത്നം ഒരു രാജകീയകുടുംബസ്വത്തായി ഭാവിയിലെ തലമുറകളുടെ കൈവശം വന്നുചേരുകയും, ഒരു ഇംഗ്ലീഷുരാജ്ഞിയും ഇന്ത്യയിലെ സ്ത്രീകളുമായുണ്ടായ പ്രഥമസമ്മേളനത്തിന്റെ സ്മാരകമായി എന്നെന്നേക്കും നിലനില്ക്കുകയും ചെയ്യുന്നതാകുന്നു. നിങ്ങളുടെ അനുമോദനങ്ങൾക്കായും, ചക്രവൎത്തിക്കു വേണ്ടിയും എനിക്കു വേണ്ടിയും നിങ്ങൾ പുറപ്പെടുവിച്ച മംഗളാശംസകൾക്കായും, ഞാൻ വന്ദനം പറയുന്നു. ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ ബലത്തിന്നും ഐക്യതക്കും ക്ഷേമത്തിന്നുമായി നിങ്ങളോട് ചേൎന്നു ഞാൻ പ്രാൎത്ഥിക്കുകയും ചെയ്യുന്നു.”

അന്നു വൈകുന്നേരം രാജദമ്പതിമാർ സൎവ്വസൈന്യ മത്സരക്കളി സന്ദൎശിപ്പാൻ എഴുന്നെള്ളി. ഈ ദിവസം ഇപ്രകാരമൊ

ക്കെ കഴിഞ്ഞു. 10-ാംനു- ഞായറാഴ്ച ദർബ്ബാർ സംബന്ധമായ യാതൊരു കർമ്മങ്ങളും നടത്തേണ്ടതില്ലായിരുന്നു. എങ്കിലും ചില പ്രാർത്ഥനകളൊക്കെ നടത്തപ്പെട്ടിരുന്നു. ദൽഹിപട്ടണത്തിന്റെ പുരോഭാഗത്തിൽ കിടക്കുന്ന "ജഗൽപുരം" ദ്വീപിൽവെച്ചു് ദൽഹിയിൽ ദർബ്ബാർ കാരണമായി സമ്മേളിച്ചിട്ടുള്ള 60000 പട്ടാളക്കാരും 1500-ൽ അധികം സിവിലിയൻ ഉദ്യോഗസ്ഥന്മാരുംകൂടി "പെരേഡ് സർവ്വീസ്" എന്ന ഒരു പ്രാർത്ഥന നടത്തിയിരുന്നു. ഈ സ്ഥലത്തിലേക്കു് ചക്രവർത്തിയും ചക്രവർത്തിനിയും യോഗ്യന്മാരായ വളരെ ക്രിസ്തീയ വൈദികപ്രധാനികളും അകമ്പടികളും ഹാജരുണ്ടായിരുന്നു. അന്നവിടെവെച്ചു് നടത്തിയ പ്രാർത്ഥന ഇന്ത്യയിൽ അവിടവിടെ നിർത്തിട്ടുള്ള പട്ടാളക്കാരുടെ ഇടയിലും അതേസമയത്തുതന്നെ നടത്തുവാനുള്ള ഏർപ്പാടുകൾ മുൻകൂട്ടിതന്നെ ചെയ്തിട്ടുണ്ടായിരുന്നു. ഈ പ്രാർത്ഥനാനന്തരം മദിരാശിയിലെ ബിഷോപ്പ് (ക്രിസ്തീയ പുരോഹിതൻ) ചെയ്ത ഒരു സാരവത്തായ ധർമ്മോപദേശപ്രസംഗത്തിന്റെ ഒരു പരിഭാഷ താഴെ കൊടുക്കുന്നു:—

"നമ്മുടെ മതപ്രാർത്ഥന ഇന്നു ബ്രിട്ടീഷുസാമ്രാജ്യചരിത്രത്തിൽ അത്ഭുതപൂർവ്വമായ ഒരു വലിയ ചരിത്രസംഭവത്തിന്റെ ഒരംശമാകുന്നു. ഇവിടെ കൂടിയ യോഗത്താൽ മാത്രമല്ല, ഇന്ത്യ ഒട്ടുക്കും നമ്മുടെ സഹോദരന്മാരിൽ അനേകായിരം ഇന്ത്യക്കാരാലും, യൂറോപ്യന്മാരാലും ഇതു നടത്തപ്പെട്ടുമെന്നുള്ളതിനാൽ ഇതു കുറേക്കൂടി ഹൃദയാകർഷകമായിരിക്കുന്നതുമാണ്. നാം ഉപയോഗിച്ചതായ പ്രാർത്ഥനകൾ ഇന്നു രാവിലെ പട്ടണങ്ങളിലും പള്ളികളിലും മഠങ്ങളിലും പ്രാർത്ഥനാലയങ്ങളിലും ഇരുപതു വിവിധഭാഷകളിൽ നടത്തപ്പെടുന്നതാണ്. ഈ ചരിത്രപ്രധാനമായ അവസരത്തിൽ പ്രാർത്ഥനയിലുള്ള ഈ ഐക്യത, കിരീടധാരണ ഡർബ്ബാറിനെ അടിസ്ഥാനപ്പെടുത്തി ആത്മീകമായും മതസംബന്ധമായുമുള്ള പ്രമാണങ്ങളെപ്പററിയുള്ള നമ്മുടെ ഗാഢമായ ബോധത്തെ പ്രത്യക്ഷമാക്കുന്നു. എല്ലാ ശക്തിയും ഈശ്വരനിൽനിന്നു ഉത്ഭവിക്കുന്നതായിട്ടാണല്ലൊ നാം വിശ്വസിക്കുന്നത്. നമ്മുടെ ചക്രവർത്തിയുടെ കിരീടധാരണം നടക്കുമ്പോഴുള്ള കാഴ്ചകളുടെ മഹിമ, അവിടുന്നു ദൈവപ്രതി

നിധിയായിട്ടാണ് രാജ്യഭരണം ചെയ്യുന്നതെന്നുള്ള വാസ്തവത്തെ ബലപ്പെടുത്തുന്നു. സർവ്വശക്തനായ ഈശ്വരന്റെ ചൈതന്യം ഈ ഭർത്താവ് സംബന്ധിച്ചുള്ള മഹിമാനങ്ങൾക്കെല്ലാം അടിസ്ഥാനമായി സ്ഥിതിചെയ്യുന്നു. നമ്മുടെ മഹാരാജാവിനെ ആ ഉൽകൃഷ്ടസ്ഥാനത്തിലേക്കു ദൈവമാണ് നിയോഗിച്ചതെന്നും, ബ്രിട്ടീഷ് സാമ്രാജ്യകിരീടം ദൈവബാഹുക്കളിൽ നിന്നാണ് അവിടുന്നു സ്വീകരിച്ചതെന്നും, ഈ മഹത്തായ ജോലിക്ക് ജ്ഞാനവും ശക്തിയും നല്കുന്നതിലേക്ക് ഈശ്വരനാണ് അദ്ദേഹത്തിനെ പരിശുദ്ധലേപനം ചെയ്തതെന്നുമുള്ള നമ്മുടെ ഗാഢമായ വിശ്വാസത്തിലാണ് കിരീടധാരണത്തിന്റെ പ്രാധാന്യം സ്ഥിതിചെയ്യുന്നത്. ഇന്ത്യയിലെ ക്രിസ്തീയസമുദായത്തിലെ ഒരു പ്രതിനിധിയുടെ നിലയിൽ മാത്രമാണ് ഞാൻ സംസാരിക്കുന്നത്. നമ്മുടെ ക്രിസ്ത്യാനികളല്ലാത്ത സഹോദരന്മാരും അവരുടെ മഹാരാജാവിന്റെ ഈശ്വരദത്തമായ അധികാരത്തിൽ നാം വിശ്വസിക്കുന്നതിനേക്കാൾ കുറവല്ലാത്ത ദൃഢതയോടെ വിശ്വസിക്കുന്നുണ്ട്. ഇന്ത്യയിലെ സകല ജനങ്ങൾക്കും അവരുടെ ചക്രവർത്തിയുടെ നേക്ക് തോന്നീട്ടുള്ള ഉത്സാഹപൂർണ്ണമായ രാജഭക്തിക്കുള്ള പ്രധാനകാരണം, അദ്ദേഹം ഈശ്വരപ്രതിനിധിയായിട്ടാണ് അവരെ ഭരിക്കുന്നതെന്നുള്ള വിശ്വാസമാണ്. ഇന്നത്തെ പ്രാർത്ഥന, ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ വലുതായ ഉത്തരവാദിത്വത്തേയും നമ്മെ ധരിപ്പിക്കുന്നു. എല്ലാ ശക്തിയും ഈശ്വരങ്കൽനിന്ന ഉത്ഭവിക്കുന്നതിനാൽ ദൈവോദ്ദേശ്യങ്ങളെ നിർവ്വഹിക്കുന്നത നമ്മുടെ കർത്തവ്യകർമ്മമാണ്. ലോകചരിത്രം, മനുഷ്യന്റെ വികാരങ്ങളും ആഗ്രഹങ്ങളുമായ കർമ്മപന്ഥാവിൽകൂടെ ക്രമേണയുള്ള ദൈവേച്ഛാ നിർവ്വഹണമാണ്. ദൈവേച്ഛയോടു ഐക്യതയില്ലാത്തതെല്ലാം വെറുതെയായിത്തീരുകയും, അതിനെ എതിർക്കുന്നതെല്ലാം നശിക്കുകയും ചെയ്യുന്നു. ഭൂലോകത്തിലെ മഹാരാജ്യം അവസാനത്തിൽ നമ്മുടെ ദൈവത്തിന്റെയും അദ്ദേഹത്തിന്റെ ക്രിസ്തുവിന്റെയും രാജ്യം—ഈശ്വരന്റെ പൈതൃത്വവും മനുഷ്യന്റെ സഹോദരത്വവും ഉൽകൃഷ്ടമായി വിലസുന്ന രാജ്യം—ആയിത്തീരുന്നതാണ്. അതു ഒരു ദൂരസ്ഥമായ

സ്ഥിതിയായിത്തോന്നിയേക്കാം. എന്നാൽ, ദൂരത്താകട്ടെ സമീപത്താകട്ടെ ഈശ്വരൻ സൃഷ്ടിജാലങ്ങളെയെല്ലാം ആ അവസാന സ്ഥിതിയിലേക്കാണ് നയിക്കുന്നതു. ഏതെങ്കിലും സാമ്രാജ്യത്തിന്റെയൊ സാമുദായികസ്ഥാപനത്തിന്റെയൊ സ്ഥിരമായ പ്രാധാന്യം ഭൂലോകത്തിൽ സഹോദരത്വപ്രമാണത്തെ യഥാൎത്ഥവും ഫലവത്തുമാക്കുകയും തദ്വാരാ ഈശ്വരലോകത്തിനെ കുറേക്കൂടി സമീപസ്ഥമാക്കുകയും ചെയ്യുന്നതിനുള്ള ശക്തിയെയാണ് ആശ്രയിച്ചിരിക്കുന്നത്. ഭാവിയിൽ നമ്മുടെ സാമ്രാജ്യത്തിന്റെ പ്രവൃത്തി അതിലാണ് സ്ഥിതിചെയ്യുക. ഈ മഹത്തായ ഉദ്ദേശത്തിന്റെ നിൎവ്വഹണം രാജ്യതന്ത്രജ്ഞന്മാരിലും ഭരണധുരന്ധരന്മാരിലും മാത്രമല്ല സ്ഥിതിചെയ്യുന്നതെന്നും അതിനേക്കാൾ അധികരിച്ച് പ്രതിദിനമുള്ള സാധാരണകൃത്യങ്ങളിൽ പ്രവേശിച്ചിരിക്കുന്നവരായ സാധാരണ ജനങ്ങളിലാണ് സ്ഥിതിചെയ്യുന്നതെന്നും നാം വിസ്മരിച്ചുകൂട. സഹോദരത്വത്തെ അസാദ്ധ്യമാക്കിത്തീൎക്കുന്ന അവിസ്തൃത വിശ്വാസങ്ങളും ക്രിസ്തുമതത്തിന്നു വിരുദ്ധങ്ങളായ വിചാരങ്ങളും ദൂരെ ത്യജിക്കയും ക്രിസ്തുവിന്റെ സ്വഭാവഗതിയെ പിന്തുടൎന്നു, ജീവിതം സംബന്ധിച്ചുള്ള കാൎയ്യങ്ങളെ നിഷ്കളങ്കമായി അവലോകനം ചെയ്യുന്നതിലേക്കും വിവിധജാതിമതസ്ഥന്മാരുമായുള്ള ബന്ധങ്ങളിൽ സഹോദരത്വപ്രമാണത്തെ ഉപയോഗപ്പെടുത്തുന്നതിലേക്കും ഓരോ പുരുഷനും സ്ത്രീയും നിഷ്കപടമായി പ്രയത്നിക്കുകയും ചെയ്കയാണ് ഏററവും അത്യാവശ്യകമായിരിക്കുന്നത്. യേശുവിന്റെ സദുപദേശങ്ങളിലടങ്ങിട്ടുള്ള ഏററവും ഉൽകൃഷ്ടമായ മാതൃകയാണ് നാം പ്രമാണമായി മുൻനിൎത്തേണ്ടത്. അതിനേക്കാൾ താണതരങ്ങളായ മാതൃകകളെക്കൊണ്ട് നാം തൃപ്തരായികൂടരുത്. ഇന്ത്യയിലെ ഇംഗ്ലീഷുകാർ കാൎയ്യക്ഷമത കൃത്യനിഷ്ഠ, നീതിതല്പരത എന്നിവയേ നിഷ്കൎഷിക്കുന്നു. അവർ സഹോദരത്വത്തിനായും സ്നേഹത്തിനായുംകൂടി കുറേക്കൂടി നിഷ്കൎഷിക്കേണ്ടതാണ്. യേശുവിന്റെ സ്നേഹം, സ്വാൎത്ഥപരിത്യാഗം, ഇവയേക്കാൾ കുറവായ ഒരു വിചാരം ഈശ്വരൻ നമ്മുടെ വക്കൽ ഏല്പിച്ചിട്ടുള്ള സാമ്രാജ്യം സംബന്ധിച്ചുള്ള മഹത്തായ പ്രവൃത്തിക്കു മതിയാകുന്നതാണ്.

നമ്മുടെ സാമ്രാജ്യത്തിലും ഭൂലോകത്തിലും വിവിധ ജാതിക്കാരേയും വിവിധ വർഗ്ഗക്കാരേയും പരസ്പരം വേർതിരിക്കുന്ന അഗാധമായ കടലുകളും പൊക്കമുള്ള മലകളുമുണ്ട്. ഇങ്ങിനെ വിവിധ വർഗ്ഗക്കാരുടെ മദ്ധ്യേ കടന്നുകൂടിട്ടുള്ള തടസ്ഥങ്ങളെ അകററി അവരെ ഐക്യതയിൽ കൊണ്ടുവരുവാൻ നമ്മെ ശേഷിയുള്ളവരാക്കിത്തീർക്കുന്ന ഒരു ശക്തി, ഈശ്വരസ്നേഹവും നമ്മുടെ ഹൃദയങ്ങളിലും ജീവിതങ്ങളിലുമുള്ളതായ ക്രിസ്തുവിൻെറ ശക്തിയുമാണ്. ഈ ശക്തി നമുക്കു ലഭിക്കുന്നതിലേക്ക് ഈശ്വരൻ തുണക്കട്ടെ! വിവിധ ജാതിമതസ്ഥരും, ചക്രവർത്തി തിരുമനസ്സിലെ നേക്കുള്ള ഭക്തിയാകുന്ന ഏകവിചാരത്താൽ ഏകീഭവിക്കപ്പെട്ടവരുമായ, ദൽഹിയിലെ ഈ വലിയ ജനക്കൂട്ടം ഭാവിയിൽ—വിപത്ത്, കഷ്ടത, മത്സരം, സ്വാർത്ഥപരിത്യാഗം, വിശ്വാസം, സ്നേഹം എന്നീ മാർഗ്ഗങ്ങളിൽകൂടി നാം സ്ഥിരമായി ചരിക്കുകയും, സഹോദരത്വം ഒരു സങ്കല്പമാത്രകയെന്ന നിലവിട്ട ഒരു യഥാർത്ഥസ്ഥിതിയായിത്തീരുകയും, ഭൂലോകം ഈശ്വരൻെറയും അദ്ദേഹത്തിൻെറ ക്രിസ്തുവിൻെറയും രാജ്യമായിത്തീരുകയും, ചെയ്യുന്നതായ ഭാവിയിൽ—ഇതിലും ഉൽകൃഷ്ടതരമായ ഐക്യതയുടെ പ്രഥമചിഹ്നമായിരിക്കട്ടെ!".

പ്രാർത്ഥന കഴിഞ്ഞതിന്നുശേഷം രാജദമ്പതിമാർ അകമ്പടികളോടുകൂടി സ്വസ്ഥാനത്തേക്ക് എഴുന്നെള്ളുകയും ചെയ്തു.

**11**-ാംനു- തിങ്കളാഴ്ച പട്ടാള സംബന്ധമായ ചില കർമ്മങ്ങൾ നടത്തുകയായിരുന്നു പ്രധാനമായുണ്ടായിരുന്നത്. ചക്രവർത്തി തിരുമേനി പട്ടാളങ്ങളെ പരിശോധിച്ച് ചില ബഹുമതികളൊക്കെ കൊടുക്കുകയും, വൈകുന്നേരം പട്ടാളക്കാരിൽ മത്സരക്കളിയിൽ ജയിച്ചവർക്ക് സമ്മാനങ്ങൾ കല്പിച്ചു കൊടുക്കുകയുമുണ്ടായി. ഇതുകൂടാതെ വിശേഷവിധിയായ വേറെ സംഭവങ്ങൾ അന്നത്തെ ദിവസം ദൽഹിയിൽ നടത്തപ്പെട്ടിരുന്നില്ല. പട്ടണപ്രവേശം കഴിഞ്ഞ മുതൽ ദർബ്ബാർ സുദിനംവരെയുള്ള സംഭവങ്ങളുടെ ഒരു ചുരുക്കവിവരം ഇവിടെ കൊടുത്തുവല്ലൊ. ദർബ്ബാർ ദിവസമായ ഡിസെമ്പ്ര **12**-ാംനു- ചൊവ്വാഴ്ച നടന്ന സംഭവങ്ങൾ പ്രത്യേകം ഒരു അദ്ധ്യായമായി കൊടുപ്പാൻ വിചാരിക്കുന്നു.




ഹാ‌ഡിഞ്ച് പ്രഭു.
ഇന്ത്യാ വൈസറോയി
**1911.**




ക്രൂപ്രഭു.
ഇന്ത്യാ സ്റ്റേറ്റ് സിക്രട്ടറി
**1911.**



കാർമൈക്കൽപ്രഭു.
മദിരാശി ഗവൎണ്ണർ
**1911.**

# V. പട്ടാഭിഷേക ദർബ്ബാർ.

ഡിസെമ്പ്ര 12-ാംനു- ചൊവ്വാഴ്ച ദൽഹിയിൽ നടന്ന സംഭവങ്ങളെപ്പററി ചുരുക്കം ചിലതു പറകയെന്നല്ലാതെ, അവിടെ അന്നു കാണ്മാനുണ്ടായിരുന്ന നിസ്തുല്യമായ കാഴ്ചയെപ്പററി വിവരിക്കുക എന്നതു തീരേ അസാദ്ധ്യവും, വിവരിക്കുന്നതായാൽ തന്നെ അതിന്നു പ്രത്യേകമായി ഒരു വലിയ പുസ്തകം വേണ്ടിവരുന്നതുമാണെന്നു ഒന്നാമതായി സമ്മതിക്കേണ്ടിയിരിക്കുന്നു. ജോർജ്ജ് ചക്രവൎത്തി തിരുമനസ്സിലെ പട്ടാഭിഷേകം, ഇന്ത്യയിലെ ലക്ഷോപിലക്ഷം ഗ്രാമങ്ങളിലും എത്രയോ ആയിരം പട്ടണങ്ങളിലും അന്നെത്തെദിവസം യഥാശക്തി ഒട്ടൊഴിയാതെയുള്ള ചക്രവൎത്തി തിരുമനസ്സിലെ പ്രജകൾ കൊണ്ടാടിട്ടുണ്ട്. എന്നാൽ അതൊക്കെ ആ ദിവസം ദൽഹിയിൽവെച്ച് നടന്ന സംഭവങ്ങളുടെ ഏററവും ക്ഷയിച്ച ഒരു പ്രതിധ്വനിയെന്നു മാത്രം പറഞ്ഞാൽ മതി. ചക്രവൎത്തി തിരുമനസ്സിലേയും ചക്രവൎത്തിനി തിരുമനസ്സിലേയും തിരുമുമ്പാകെവെച്ച് നിസ്തുല്യമായ ആഡംബരവിശേഷത്തോടുകൂടിയാണ് പട്ടാഭിഷേക വിളംബരം വായിക്കപ്പെട്ടത്. സാംഗ്രാമികമായ ആഡംബരങ്ങളും, അനിതരസാധാരണമായ അവസരവും, അതി പ്രതാപദീപ്തികളുംകൊണ്ട് വിശിഷ്ടമായ ഈ കൎമ്മം ഇന്ത്യാസാമ്രാജ്യത്തിന്റെ ചരിത്രത്തിന്നും, ഐതിഹ്യങ്ങൾക്കും അഭിപ്രായഗതികൾക്കും അനുയോജ്യമായ വിധത്തിൽ മനുഷ്യസാദ്ധ്യമാകുംവിധത്തിലൊക്കെ ആഘോഷങ്ങളോടുകൂടി നടത്തപ്പെട്ടു. ഒട്ടൊഴിയാതെയുള്ള ഇന്ത്യക്കാരൊക്കെ ഒത്തു ചേൎന്നു ഒരു ചക്രവൎത്തിക്കു കീഴടങ്ങി രാജഭക്തി പ്രദൎശിപ്പിക്കുകയെന്നത് ഈ കൎമ്മത്തിന്റെ അടിസ്ഥാന സംഗതിയാണ്. അത് എത്രയും ഉചിതമായ വിധത്തിൽ മനോമോഹനമായ സാമഗ്രികളോടുകൂടി ഫലവത്തായ നിലയിൽ എന്നെന്നും സ്മരണീയമായവിധത്തിൽ ആ രാജസദസ്സിൽ പ്രകാശിക്കപ്പെട്ടിരുന്നു.

അന്നെത്തെ ദിവസം പ്രഭാതത്തിന്നു മുമ്പായിത്തന്നെ ദൽഹി നഗരത്തിലെ സൎവ്വ ജനങ്ങളും ഉണൎന്നു കാരോ കരുക്കങ്ങൾ

ചെയ്തുതുടങ്ങിയിരുന്നു. ആസ്ഥാനമണ്ഡപ ഹാളിലും, രാജകീയ ഘോഷയാത്ര കടന്നുപോകേണ്ടതായ മാർഗ്ഗങ്ങളിലും ബാണ്ടുവാദ്യങ്ങളോടും കൊടികളോടുംകൂടി പട്ടാളക്കാർ മുങ്കൂട്ടിതന്നെ അണി അണിയായി നിരന്നു നിന്നിരുന്നു. നേരം പുലൎന്നപ്പോൾ തുടങ്ങി ആസ്ഥാനമണ്ഡപത്തിന്നുള്ളിൽ കടന്നിരിപ്പാൻ അൎഹതയുള്ളവർ അവരവരുടെ വാഹനങ്ങളിൽ നിന്നിറങ്ങി രംഗപ്രദേശത്തിൽ യഥായോഗ്യം സ്ഥാനം പിടിച്ചു തുടങ്ങിയിരിക്കുന്നു. പത്തുമണിയായപ്പോഴേക്കു രംഗപ്രദേശം മുഴുവൻ സഭ്യന്മാരാൽ നിറയപ്പെട്ടു. രത്നങ്ങളും പട്ടുവസ്ത്രങ്ങളും ധരിച്ചിട്ടുള്ള മഹാരാജാക്കന്മാരും, കാലപ്പഴക്കം ചെന്ന ഉടുപ്പുകൾ ധരിച്ചവരും വയോധികന്മാരുമായ ഭടന്മാരും മുങ്കൂട്ടിത്തന്നെ ആസനസ്ഥരായിരുന്നു. ഉദ്യോഗസ്ഥന്മാരും പട്ടാഭിഷേക ദർബ്ബാർ കാണ്മാനായി വന്നിട്ടുണ്ടായിരുന്ന മററു മാന്യന്മാരും അവസ്ഥാനുസരണം വിവിധ വസ്ത്രധാരികളായി ഓരോ സ്ഥാനം പിടിച്ചിരുന്നു. രംഗസ്ഥലത്തിന്റെ മദ്ധ്യത്തിലായി 20,000 പട്ടാളക്കാർ അരുണവൎണ്ണമായ ഉടുപ്പുകളോടുകൂടി അണിയായി നിന്നിരുന്നു. ദൽഹിയിൽ ഈ ആവശ്യാൎത്ഥം സ്വരൂപിച്ചിട്ടുള്ള എല്ലാതരം പട്ടാളക്കാരുടെ യോഗത്തിൽനിന്നും തിരഞ്ഞെടുക്കപ്പെട്ടവരായിരുന്നു ഇവർ. ആസ്ഥാനമണ്ഡപത്തിന്നു നേരെ താഴെയായി അംഗരക്ഷകന്മാരായ പട്ടാളക്കാരും സ്വസ്ഥാനങ്ങളിലുണ്ടായിരുന്നു. പതിനൊന്നുമണിക്കുശേഷം ഗവൎണ്ണർ ജനറൽ ഹാർഡിഞ്ച്പ്രഭുവും പത്നിയും അകമ്പടികളോടുകൂടി രംഗസ്ഥലത്തെത്തുകയും സഭ്യന്മാരാൽ അഭിവാദ്യപുരസ്സരം സ്വീകരിക്കപ്പെടുകയും ചെയ്തു.

ആസ്ഥാനമണ്ഡപരംഗത്തിൽ അപ്പോൾ ഉണ്ടായിരുന്ന 80,000 നേത്രദ്വന്ദ്വങ്ങൾ രാജദമ്പതിമാരുടെ എഴുന്നെള്ളത്തിനെ പ്രതീക്ഷിച്ചുംകൊണ്ട് പ്രവേശനമാൎഗ്ഗത്തിലേക്ക് പതിക്കപ്പെട്ടു. പീരങ്കിവെടികളുടെ നാദവും അകലേനിന്നു കേട്ടുതുടങ്ങിയ ഹസ്തതാഡന ശബ്ദങ്ങളും തിരുമേനികൾ രാജധാനിയിൽനിന്ന് എഴുന്നെള്ളി പുറപ്പെട്ട വിവരം ജനങ്ങളെ മനസ്സിലാക്കി. തിരുമേനികളുടെ മുമ്പിലും പിമ്പിലുമായി കൂടിയ അകമ്പടികളോടുകൂടി തി

രുമേനികൾ രംഗപ്രദേശത്ത് വണ്ടിയിൽ എത്തിയപ്പോൾ ഹസ്താഡനശബ്ദം വിസ്താരത്തിൽ കിടക്കുന്ന രംഗപ്രദേശം മുഴുവൻ തിരമാലകളെപ്പോലെ പരക്കുകയും പ്രതിധ്വനി ഉണ്ടാക്കുകയുംചെയ്തു. സഭാവാസികളെല്ലാം എഴുന്നേററു—ബാണ്ടുവാദ്യം മുഴങ്ങുകയും, ഭൂപാലമംഗളം പാടുകയും, കൊടിമരത്തിന്മേൽ ബ്രിട്ടീഷു കൊടിക്കൂറ പറപ്പിക്കുകയും ആചാരവെടി ആരംഭിക്കുകയുംചെയ്തു. ഈ നടവടികളെല്ലാം ഓരോന്നായി തുടങ്ങിയപ്പോഴെക്കും തിരുമേനികൾ കയറിയ വണ്ടി, മണ്ഡപത്തിന്നരികെ എത്തിക്കഴിഞ്ഞിരിക്കുന്നു. വാഹനത്തിൽനിന്നു പുറത്തിറങ്ങുമ്പോഴെക്ക് തിരുമേനികളെ എതിരേല്പാൻ ഗവണ്ണർജനറലും പാൎശ്വാനുചരന്മാരായി അകമ്പടികൂടുവാൻ ഒരു കൂട്ടം രാജകുമാരന്മാരും അടുത്തെത്തി— ആൾവായിലെ ബീർസിങ്ങ് രാജകുമാരനും, ഭരതപുരത്തിലെ കൃഷ്ണസിംഗ് രാജകുമാരനും, ബൊപ്പാൾ രാജ്ഞിയുടെ പൌത്രനായ സാഫർഖാൻ രാജകുമാരനും, ഐദാറിലെ വിശേഷശരസിങ്ങ് രാജകുമാരനും, ബിക്കാനിർ മഹാരാജകുമാരനും, ചക്രവൎത്തി തിരുമനസ്സിലേയും; ഫാരിദ്കോട്ടയിലേയും, റീവായിലേയും മഹാരാജകുമാരന്മാർ ചക്രവൎത്തിനി തിരുമനസ്സിലേയും പാൎശ്വാനുചരന്മാരായികൂടി, തിരുമേനികളെ മണ്ഡപത്തിൻ മുകളിലേക്കു കയററി സ്വൎണ്ണസിംഹാസനത്തിൽ ഇരുത്തി. തിരുമേനികൾ ധരിച്ചിരുന്ന അംബരാഡംബരങ്ങൾ ഈ ലോകത്തിലെ ചക്രവൎത്തിമാരിൽ പ്രഥമസ്ഥാനമെട്ടത്തിട്ടുള്ള ബ്രിട്ടീഷു ചക്രവൎത്തിമാൎക്ക് അനുരൂപമായവതന്നെയായിരുന്നു. ചക്രവൎത്തിയുടെ കിരീടത്തിന്മേൽ പതിപ്പിച്ചിട്ടുള്ള രത്നങ്ങളും ചക്രവൎത്തിനിയുടെ ആഭരണങ്ങളുടെയിടയിൽ പതിപ്പിച്ചിട്ടുള്ള രത്നങ്ങളും പ്രത്യേകം തിളങ്ങി പ്രകാശിച്ചുകാണ്മാനുണ്ടായിരുന്നു.

സാൎവ്വഭൌമിക ദൎബ്ബാർ തുടങ്ങുന്നതിന്റെ ലക്ഷണമായ കാഹളനാദവും ബാണ്ടുവാദ്യവും അവസാനിച്ചതിന്നുശേഷം ചക്രവൎത്തി തിരുമനസ്സുകൊണ്ട് ഉടനെ എഴുന്നേററ് രംഗസ്ഥലത്തു കൂടിയിരുന്ന എത്രയൊ ആയിരം ജനങ്ങൾക്കു കേൾക്കത്തക്ക സ്ഥിതിയിൽ ഉച്ചത്തിലും വിശേഷമായും താഴേ ചേൎക്കുന്ന ഒരു പ്രസംഗം ചെയ്തു.

"യഥാത്ഥമായ കൃതജ്ഞതയോടും സംതൃപ്തിയോടുംകൂടിയാണ് ഞാൻ ഇന്നത്തെ ദിവസം ഇവിടെ നിങ്ങളുടെയിടയിൽ നില്ക്കുന്നതു. ഈ സംവത്സരത്തിൽ ചക്രവത്തിനിക്കും എനിക്കും മഹത്തായ അനേകം കമ്മങ്ങൾ അനുഷ്ഠിപ്പാനുണ്ടായത സന്തുഷ്ടിപ്രദമാണെങ്കിലും ഈ സംവത്സരം അസാധാരണമായ ശ്രമഭാരമുള്ളൊന്നായിരുന്നു. എന്നാൽ സമയവും ദൂരവും അധികമായിരുന്നിട്ടും, ഞങ്ങളുടെ കഴിഞ്ഞ ഇന്ത്യാസന്ദശനത്തിന്റെ നന്ദിപുരസ്സരങ്ങളായ സ്മരണകൾ, അപ്പോൾതന്നെ ഞങ്ങൾ സ്നേഹിച്ചിരുന്നതായ ഈ രാജ്യത്തിലേക്ക് ഞങ്ങളെ വീണ്ടും ആകഷിച്ചു ഇവിടെ വരുത്തിയിരിക്കുന്നു. സ്വഭവനത്തിലെന്നതുപോലെയുള്ള ദയ കണ്ടെത്തിയതായ രാജ്യത്തെ പുനസ്സന്ദശനം ചെയ്യുന്നതിലേക്ക് ശോഭനങ്ങളായ ആശകളോടുകൂടിയാണ് ഞങ്ങളുടെ ദീഘമായ യാത്രക്ക് ഞങ്ങൾ പുറപ്പെട്ടത്. അങ്ങിനെപുനസ്സന്ദശനം ചെയ്യുതിൽ ഞാൻ വെസ്റ്റ് മിനിസ്റ്റർ ദൈവാലയത്തിൽവെച്ച് ഇക്കഴിഞ്ഞ ജൂൻ 22-ാംനു- നടത്തപ്പെട്ടതായ കിരീടധാരണാഘോഷത്തെ — എന്റെ പൂവ്വികന്മാരുടെ കിരീടം പുരാതനവും ശ്രേഷ്ഠവുമായ കമ്മങ്ങളോടുകൂടി ഈശ്വരകൃപയാൽ എന്റെ ശിരസ്സിൽ വെച്ചതായ ആഘോഷത്തെ — നിങ്ങളെ നേരിട്ടു അറിയിക്കുന്നതാണെന്നു കഴിഞ്ഞ ജൂലായിമാസത്തിലെ എന്റെ സന്ദേശത്തിൽ പുറപ്പെടുവിച്ചിരുന്നതായ ആഗ്രഹത്തെ സാധിക്കുകയാണ് ചെയ്യിരിക്കുന്നത്. ചക്രവത്തിനിയോടുകൂടിയുള്ള എന്റെ ആഗമനത്താൽ ഇന്ത്യയിലെ ഭക്തന്മാരായ രാജാക്കന്മാരോടും വിശ്വസ്തന്മാരായ ജനങ്ങളോടും ഞങ്ങൾക്ക സ്നേഹവും ഇന്ത്യാസാമ്രാജ്യത്തിന്റെ ക്ഷേമവും സന്തുഷ്ടിയും ഞങ്ങളുടെ ഹൃദയങ്ങൾക്ക് എത്രത്തോളം പ്രിയപ്പെട്ടതാണെന്നുള്ളതും പ്രകാശിപ്പിക്കേണമെന്നും ഞാൻ ആഗ്രഹിക്കുന്നു. കിരീടധാരണകമ്മത്തിൽ സന്നിഹിതരാകുന്നതിന്നു സാധിക്കാത്ത ആളുകൾക്ക് ദൽഹിയിൽ വെച്ചുള്ള അതിന്റെ ആഘോഷത്തിൽ പങ്കുകൊള്ളുന്നതിന്നു സൌകൎയ്യമുണ്ടാക്കേണമെന്നുള്ളതും എനിക്ക തോന്നീട്ടുള്ള ആഗ്രഹമാണ്. എന്റെ ഗവണ്ണർമാർ,

വിശ്വസ്തന്മാരായ ഉദ്യോഗസ്ഥന്മാർ, മഹാന്മാരായ രാജാക്കന്മാർ, ജനപ്രതിനിധികൾ, എന്റെ ഇന്ത്യാരാജ്യത്തിലെ പട്ടാളക്കാരുടെ പ്രതിനിധിസംഘങ്ങൾ എന്നിവരോടു കൂടിയ ഈ വലുതായ ജനസംഘത്തെ കാണുന്നതിനാൽ എനിക്കും ചക്രവൎത്തിനി മഹാരാജ്ഞിക്കും നിഷ്കപടമായ സന്തോഷത്തിന്നും ചരിതാൎത്ഥ്യത്തിന്നും കാരണമായിട്ടുണ്ട്. അവരുടെ ഭക്തിപ്രകടനത്തെ ഞാൻ ഹൃദയപൂൎവ്വമായ സംതൃപ്തിയോടുകൂടി സ്വീകരിക്കുന്നതാണ്. അനുഭാവവും സ്നേഹപുരസ്സരമായ സദ്വികാരങ്ങളും ഈ ചരിത്രപ്രധാനമായ അവസരത്തിൽ രാജാക്കന്മാരേയും പ്രജകളേയും എന്നോടു യോജിപ്പിച്ചിരിക്കുന്നുവെന്നുള്ള സംഗതി എന്റെ ഹൃദയത്തിൽ ഗാഢമായി പതിഞ്ഞിരിക്കുന്നു. ഈ കിരീടധാരണത്തിന്റെ സ്മാരകമായി എന്റെ പ്രത്യേകസന്തോഷത്തിന്റെയും സ്നേഹത്തിന്റെയും ചിഹ്നങ്ങളായ ചില സംഭാവനകളും സൌജന്യങ്ങളും നല്കേണമെന്നു ഞാൻ ആഗ്രഹിക്കുന്നുണ്ട്. എന്റെ ഗവൎണ്ണർജനറൽ ഇന്നു ഇവയെപ്പററി നിങ്ങളെ അറിയിക്കുന്നതാണ്. നിങ്ങളുടെ അവകാശങ്ങളുടേയും അൎഹതകളുടേയും പരിരക്ഷണത്തെ സംബന്ധിച്ചും നിങ്ങളുടെ ക്ഷേമം, സമാധാനം, സംതൃപ്തി എന്നിവക്കായുള്ള എന്റെ ആഗ്രഹത്തെ സംബന്ധിച്ചും എന്റെ വന്ദ്യപൂൎവ്വികന്മാർ നിങ്ങൾക്കു നല്കീട്ടുള്ള ഉറപ്പുകളെ ഞാൻതന്നെ നേരിട്ടു ആവൎത്തിച്ചു പറയുന്നതിലേക്ക് എനിക്ക് ഈ അവസരം ലഭിച്ചതിലും ഞാൻ സന്തോഷിക്കുന്നു. ഈശ്വരകാരുണ്യം എന്റെ ജനങ്ങളുടെ മേൽ ഉണ്ടായിരിക്കുകയും അവരുടെ സന്തുഷ്ടിയേയും ക്ഷേമത്തേയും വൎദ്ധിപ്പിക്കുന്നതിന്നുള്ള എന്റെ അതിയായ ശ്രമത്തിൽ എന്നെ സഹായിക്കുകയും ചെയ്യട്ടെ! ഇവിടെ കൂടീട്ടുള്ള എല്ലാ സാമന്തരാജാക്കന്മാൎക്കും ഞാൻ ഞങ്ങളുടെ സ്നേഹപൂൎവ്വങ്ങളായ സ്വാഗതങ്ങൾ പറഞ്ഞുകൊള്ളുന്നു".

ഈ പ്രസംഗാവസാനം വളരേനേരത്തോളം സഭ്യന്മാരുടെ കൃതജ്ഞതാസൂചകമായ ഹസ്തതാഡനം നിലനിന്നു. ഇതിന്നുശേഷം ഓരോരുത്തരായി പ്രഭുഭക്തി കാട്ടുവാനായി സിംഹാസനത്തി

ന്നരികിൽ കയറിച്ചെന്ന തിരുമേനികളെ വന്ദിച്ചു മടങ്ങുകയെന്ന ക്രിയയായിരുന്നു നടത്തപ്പെട്ടത്. ഒന്നാമതായി ഗവൎണ്ണർജനറൽ തിരുമുമ്പാകെ ചെന്നു നടവടിപ്രകാരം വന്ദിച്ചു മടങ്ങി സിംഹാസനത്തിന്റെ പിൻഭാഗം ഒരിടത്തു ചെന്നിരുന്നു. ഗവൎണ്ണർ ജനറലെ പിന്തുടൎന്നു വന്നത് ഇന്ത്യാ സൈന്യനായകനും വൈസ്രോയിയുടെ ആലോചനസഭാ മെമ്പർമാരുമായിരുന്നു. ഇവരോരോരുത്തരും തിരുമുമ്പാകെ വരുമ്പോൾ അവരുടെ പേർ ഗവൎണ്ണർ ജനറൽ വിളിച്ചുപറകയുണ്ടായി. ആചാരം ചെയ്തുകഴിഞ്ഞവർ സ്വസ്ഥാനങ്ങളിലേക്കുതന്നെ മടങ്ങിവന്നിരുന്നു. ഇവരെ പിന്തുടൎന്നു ഭരണാധികാരമുള്ള രാജാക്കന്മാരിൽ ഒന്നാംകിടക്കാരായ ഹൈദ്രബാദ്, ബറോഡ, മൈസൂർ, കാശ്മീർ മുതലായ പ്രദേശങ്ങളിലെ മഹാരാജാക്കന്മാരും, രജപുട്ടാന, മദ്ധ്യേന്ത്യ, ബലൂചിസ്ഥാൻ, ബൂത്താൻ ഇവിടങ്ങളിലെ രാജാക്കന്മാരും, ബെങ്കാൾ ഹൈക്കോട്ടിലെ ജഡ്ജിമാരും, സാമ്രാജ്യനിയമനിൎമ്മാണസഭാ സാമാജികന്മാരും, അതാതു സംസ്ഥാന ഗവൎണ്ണർമാരും, അവരുടെ ആലോചനസഭാ മെമ്പർമാരും വഴിക്കുവഴിയായി തിരുമുമ്പാകെ ചെന്നു വന്ദിച്ചു ആചാരങ്ങൾചെയ്തു മടങ്ങി. ഇതിന്നുശേഷമായിരുന്നു ഓരോ സംസ്ഥാനങ്ങളിലെ സാമന്തരാജാക്കന്മാരും അവരുടെ റസിഡെണ്ടുമാരും തിരുമുമ്പാകെ ചെന്നു വന്ദിച്ചു മടങ്ങിയത്. ഈ കൎമ്മം കുറേനേരത്തോളം നിലനിന്നു. തിരുമുമ്പാകെ ചെന്നു മടങ്ങുന്ന രാജാക്കന്മാരുടേയും വലിയ ഉദ്യോഗസ്ഥന്മാരുടേയും ഉടുപ്പുകൾ വളരെ മോഹനമായ വിധത്തിലായിരുന്നുവെന്നു പ്രത്യേകം പറയേണ്ടതില്ല. ഇതിന്നുശേഷം രംഗപ്രദേശത്തിൽനിന്ന് ഉയൎത്തിക്കെട്ടിയ ഈ മണ്ഡപമാൎഗ്ഗമായി തിരുമേനികൾ സ്വൎണ്ണക്കുടകൾ പിടിപ്പിച്ചും പാൎശ്വാനുചരന്മാരായ രാജകുമാരന്മാരോടും ഹാൎഡിഞ്ച് പ്രഭു, ക്രൂപ്രഭു മുതലായ മന്ത്രിമാരോടുംകൂടി രംഗപ്രദേശത്തെ മുഴുവൻ ഒരേസമയം വീക്ഷിപ്പാൻതക്ക വിധത്തിൽ അല്പം അകലെ രംഗപ്രദേശത്തുതന്നെ കെട്ടിയുണ്ടാക്കിയ രാജകീയ മഹാമണ്ഡപത്തിലേക്ക് എഴുന്നെള്ളി. ഈ എഴുന്നെള്ളത്ത് രംഗപ്രദേശത്തു കൂടിട്ടുള്ള സൎവ്വൎക്കും കാണത്തക്കവണ്ണം ഉയൎന്ന ദിക്കിൽകൂടിയായിരുന്ന

ത്തിനാൽ വളരെ രമണീയമായ ഒരു കാഴ്ചയായിരുന്നു. രാജകീയ മണ്ഡപത്തിലെ സിംഹാസനത്തിൽ തിരുമേനികൾ എഴുന്നെള്ളി ഇരുന്നതിന്നശേഷം രാജദൂതൻ, മേജർ ജനറൽ ഹെയിററൻ ചക്രവൎത്തി തിരുമനസ്സിലെ താഴേകൊടുക്കുന്ന വിളംബരം വളരെ സ്പഷ്ടമായ സ്വരത്തിൽ വായിച്ചു

## രാജകീയ വിളംബരം.

ജോൎജ്ജ് ച-മ-രാ.

സൎവ്വശക്തനായ ദൈവത്തിന്റെ കൃപയാലും അനുഗ്രഹത്താലും നമ്മുടെ രാജകീയപട്ടാഭിഷേകമഹോത്സവം ആയിരത്തിത്തൊള്ളായിരത്തിപതിനൊന്നു ജൂൻ ഇരുപത്തിരണ്ടാംതിയ്യതി കൊണ്ടാടുവാനുള്ള നമ്മുടെ രാജകീയ ആകാംക്ഷയെ നമ്മുടെ വാഴ്ചയുടെ പ്രഥമസംവത്സരമായ ക്രിസ്ത്വാബ്ദം ആയിരത്തിത്തൊള്ളായിരത്തിപ്പത്തു ജൂലായി പത്തൊമ്പതാംതീയതിയത്തേയും നവമ്പർ ഏഴാംതിയ്യതിയത്തേയും നമ്മുടെ രാജകീയവിളംബരത്താൽ നാം പ്രസിദ്ധപ്പെടുത്തി അറിയിക്കയാലും;

സൎവ്വശക്തനായ ദൈവത്തിന്റെ കൃപയാലും അനുഗ്രഹത്താലും ആ മഹോത്സവം കഴിഞ്ഞ ജൂൻ ഇരുപത്തിരണ്ടാംതീയതി വ്യാഴാഴ്ച കൊണ്ടാടുവാൻ നമുക്കു സാധിച്ചിരിക്കയാലും;

മേപ്പടി മഹോത്സവം ആ വിധം കൊണ്ടാടിയിരിക്കുന്ന സംഗതി നമ്മുടെ ഇന്ത്യാസാമ്രാജ്യത്തിലെ പ്രേമത്തോടുകൂടിയ നമ്മുടെ സൎവ്വ പ്രജകളേയും നാം നേരിട്ടറിയിക്കുകയും നമ്മുടെ ഗവൎണ്ണർമാരേയും ലഫ്ടനെൻറ് ഗവൎണ്ണർമാരേയും നമ്മുടെ മററു ഉദ്യോഗസ്ഥന്മാരേയും നമ്മുടെ സംരക്ഷണയിൻ കീഴിലുള്ള നാട്ടുരാജാക്കന്മാരേയും പ്രഭുക്കന്മാരേയും സ്ഥാനികളേയും നമ്മുടെ ഇന്ത്യാസാമ്രാജ്യത്തിലെ എല്ലാ പ്രവിശ്യകളിലുമുള്ള പ്രതിനിധികളേയും നമ്മുടെ സന്നിധിയിൽ വരുത്തുകയും ചെയ്യേണമെന്നു നാം ആഗ്രഹിക്കുകയും ഇച്ഛിക്കുകയും ചെയ്യുന്നുവെന്നു നമ്മുടെ വാഴ്ചയുടെ പ്രഥമസംവത്സരമായ ക്രിസ്ത്വാബ്ദം ആയിരത്തിത്തൊള്ളായിരത്തിപ്പതിനൊന്നു മാൎച്ച് ഇരുപത്തിരണ്ടാംതിയ്യതിയത്തെ നമ്മുടെ രാജകീയ വിളംബരത്താൽ നാം അറിയിച്ചിരിക്കയാലും;

നാം ഇപ്പോൾ ആ സംഗതി നമ്മുടെ രാജകീയവിളംബരത്താൽ അറിയിക്കുകയും നമ്മുടെ എല്ലാ ഉദ്യോഗസ്ഥന്മാൎക്കും ഇപ്പോൾ ദൽഹിയിൽ യോഗം കൂടിയിരിക്കുന്ന എല്ലാ നാട്ടുരാജാക്കന്മാൎക്കും പ്രഭുക്കന്മാൎക്കും നാനാ ജനങ്ങൾക്കും നാം രാജാവിന്റെയും ചക്രവൎത്തിയുടെയും നിലയിൽ മംഗളം ആശംസിക്കുകയും നമ്മുടെ ഇന്ത്യാമഹാരാജ്യത്തെ നാം ഗാഢമായ വാത്സല്യത്തോടുകൂടെ ആദരിച്ചുവരുന്നുവെന്നും അതിന്റെ ക്ഷേമാഭിവൃദ്ധി നമ്മുടെ നിരന്തരമായ ചിന്തക്കു ഇപ്പോൾ വിഷയമായി ഭവിക്കുന്നുവെന്നും മേലാൽ എന്നും അങ്ങിനെ ഭവിക്കുമെന്നും അവരെ ഉറപ്പായി അറിയിക്കുകയും ചെയ്യുന്നു

നമ്മുടെ വാഴ്ചയുടെ രണ്ടാംസംവത്സരമായ ആയിരത്തിത്തൊള്ളായിരത്തിപതിനൊന്നു ഡിസെമ്പർ പന്ത്രണ്ടാംതീയതി ദൽഹി രാജസഭയിൽവെച്ചു നല്കപ്പെട്ടതു.

„ചക്രവൎത്തി മഹാരാജാവിനെ ദൈവം സംരക്ഷിപ്പൂതാക.” ഇംഗ്ലീഷുഭാഷയിൽ എഴുതപ്പെട്ട ഈ വിളംബരത്തിന്റെ ഒരു തൎജ്ജിമ രാജദൂതസഹായകനായ മാലിക്ക് ഉമ്മർഹായത്ത്ഖാൻ ഉൎദ്ദു ഭാഷയിൽ വളരേ ഉച്ചത്തിൽ വായിച്ചതു് രംഗപ്രദേശത്തിൽ അധികഭാഗത്തും കേട്ടിരുന്നു. വിളംബരവായനയെ പിന്തുടൎന്നു 101 പീരങ്കിവെടികളും, പട്ടാളക്കാരുടെ നിയമവെടിയും ബാണ്ടുവാദ്യവും കാഹളനിനാദവും കുറേനേരത്തോളം രംഗപ്രദേശം ഒന്നു മുഴക്കിയിരുന്നു. ഇതിന്നുശേഷം ഹസ്തതാഡനാഘോഷമദ്ധ്യേ വൈസ്രോയി ഹാൎഡിഞ്ജ്പ്രഭു എഴുന്നേററു ചക്രവൎത്തിയുടെ ആജ്ഞപ്രകാരം താഴേകൊടുക്കുന്ന പട്ടാഭിഷേകസ്മാരകവരങ്ങൾ വായിച്ചു.

### പട്ടാഭിഷേക സ്മാരക വരങ്ങൾ.

„ചക്രവൎത്തിയായ അഞ്ചാംജോൎജ്ജ് തിരുമനസ്സിലെ ആജ്ഞപ്രകാരമുള്ള ഈ സംഭാവനകൾ സ്വീകരിക്കേണ്ടുവരായ സകല ജനങ്ങളേയും അറിയിക്കുന്നതെന്തെന്നാൽ:— ഈ പ്രശസ്യവും രമണീയവുമായ അവസരം പ്രമാണിച്ചു ചക്രവൎത്തി തിരുമനസ്സുകൊണ്ടു് സൌഹാൎദ്ദപൂൎവ്വം അനുവദിച്ചിട്ടുള്ള സംഭാവനകളേയും സൌജന്യങ്ങളേയും സാധുജന സങ്കടനിവാരണോപായങ്ങളായു




ദൽഹിയിൽ കെട്ടിയുണ്ടാക്കിയ ദർബ്ബാർ മണ്ഡപം.

ഈ മണ്ഡപത്തിൽ വെച്ചാണ് ചക്രവൎത്തി തിരുമനസ്സിലെ ആജ്ഞപ്രകാരം 'ഹെറൽഡസ്' വിളംബരം വായിച്ചത്.

**12—12—11.**

ഏപ്പാടുകളേയും ഞാൻ ഇതിനാൽ പ്രഖ്യാപനം ചെയ്യുകയും പരസ്യം ചെയ്കയും ചെയ്യുന്നു. തിരുമനസ്സിലെ അഭിപ്രായങ്ങളേയും അഭിലാഷങ്ങളേയും വിനയാദരപൂർവ്വം അനുസരിക്കുന്ന ഇന്ത്യാഗവമ്മെണ്ടു, തിരുമനസ്സിലെ സ്റ്റേററ് സിക്രട്ടെരിയുടെ അനുമതിയോടുകൂടി, വിദ്യാഭ്യാസ പ്രചാരത്തിൻെറയും ഇന്ത്യാസാമ്രാജ്യത്തിൻെറ സ്വാഭാവികവിഭവങ്ങളുടെ അഭിവൃദ്ധിയുടെയും അത്യാവശ്യത്തെ അംഗീകരിക്കുന്നതിന്നും നിശ്ചയിക്കുകയും, ആദരണീയമായ ഒരു ആവശ്യത്തെ അംഗീകരിച്ചു വിദ്യാഭ്യാസം കഴിയുന്നേടത്തോളം എല്ലാ ജനങ്ങൾക്കും ലഭിക്കത്തക്ക നിലയിലാക്കുന്നതിന്നും പ്രചാരപ്പെടുത്തുന്നതിന്നും നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു. ഈ ഉദ്ദേശ്യത്തോടുകൂടി, യഥാത്ഥത്തിൽ ജനങ്ങൾക്കു ചേന്നതായ വിദ്യാഭ്യാസത്തിൻെറ പ്രചാരത്തിന്നായി ഗവമ്മേണ്ട് ഇപ്പോൾതന്നെ അമ്പതു ലക്ഷം ഉറുപ്പിക വിനിയോഗിക്കുന്നതിന്നു തീച്ചപ്പെടുത്തിയിരിക്കുന്നു. ഇപ്പോൾ പരസ്യപ്പെടുത്തിയതായ ഈ സംഭാവനയോടുകൂടി ഭാവിയിൽ വീണ്ടും സംഭാവനകൾ ധാരാളമായി ചേക്കുന്നതിന്നും ഗവമ്മേണ്ട് ബലമായി തീച്ചപ്പെടുത്തീട്ടുണ്ട്. തിരുമനസ്സിലെ കരസൈന്യത്തിൻെറയും കടൽസൈന്യത്തിൻെറയും വിശ്വസ്ഥങ്ങളും പ്രധാനങ്ങളുമായ പ്രവൃത്തികളെ അംഗീകരിച്ചു ഇന്ത്യയിലുള്ള ബ്രിട്ടീഷുസൈന്യത്തിലേയും റോയൽ ഇന്ത്യൻമെറീൻ (രാജകീയ ഇന്ത്യൻ നാവിക) സൈന്യത്തിൻെറ പദവിയിലുള്ള ഇന്ത്യൻസൈന്യത്തിലേയും എല്ലാ കല്പന പത്രമില്ലാത്ത ഉദ്യോഗസ്ഥന്മാക്കും, പട്ടാളഎസ്റ്റിമേററിൽനിന്നു ശമ്പളം നൽകപ്പെടുന്നവരും പ്രതിമാസം 50 ഉറുപ്പികയിൽ കവിയാത്ത ശമ്പളമുള്ളവരും ഡിപ്പാട്ട്മെണ്ട് സംബന്ധിച്ചുള്ളവരോ, അഥവാ യുദ്ധത്തിന്നു പോകേണ്ടാത്തവരോ ആയുമായ ജീവനക്കാക്കും അരമാസത്തെ ശമ്പളം സമ്മാനിക്കുന്നതിന്നു നിശ്ചയിച്ചിരിക്കുന്നുവെന്നു അറിയിക്കുന്നതിന്നും തിരുമനസ്സുകൊണ്ട് എന്നോടാജ്ഞാപിച്ചിരിക്കുന്നു. ഇതിന്നു പുറമെ ഇന്നു മുതൽ തിരുമനസ്സിലെ ഇന്ത്യൻസൈന്യത്തിലെ ഭക്തന്മാരായ നാട്ടുകാരായ ഉദ്യോഗസ്ഥന്മാരും ജീവനക്കാരും തിരഞ്ഞുവെക്കപ്പെട്ടവരും ധീരകൃത്യങ്ങൾക്കായി

നൽകപ്പെടുന്ന "വിക്ടോറിയാക്രോസ്സ്" (വി. സി.) മുദ്രക്ക് അ ൎഹന്മാരാണെന്നും, തിരുമനസ്സിലെ കിരീടധാരണ മഹോത്സവദി നം തുടങ്ങിയുള്ള പത്തു സംവത്സരകാലത്തിൽ "ഓർഡർ ഓഫ് ബ്രി ട്ടീഷ്ഇൻഡ്യ" സംബന്ധിച്ചുള്ള ബഹുമതികളുടെ എണ്ണത്തിൽ ഒന്നാം വകുപ്പിൽ 52 എണ്ണം വൎദ്ധിപ്പിക്കുന്നതാണെന്നും, ഈ ച രിത്രപ്രധാനങ്ങളായ ആചാരങ്ങളുടെ സ്മാരകമായി ഒന്നാം ക്ലാസ്സി ൽ 15 പുതിയ നിയമനങ്ങളും രണ്ടാം ക്ലാസ്സിൽ 19 പുതിയ നിയമ നങ്ങളുമുണ്ടാകുന്നതാണെന്നും, മേലാൽ അതൃത്തികളിലെ പട്ടാള സൈന്യത്തിലേയും പട്ടാള പോലീസ്സിലേയും അംഗങ്ങൾ മേൽപ റയപ്പെട്ട സ്ഥാനങ്ങൾക്ക് അർഹന്മാരായിരിക്കുമെന്നും, ദീൎഘകാല വും വളരേ പ്രശംസ്യമായവിധവും ജോലിചെയ്തിട്ടുള്ളവരായ ഇ ന്ത്യൻ പട്ടാളത്തിലെ ഏതാനും നാട്ടുകാരായ ഉദ്യോഗസ്ഥന്മാക്ക്, ത രാതരംപോലെ സ്ഥലം കല്പിച്ചുകൊടുക്കുകയോ ഭൂനികുതി ഒഴിവാക്കു കയോ ചെയ്യുന്നതാണെന്നും "ഇൻഡ്യൻ ഓഡർ ഓഫ്മെരിററ്" (പ്രശംസ്യമായ വിധത്തിൽ ജോലി ചെയ്തിട്ടുള്ളതിലേക്കു ബഹുമതി) സംബന്ധിച്ചുള്ള സ്ഥാനത്തിൽ ഉൾപ്പെട്ടവരായ സൈന്യവകുപ്പി ലെ ജീവനക്കാർ മരിക്കുമ്പോൾ അവരുടെ വിധവകൾക്ക് ഇ പ്പോൾ മൂന്നു സംവത്സരത്തേക്കുമാത്രം അനുവദിക്കപ്പെട്ടുവരുന്ന പ്രത്യേക അലവൻസുകൾ ഈ ദർബ്ബാറിന്റെ തിയ്യതി മുതൽ മേ ലാൽ അപ്രകാരമുള്ള വിധവകൾ മരിക്കുന്നതുവരേയോ വിവാഹം ചെയ്യപ്പെടുന്നതുവരേയോ അവൎക്ക് അനുവദിക്കേണ്ടതാണെന്നും ഇതിനാൽ തീൎപ്പു കല്പിച്ചിരിക്കുന്നു. ഇതിനും പുറമെ സിവിൽ സ ൎവ്വീസ്സിലെ ഉദ്യോഗസ്ഥന്മാരുടെ ഭക്തിസൂചകങ്ങളും വിജയപൂൎവ്വക ങ്ങളുമായ പ്രയത്നങ്ങളെ അംഗീകരിച്ചു പ്രതിമാസശമ്പളം അമ്പ തു ഉറുപ്പികയിൽ കവിയാത്തവരായ ഗവൎമ്മേണ്ടുസിവിൽ വകു പ്പിലെ എല്ലാ സ്ഥിരജീവനക്കാർക്കും അര മാസത്തെ ശമ്പളം നൽ കുന്നതാണെന്ന് അറിയിക്കുന്നതിലേക്കും തിരുമനസ്സുകൊണ്ട് എ ന്നോടാജ്ഞാപിച്ചിരിക്കുന്നു. ഇതിനും പുറമെ ദിവാൻബഹദൂർ, സർദാർബഹദൂർ, ഖാൻബഹദൂർ, റായിബഹദൂർ, റാവുബഹദൂർ, ഖാൻസാഹിബ്ബ്, റായിസാഹിബ്ബ്, റാവുസാഹിബ്ബ് എന്നീ

സ്ഥാനങ്ങൾ ഇപ്പോഴുള്ളവരോ മേലാൽ ലഭിക്കപ്പെടുന്നവരോ ആയ ആളുകൾക്ക് ബഹുമാനചിഹ്നമായി പ്രത്യേക മുദ്രകൾ നൽകപ്പെടേണമെന്നും, മഹോപാദ്ധ്യായൻ, ഷംസുൽഉലമാൻ എന്നീ പൂജ്യബഹുമതികൾ ഇപ്പോഴുള്ളവരോ, മേലാൽ ലഭിക്കുന്നവരോ ആയ ആളുകൾക്ക് ഇന്ത്യയുടെ പുരാതന പാണ്ഡിത്യത്തിന്റെ സൽകീൎത്തിക്കായി വൎഷംതോറും ഒരു പെൻഷ്യൻ നൽകേണമെന്നും തിരുമനസ്സുകൊണ്ട് ആജ്ഞാപിച്ചിരിക്കുന്നു. ഈ ദർബ്ബാറിന്റെ സ്മാരകമായും ഗണനീയമായ പൊതുകാൎയ്യപ്രവൃത്തിക്കു പ്രതിഫലമായും പശ്ചിമോത്തര അതൃത്തിസംസ്ഥാനങ്ങളിലും ബലൂചിസ്ഥാനിലും നികുതി കൂടാതെ കുറേ ഭൂമി അതു ലഭിക്കുന്ന ആളുടെ ജീവകാലംവരെയോ, തദ്ദേശ ഭരണാധികൃതന്മാരുടെ യുക്തംപോലെ പിന്നെയും ഒരാളുടെ ജീവകാലംവരെയോ നൽകപ്പെടുകയോ വീണ്ടെടുത്തു കൊടുക്കപ്പെടുകയോ ചെയ്യേണ്ടതാണെന്നുമുള്ളതാണ് തിരുമനസ്സുകൊണ്ട് ചെയ്തിരിക്കുന്ന മറ്റൊരു ആജ്ഞ. ഇന്ത്യൻ രാജാക്കന്മാരുടെ ക്ഷേമത്തിൽ തിരുമനസ്സിലേക്കുള്ള സൌഹാൎദ്ദപൂൎവ്വമായ ഔത്സുക്യംനിമിത്തം രാജാക്കന്മാർ പിൻവാഴ്ചപ്രകാരം രാജസ്ഥാനത്തിൽ പ്രവേശിക്കുമ്പോൾ അവർ നൽകുന്നതായ "നാസറാനി" സംഖ്യകൾ മേലാൽ നൽകേണ്ടതില്ലെന്നും, കാത്ത്യവാർ, ഗുജറാറ്റ് എന്നിവിടങ്ങളിലെ ചില എസ്റ്റേറ്റുകളുടെ അധികാരികളും, മിവാറിലെ ഭൂമിയാചീഫുകളും ഗവൎമ്മേണ്ടിന്നു കൊടുക്കാനുള്ള ചില്ലറ കടങ്ങൾ, ഇന്ത്യാഗവൎമ്മേണ്ടിന്റെ കല്പനപ്രകാരം മുഴുവനായോ കുറേ ഭാഗമായോ വിട്ടുകൊടുക്കപ്പെടുന്നതാണെന്നും പ്രഖ്യാപനം ചെയ്യുന്നതിന്നു തിരുമനസ്സുകൊണ്ട് എന്നോടാജ്ഞാപിച്ചിരിക്കുന്നു. ഇമ്പീരിയൽ സൎവ്വീസ്സ് വക പ്രവൃത്തികളിൽ തിരുമനസ്സിലേക്കുള്ള അഭിനന്ദനത്തിന്റെ സൂചകമായി അവരുടെ കൂട്ടത്തിൽ നിന്നു "ഓർഡർ ഓഫ് ബ്രിട്ടീഷ് ഇൻഡ്യ" സംബന്ധിച്ചുള്ള സ്ഥാനങ്ങളിലേക്ക് ഇപ്പോഴുള്ളതിനേക്കാൾ കുറെക്കൂടി ആളുകളെ നിയമിക്കുന്നതാണ്. പല കുറ്റങ്ങൾക്കുമായി ഇപ്പോൾ ശിക്ഷ അനുഭവിക്കുന്നവരായ ഏതാനും തടവുകാരേ തിരുമനസ്സിലെ കാരുണ്യാതിരേകത്താൽ തടവിൽനിന്നു മോചനം ചെയ്യുന്നതിന്നും

കല്പനയുണ്ടായിട്ടുണ്ട്. വഞ്ചനകൊണ്ടുണ്ടായതല്ലാത്തവയും യഥാർത്ഥത്തിലുള്ള ദാരിദ്ര്യംകൊണ്ടുണ്ടായവയുമായ ചില്ലറ കടങ്ങൾക്കായി തടവുകളിൽ കിടക്കുന്നവരായ സിവിൽകടക്കാരേ തടവിൽ നിന്നു മോചിപ്പിക്കയും അവരുടെ കടങ്ങൾ കൊടുത്തുതീക്കയും ചെയ്യേണമെന്നും തിരുമനസ്സുകൊണ്ടു കാരുണ്യപൂർവ്വം ആജ്ഞാപിച്ചിരിക്കുന്നു. ഈ സഹായധനങ്ങളും സൌജന്യങ്ങളും സംഭാവനകളും ലഭിക്കുന്ന ആളുകളുടെ പേരുവിവരവും ഏതെല്ലാം വ്യവസ്ഥകളിന്മേലാണ് ഈ സൌജന്യങ്ങൾ നൽകപ്പെടുന്നതെന്നുള്ള വിവരവും പിന്നീടു പ്രഖ്യാപനം ചെയ്യപ്പെടുന്നതാണ്. ചക്രവത്തി മഹാരാജാവിനെ ഈശ്വരൻ സംരക്ഷിക്കട്ടെ."

ഗവൎണ്ണർ ജനറൽ ഈ രാജാജ്ഞയെ വായിച്ചതിന്ന ഉടനെ തന്റെ സ്ഥാനത്തുപോയി ഇരുന്നു. ഇതിന്നുശേഷം രാജദൂതനായ മേജർജനറൽ ഹെയിട്ടൺ കുതിരപ്പുറത്തുനിന്നുകൊണ്ട് തന്റെ പരിചയെ പൊക്കിപ്പിടിച്ച് ചക്രവത്തി തിരുമനസ്സിലേക്കു ഉറക്കെ ചിയെഴ്സ് വിളിച്ചു. ഇതിന്നു മറുവടിയായി ഇടിനാദം പോലേയുള്ള കോലാഹലസ്വരത്തിൽ ചിയെഴ്സ്‌വിളി വീണ്ടും വീണ്ടും മുഴങ്ങി. ഇതിനെ തുടൎന്നു തമ്പുകളിലുള്ളവരും പട്ടണങ്ങളിലുള്ളവരും ചിയെഴ്സ് വിളിച്ചപ്പോൾ ഈ ശബ്ദം അനേക നാഴികദൂരം കേൾക്കപ്പെടുകയുണ്ടായി. ഈ കോലാഹലശബ്ദത്താൽ ചക്രവത്തിതിരുമനസ്സിലെ കിരീടധാരണം പ്രഖ്യാപനം ചെയ്യപ്പെട്ടിരിക്കുന്നുവെന്നുള്ള വിവരം ദൽഹിപട്ടണം മുഴവനും ഗ്രഹിച്ചു. ഇതിന്നിടയിൽ രാജദൂതൻ രാജ്ഞിതിരുമനസ്സിലേക്കും ചിയെഴ്സ് വിളിക്കുകയുണ്ടായി. ചക്രവത്തിതിരുമനസ്സുകൊണ്ട് ദബ്ബാർ മഹാമണ്ഡപത്തിലേക്ക് വീണ്ടും പത്നീസമേതം എഴുന്നെള്ളി സിംഹാസനത്തിൽ ചെന്നിരുന്നു. ദബ്ബാർകമ്മങ്ങളൊക്കെ അവസാനിച്ചുവെന്നും തിരുമേനികൾ രാജധാനിയിലേക്കു മടങ്ങി എഴുന്നെള്ളുവാൻ വണ്ടികയറാനായി പോകയാണെന്നുമായിരുന്നു രംഗപ്രദേശത്തുള്ളവരൊക്കെ വിചാരിച്ചിരുന്നത്. മുങ്കൂട്ടി പ്രസിദ്ധം ചെയ്തിരുന്ന കായ്യപരിപാടിപ്രകാരവും ഈ ദബ്ബാർ രാജകീയമഹാമണ്ഡപത്തിൽവെച്ച് അവസാനിക്കുമെന്നായിരുന്നു. ദബ്ബാർ മ

ണ്ഡപത്തിൽ വീണ്ടും എഴുന്നെള്ളി ഇരുന്നതിന്റെ ആവശ്യം എ, ന്താണെന്നു പലരും സംശയിച്ചിരിക്കുന്ന മദ്ധ്യേ ചക്രവൎത്തിതിരുമേനി സിംഹാസനത്തിൽ നിന്നെഴുന്നേറ്റ് ഒരു കടലാസ്സു നിവൎത്തിയപ്പോൾ സദസ്യരുടെ സംശയങ്ങൾ ഒന്നുകൂടി വൎദ്ധിച്ചു. ചക്രവൎത്തി തിരുമനസ്സുകൊണ്ട് താഴെ കൊടുക്കുന്ന പ്രമാണപ്പെട്ട ഭരണമാററങ്ങൾ ചെയ്യുന്നതാണെന്നു ഒരു അറിയിപ്പായിരുന്നു കടലാസ്സിൽ നോക്കി വായിച്ചത്.

“നമ്മുടെ ഗവൎണ്ണർജനറലും കൌൺസിലുമായി ആലോചന നടത്തിയതിന്റെശേഷം നമ്മുടെ മന്ത്രിമാർ പുറപ്പെടുവിച്ച അഭിപ്രായമനുസരിച്ചു ഇന്ത്യാഗവൎമ്മേണ്ടിന്റെ ഇരിപ്പടം കല്ക്കട്ടയിൽനിന്നു, പുരാതന തലസ്ഥാനമായ ദെൽഹിയിലേക്കു മാററുന്നതിന്നും, ഇപ്രകാരമുള്ള മാററത്തിന്റെ ഫലമായി, ഇതോടുകൂടിത്തന്നെ ബങ്കാൾസംസ്ഥാനത്തിലേക്ക് ഒരു ഗവൎണ്ണരേയും ബീഹാർ, ഛോട്ടാനാഗപ്പൂർ, ഒറീസ്സാ എന്നിവിടങ്ങളിലേക്ക് ഭരണനിൎവ്വഹണ സഭയോടു കൂടിയ ഒരു പുതിയ ലഫ്ടനെൻററ് ഗവൎണ്ണരേയും, അസ്സാമിലേക്ക് ഒരു ചീഫ് കമ്മിഷണരേയും, നമ്മുടെ ഗവൎണ്ണർ ജനറലും കൌൺസിലും നമ്മുടെ ഇന്ത്യാ സ്റ്റേററ് സിക്രട്ടെരിയുടെയും കൌൺസിലിന്റെയും അനുമതിയോടുകൂടി ക്രമേണ തീൎച്ചയാക്കുന്ന ഭരണസംബന്ധങ്ങളായ മാററങ്ങളോടും അതൃത്തിഭേദങ്ങളോടുംകൂടി നിയമിക്കുന്നതിന്നും നാം തീൎച്ചയാക്കിയിരിക്കുന്നുവെന്നുള്ള വിവരം നമ്മുടെ ജനങ്ങളെ നാം സന്തോഷപൂൎവ്വം അറിയിച്ചുകൊള്ളുന്നു. ഈ മാററങ്ങൾ ഇന്ത്യയുടെ കുറേക്കൂടി നല്ലതായവിധത്തിലുള്ള ഭരണത്തിന്നും നമ്മുടെ പ്രിയപ്പെട്ട ജനങ്ങളുടെ അധികരിച്ച ക്ഷേമത്തിന്നും സന്തുഷ്ടിക്കും ഇടയാകണമെന്നാണ് നമ്മുടെ ഹൃദയപൂൎവ്വമായ വിശ്വാസം.”

ഈ പ്രസംഗം രംഗപ്രദേശത്തുള്ള സദസ്യരുടെയിടയിൽ ഉണ്ടാക്കിത്തീൎത്ത വികാരങ്ങൾ ഇന്നവിധമൊക്കെയാണെന്നു വൎണ്ണിപ്പാൻ പ്രയാസം. ചിലർ മുഖത്തോടുമുഖംനോക്കി സ്തംഭിച്ചു നില്ക്കുന്നു. മററു ചിലർ തമ്മിൽ തമ്മിൽ സ്വകാൎയ്യമായി ഈ രാജകീയ കല്പനയെപ്പററി ഗുണദോഷ വിവേചനം ചെയ്യുന്നു. എന്തിന്നു പ

റയുന്നു, ചക്രവൎത്തിയുടെ ഈ പ്രസംഗം അപ്രതീക്ഷിതമായിരുന്നുവെന്നും ആരും സംശയിക്കപോലും ചെയ്തിരുന്നില്ലെന്നും തീൎച്ചതന്നെ. ഈ തിരക്കിന്നിടയിൽ ചക്രവൎത്തിയും ചക്രവൎത്തിനിയും അകമ്പടിക്കാരും മണ്ഡപത്തിൽനിന്ന് രാജധാനിക്കെഴുന്നെള്ളി. രംഗപ്രദേശം മുഴുവൻ ഭൂപാലമംഗളഗീതത്താൽ മുഴങ്ങി. എല്ലാവരും അവരവരുടെ സ്ഥാനങ്ങളിലേക്ക് മടങ്ങിപ്പോകയും ചെയ്തു.

---

## VI. ദൎബ്ബാറിന്നു ശേഷം.

അപ്രതിരൂപമായ ഈ ദൎബ്ബാറിനെ പിന്തുടൎന്നു ദൽഹിയിൽ നടന്ന സംഭവങ്ങളുടെ ഒരു സാംക്ഷിപ്തവിവരണമാണ് ഇനി നമുക്കു റിക്കാൎട്ടാക്കുവാനുള്ളത്. ഡിസെമ്പ്ര 12-ാംനു- ഉച്ചക്കു ദൎബ്ബാർ കഴിഞ്ഞു തിരുമേനികൾ എഴുന്നെള്ളിയതിന്നുശേഷം രാജകീയ മണ്ഡപത്തിന്മേൽ കിടക്കുന്ന ശൂന്യസിംഹാസനത്തെ ചില ബങ്കാളികൾ ചെന്നു ആരാധിക്കയുണ്ടായി. ഈ സംഭവം, ഇന്ത്യക്കാരുടെ രാജഭക്തിയിലുള്ള ദൃഢതയെ തെളിയിക്കുന്ന ഒരു ഉത്തമ ലക്ഷ്യമായിത്തീൎന്നു. വൈകുന്നേരം ചക്രവൎത്തി തിരുമനസ്സിലെ നിവേശനസ്ഥാനത്തുവെച്ച് ഒരു ഭോജനോത്സവം നടത്തുകയും ഈ ഭക്ഷണസല്ക്കാരം സ്വീകരിപ്പാൻ, പ്രമാണപ്പെട്ട വളരേ മാന്യന്മാർ പോകയും ഉണ്ടായി. ഭോജനാനന്തരം രാജദമ്പതിമാരുടെ ദീൎഘായുസ്സിനെ ആശംസിച്ചുകൊണ്ട് ഗവൎണ്ണർ ജനറൽ ഹാൎഡിഞ്ജ് പ്രഭു ഒരു പ്രസംഗം ചെയ്കയുണ്ടായി. ഈ ഭോജനോത്സവത്തെ പിന്തുടൎന്നു അപ്പോൾതന്നെ ഒരു രാജകീയസല്ക്കാരമുണ്ടായി. ഈ സല്ക്കാരത്തിന്നായി നാലായിരത്തിലധികം അതിഥികളെ ക്ഷണിച്ചിരുന്നു. സാമന്തരാജാക്കന്മാരും, സ്ത്രീകളും, പ്രമാണപ്പെട്ട ഉദ്യോഗസ്ഥന്മാരുമൊക്കെ അവരവരുടെ അവസ്ഥക്കനുസരിച്ച് അലങ്കാരവസ്ത്രങ്ങൾ ധരിച്ചാണ് ഈ രാജസഭയിൽ സന്നിഹിതരായിരുന്നത്. രാജദമ്പതിമാർ അതിഥികളുടെയിടയിൽ യഥേഷ്ടം സഞ്ചരിക്കയും വളരേ ജനങ്ങളുമായി സല്ലാപിക്കയും ചെയ്തു. ഈ അവസ

രത്തിൽ പലരേയും തിരുമുമ്പാകേ പരിചയപ്പെടുത്തുകയും ഉണ്ടായി. ദർബ്ബാർ ദിവസമായ ചൊവ്വാഴ്ച, ഇന്ത്യാസാമ്രാജ്യത്തിലുള്ള വളരേ പൌരന്മാൎക്കു സ്ഥാനമാന ബഹുമതികൾ കല്പിച്ചു കൊടുത്തിരുന്നു. ഇവരിൽ കേരളീയരായവരുടെ പേരും അവൎക്കു സിദ്ധിച്ച ബഹുമതിയുടെ വിവരവും താഴെ കൊടുക്കുന്നു.

(1) ശ്രീ, സേർ, രാമവൎമ്മ കൊച്ചി രാജാവു തിരുമനസ്സിലേക്കു "നൈററ് ഗ്രാൻററ് കമാണ്ടർ" എന്ന സ്ഥാനവും

(2) കൎണ്ണൽ. ഏ. ഡബ്ലിയു. മെക്രേ: മലബാർ ഉമേദാർ പട്ടാളത്തിലെ കൎണ്ണലായ ഇദ്ദേഹത്തിന്ന് "കമ്പേനിയൻ ഓഫ് ദി ഇന്ത്യൻ എമ്പയർ" എന്ന സ്ഥാനവും

(3) ഏ. രാജകുമാർബാനൎജി: കൊച്ചി ദിവാനായ ഇദ്ദേഹത്തിന്ന് "കമ്പേനിയൻ ഓഫ് ദി ഇന്ത്യൻ എമ്പയർ" എന്ന സ്ഥാനവും

(4) തെക്കുമ്മാർ വീട്ടിൽ അനന്തൻ നായർ: (ബി-എ; ബി-എൽ) മദിരാശി സ്മാൾക്കാസ്സ് കോട്ടിൽ ഒരു അക്റ്റിംഗ് ജഡ്ജിയായ ഇദ്ദേഹത്തിന്നു "റാവുബഹദൂർ" എന്ന സ്ഥാനവും

(5) കേ. എ. രാമസ്വാമി അയ്യർ: പെൻഷ്യണ്ട് സാൾട്ട് അസിസ്റ്റണ്ട് ഇൻസ്പെക്ടരായ ഇദ്ദേഹത്തിന്ന് "റാവുസാഹേബ്" എന്ന സ്ഥാനവും

(6) പനങ്ങാടൻ രാമൻ: (ബി-എ; ബി-എൽ) പാലക്കാട്ടു സബ്ബ് ജഡ്ജിയുടേ സ്ഥാനത്തിൽനിന്നു പെൻഷ്യൻവാങ്ങി പിരിഞ്ഞ ഇദ്ദേഹത്തിന്നു "റാവുസാഹേബ്" എന്ന സ്ഥാനവും

(7) കേ. മാധവമേനോൻ: കോയമ്പത്തൂർ അസിസ്റ്റണ്ട് സൎജ്ജനും ദർബ്ബാർകാലം ദൽഹിയിൽ പ്രവൃത്തിയെടുപ്പാൻ തിരഞ്ഞെടുത്തയക്കപ്പെട്ടിരുന്ന അസിസ്റ്റണ്ട് സൎജ്ജന്മാരിൽ ഒരാളും ആയ ഇദ്ദേഹത്തിന്നു "റാവുസാഹേബ്" എന്ന സ്ഥാനവും— ദർബ്ബാർ പ്രമാണിച്ചു നൽകപ്പെട്ടിട്ടുണ്ട്.

ഡിസെമ്പ്ര 13-ാംനു- രാവിലെ ദൽഹി മുൻസിപ്പാലിട്ടിക്കാരും മദിരാശി സംസ്ഥാനക്കാരും ഓരോ മംഗളപത്രം സമൎപ്പിക്കയുണ്ടാ

യി ഈ രണ്ടു മംഗളപത്രങ്ങൾക്കും ചക്രവൎത്തി തിരുമേനി കല്പിച്ചു കൊടുത്ത മറുവടി ഇപ്രകാരമായിരുന്നു.

"നിങ്ങളുടെ മംഗളപത്രത്തിൽ പ്രകടിപ്പിക്കപ്പെട്ടിട്ടുള്ള സ്വാഗതവചനങ്ങൾക്കായും സൽകാരങ്ങൾക്കായും ചക്രവൎത്തിനിയും ഞാനും നിങ്ങൾക്ക് ഏററവും ഹൃദയപൂൎവ്വമായി വന്ദനം പറയുന്നു. അസാധാരണമായ ജലദൌൎല്ലഭ്യം നിമിത്തമുണ്ടാകുന്നതും, (ധാരാളമായ മഴയേയും കൃഷിയിൽനിന്നുള്ള വിളവുകളേയും ആശ്രയിച്ചിരിക്കുന്നവരായ എന്റെ ഇന്ത്യൻ പ്രജകളിൽ അധികംപേൎക്കും) വ്യസനകരമായ ഒരുവിപത്തിന്നു കാരണമാകുന്നതുമായ ഒരു ഗൌരവമായ ക്ഷാമത്താൽ ഞങ്ങളുടെ ഇന്ത്യാസന്ദൎശനം ചിഹ്നിതമായിരിക്കുമോ എന്നു ഞങ്ങൾ ഏതാനും മാസങ്ങൾക്കു മുമ്പു ഭയപ്പെടുകയുണ്ടായി. ക്ഷാമകാഠിന്യം കുറഞ്ഞതിനാലും, ഉത്തമങ്ങളായ ഗതാഗതമാൎഗ്ഗങ്ങൾ നിമിത്തവും കൃഷിമരാമത്തു ഏൎപ്പാടുകളുടെ വ്യാപ്തിനിമിത്തവും ക്ഷാമത്തെപ്പററി മുമ്പുണ്ടായിരുന്നതുപോലെയുള്ള ഭയം ഇപ്പോഴില്ലെന്നുള്ളതിനാലും ഞാൻ കൃതാൎത്ഥനായിരിക്കുന്നു. മററു മാൎഗ്ഗങ്ങളിലും ഇന്ത്യയിലേ കൃഷിക്ക് ക്രമേണ അഭിവൃദ്ധിയുണ്ടായിട്ടുണ്ടെന്നറിയുന്നതിൽ ഞാൻ സന്തോഷിക്കുന്നു. ഈ നാട്ടിലെ കൃഷിക്കാരന്ന് സൎവ്വദാ ക്ഷമയും, പ്രയത്നശീലവും, ബുദ്ധിസാമൎത്ഥ്യവുമുണ്ട്. അയാളുടെ മാൎഗ്ഗങ്ങളാകട്ടെ പുരാതന നടവടികളെ അനുസരിച്ചുള്ളവയാണ്. ഇയ്യിടെ ശാസ്ത്രീയ അറിവുകൾ കൃഷിയിൽ ഉപയോഗപ്പെടുത്തുകയും അതിന്റെ ഉപയോഗത്താൽ ഭൂമിയെ നന്നാക്കുന്നതിൽ മാത്രമല്ല, കന്നുകാലികളെ ബാധിക്കുന്ന രോഗങ്ങളെ ചികിത്സിക്കുന്നതിലും കൃഷിക്കാരുടേ ഭയങ്കര ശത്രുക്കളായ ചില ചെറുതരം പുഴുക്കളുടെ ഉപദ്രവങ്ങളെ ഇല്ലായ്മ ചെയ്യുന്നതിലുമുള്ള വലുതായ ഫലങ്ങളെ അല്പസമയത്തിന്നുള്ളിൽതന്നെ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിരിക്കുന്നു. സഹകരണ ഏൎപ്പാടു നടപ്പിൽ വരുത്തുകയും പൂൎണ്ണമായി ഉപയോഗിക്കപ്പെടുകയും ചെയ്യുന്നപക്ഷം ഈ രാജ്യത്തിലേ കൃഷിക്കു മഹത്തും ശോഭനവുമായ ഒരു ഭാവിയേ ഞാൻ കാണുന്നുണ്ട്. ഞങ്ങളുടെ സന്ദൎശനത്തിന്നായി നി

ങ്ങളുടെ പട്ടണത്തെ മനോഹരമാക്കി ഒരുക്കുന്നതിലേക്ക് നിങ്ങ
ൾ ചെയ്തിട്ടുള്ള വിജയപൂർവ്വങ്ങളായ ശ്രമങ്ങളെ ഞങ്ങൾ വള
രെ അഭിനന്ദിക്കുന്നു. ഇക്കഴിഞ്ഞ ഇരുപതു സംവത്സരങ്ങൾ
ക്കുള്ളിൽ നിങ്ങൾ നഗരശുചീകരണ പരിഷ്കാരത്തെ എങ്ങി
നേ' ഉപേക്ഷിച്ചിരുന്നില്ലെന്നുള്ളതും, അതേസമയംതന്നെ എ
നിക്കറിയാം. നിങ്ങളുടെ ജലനിർഗ്ഗമന ഏർപ്പാടിലുള്ള ക്രമപ്രവൃ
ദ്ധമായ അഭിവൃദ്ധിക്കു ഏററവും സന്തുഷ്ടിപ്രദങ്ങളായ ഫ
ലങ്ങളാണുണ്ടായിട്ടുള്ളതു. നിങ്ങൾ സംഭരിച്ചിട്ടുള്ളതായ ശുദ്ധ
ജലം നിമിത്തം വിഷൂചിക മുതലായ സാംക്രമികരോഗങ്ങളിൽ
നിന്നു രക്ഷയുണ്ടായിട്ടുള്ളതിനാൽ ഈ സംഭരണം അതിലേക്കു
ചെലവായിട്ടുള്ള വലുതായ തുകയേ പൂർണ്ണമായി നീതീകരിക്കു
ന്നുണ്ടു്. ഈ സംവത്സരത്തിൽ ദൽഹിപട്ടണത്തിന്നു മലമ്പ
നിയിൽനിന്നു ലഭിച്ച അസാധാരണമായ വിമുക്തിക്കുള്ള പ്ര
ധാനകാരണം, നനവുള്ള ഒരു കാട്ടുവെട്ടിത്തെളിയിച്ചു അതിനെ
ജലനിർഗ്ഗമനത്തിന്നുള്ള ഏർപ്പാടുകളോടു കൂടിയ വിസ്തൃതമായ ഉ
ദ്യാനമാക്കിയതാണെന്നു ഞാൻ അറിയുന്നു. എൻെറ ഇന്ത്യൻ
പ്രജകളുടെ ഉത്തമമായ ആരോഗ്യത്തിന്നും വർദ്ധിതമായ രക്ഷ
ക്കുമായി ഈ പാഠങ്ങൾ കുറേകൂടി സാർവ്വത്രികമായി മനസ്സിലാ
ക്കപ്പെടുകയും ഉപയോഗിക്കപ്പെടുകയും ചെയ്യുമെന്നു ഞാൻ ഏററ
വും ഹൃദയപൂർവ്വമായി വിശ്വസിക്കുന്നു. പ്ലേഗ്, മലമ്പനി,
വിഷൂചിക എന്നീ ഭയങ്കര വ്യാധികളുടേ ആക്രമണത്തിൽ നി
ന്നു രക്ഷ ലഭിക്കുന്നതിന്നുള്ള മാർഗ്ഗം ജനങ്ങളുടേയും അവരുടേ
നേതാക്കന്മാരുടേയും പ്രവൃത്തികളിൽ സ്ഥിതിചെയ്യുന്നു. അവർ
അധികൃതന്മാരുടേ ശാസ്ത്രീയമായ ശ്രമങ്ങളിൽ സഹകരിക്കേ
ണ്ടതാണ്. ശാസ്ത്രീയാന്വേഷണങ്ങളാലും തദ്ദേശസ്ഥിതികളു
ടെ പഠനത്താലും ഈ വ്യാധികളുടെ കാരണങ്ങളെ കണ്ടുപിടി
ക്കുന്നതിന്നുള്ള ശ്രമത്തിന്നവളരേ അഭിവൃദ്ധിയുണ്ടായിട്ടുണ്ട്.
എന്നാൽ ഇനിയും പലതും ചെയ്യേണ്ടതായുണ്ട്. തങ്ങളുടെ
രക്ഷക്കും ക്ഷേമത്തിന്നുംവേണ്ടി പ്രാഥമിക് ആരോഗ്യ ര
ക്ഷാശാസ്ത്രവും ഗൃഹശുചീകരണശാസ്ത്രവും വിവരിക്കുന്ന

മുൻകരുതലുകളെ മനസ്സിലാക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യുന്നതിന്ന ജനങ്ങളെ ഗ്രഹിപ്പിക്കുകയും പൊതുവെ ബഹുജനവിദ്യാഭ്യാസം പ്രചാരപ്പെടുത്തുകയും ചെയ്യുന്നതു സർവ്വപ്രധാനമായിട്ടുള്ള ഒരു കാൎയ്യമാണ്. നിങ്ങളുടെ പുരാതനവും പ്രസിദ്ധവുമായ ഈ പട്ടണത്തെ പുനസ്സന്ദൎശനം ചെയ്യുന്ന സംഗതി ഞങ്ങൾ അസാമാന്യമായ സന്തോഷത്തോടുകൂടി പ്രതീക്ഷിച്ചിരിക്കയായിരുന്നു. ഈ പട്ടണം, നിങ്ങളുടെ മംഗളപത്രത്തിൽ ഞങ്ങളെ ഓൎമ്മപ്പെടുത്തുന്നതുപോലെ, ഈ രാജ്യചരിത്രത്തിൽ സ്മരണീയങ്ങളായ അനേകം സംഭവങ്ങളുടെ രംഗമായിരുന്നിട്ടുണ്ട്. ഈ സംഭവങ്ങളിൽ ചിലതു എന്റെ വംശത്തോടും സിംഹാസനത്തോടും വളരേ സംബന്ധമുള്ളവയുമാണ്. ഭാവിയിൽ ഈ പട്ടണം കുറേകൂടി അടുപ്പമായ ബന്ധങ്ങളാൽ ഞങ്ങളുമായി ബന്ധിക്കപ്പെട്ടിരിക്കുന്നതാണ്. നിങ്ങളുടെ പട്ടണത്തെ സംബന്ധിച്ചുള്ള ഐതിഹ്യങ്ങൾ അതിന്നു പ്രത്യേകമായ ഒരു മനോഹാരിതയെ നൽകുന്നു. ഏതുഭാഗത്തു നോക്കിയാലും കാണുന്നതായ പുരാതന രാജകുഡുംബങ്ങളുടെ അവശിഷ്ടങ്ങളായ ചിഹ്നങ്ങൾ, കാലപ്പഴക്കത്താൽ നാശംഭവിച്ചിട്ടില്ലാത്തവയായ മനോഹരങ്ങളായ കൊട്ടാരങ്ങളും ദേവാലയങ്ങളും ഇവയെല്ലാം ഒരു മഹത്തും പ്രശസ്യവുമായ പുരാതനകാലത്തിന്റെ ലക്ഷ്യങ്ങളാണ. ഇന്ത്യാഗവൎമ്മേണ്ടിന്റെ തലസ്ഥാനത്തിന്നു കുറേകൂടി മദ്ധ്യസ്ഥലമായ ഒരു പ്രദേശം അന്വേഷിച്ചുകൊണ്ടിരുന്നപ്പോൾ ഞാൻ ഇയ്യിടെ പ്രഖ്യാപനം ചെയ്യുതായ തീൎച്ചക്ക— അതായതു മേലാൽ ഇന്ത്യാസാമ്രാജ്യത്തിന്റെ തലസ്ഥാനം ദൽഹി പട്ടണമായിരിക്കുമെന്നുള്ള തീൎച്ചക്ക— ഈ ഐതിഹ്യങ്ങളും വിശേഷങ്ങളും സാമാന്യമല്ലാത്തവിധത്തിൽ പ്രേരിപ്പിക്കുകയുണ്ടായി. ദൽഹിപട്ടണത്തെ പഞ്ചാബ് സംസ്ഥാനത്തിൽ ഉൾപ്പെടുത്തിയതിന്റെ ശേഷം ഇക്കഴിഞ്ഞ അമ്പതു സംവത്സരങ്ങൾക്കുള്ളിൽ ഈ പട്ടണത്തിന്റെ ചരിത്രപ്രധാനങ്ങളായ സ്മാരകങ്ങളെ സംരക്ഷിക്കുന്നതിന്നു കഴിയുന്നിടത്തോളം ശ്രമിച്ചതോടുകൂടി ഇതിനെ അഭിവൃദ്ധിപ്പെടുത്തുകയും തദ്വാരാ ഇന്ത്യാസാമ്രാജ്യത്തി

ന്റെ തലസ്ഥാനമെന്നുള്ള പൂൎവ്വികഗൌരവനിലയിലേക്ക് ഈ പട്ടണത്തെ പുനരുദ്ധാരണം ചെയ്യുന്നതിലേക്ക് ഒരുക്കുകയും ചെയ്യുതിൽ പഞ്ചാബ് ഗവൎമ്മേണ്ട് പ്രദൎശിപ്പിച്ചിട്ടുള്ള ശ്രദ്ധയേ അംഗീകരിക്കുന്നതിന്നും ഞാൻ ഈ അവസരത്തിൽ ആഗ്രഹിക്കുന്നു. ഈ മാററത്തിൽ ഭരണസംബന്ധങ്ങളായുള്ള വലുതായ ഭേദഗതികൾക്കിടയാകുന്നതാണ. എന്നാൽ ഒരു സാംസ്ഥാനിക പട്ടണത്തിന്റെ നിലയിൽ മുമ്പു സാംസ്ഥാനിക ഗവൎമ്മേണ്ട് ഈ പട്ടണത്തെ സംബന്ധിച്ച് പ്രദൎശിപ്പിച്ചിരുന്നതിനേക്കാൾ കുറവല്ലാത്തവിധം, അതിന്റെ പുരാതനസ്മാരകങ്ങളെ സംബന്ധിച്ചു ശ്രദ്ധയും അതിന്റെ ധനസംബന്ധമായ അഭിവൃദ്ധിയിൽ ഔത്സുക്യവും, ഇപ്പോൾ പ്രധാനപട്ടണമായിത്തീൎന്നിരിക്കുന്ന ദൽഹിക്കു ഇന്ത്യാഗവൎമ്മേണ്ടിൽ നിന്നു പ്രതീക്ഷിക്കാവുന്നതാണെന്നു എനിക്ക് ഉറപ്പു ലഭിച്ചിരിക്കുന്നു. ദൽഹി ഇപ്പോൾ പ്രധാന പട്ടണമായിത്തീൎന്നിരിക്കുന്ന ഈ ഇന്ത്യാസാമ്രാജ്യം എല്ലാകാലത്തും സമാധാനത്തേയും അഭിവൃദ്ധിയേയും നീതിയേയും ക്ഷേമത്തേയും പരിരക്ഷിക്കട്ടെ എന്നും നമ്മുടെ ഈ പട്ടണത്തിന്റെ ഐതിഹ്യങ്ങളോടു മഹത്വത്തേയും കീൎത്തിയേയും സംബന്ധിച്ചുള്ള ശോഭനതരങ്ങളായ ചരിത്രപരമ്പരയെ ചേൎക്കുന്നതിന്നിടയാകട്ടെ എന്നും ഞാൻ പ്രാൎത്ഥിക്കുന്നു."

## മദിരാശി സംസ്ഥാനക്കാരുടെ മംഗളപത്രത്തിന്ന് കല്പിച്ചുകൊടുത്ത മറുവടി.

"മദിരാശിസംസ്ഥാനത്തിൽ നിവസിക്കുന്ന ജനങ്ങളുടെ പ്രധിനിധികളുടെ നിലയിൽ മഹാരാജ്ഞിക്കും എനിക്കും നിങ്ങൾ അനുസരണപുരസ്സരം തന്നിട്ടുള്ള സ്വാഗതമംഗളപത്രത്തിന്നായിനിങ്ങളോട് ഹൃദയപുരസ്സരം നന്ദിപറഞ്ഞുകൊള്ളുന്നു. നമ്മുടെ നേരെയും നമ്മുടെ സിംഹാസനത്തിന്റെയും നേരെയും നമ്മുടെ ഇന്ത്യാസാമ്രാജ്യത്തിൽ ഏററവും പഴയ സംസ്ഥാനമായ മദിരാശിയിലെ നാലു കോടിയിൽ അധികം ജനങ്ങൾ ഒത്തൊരുമിച്ച് ഇത്രത്തോളം ഹൃദയംഗമമായ ഒരു രാജഭക്തി പ്രദൎശി

ഷ്പിച്ചത ഞങ്ങളുടെ മനസ്സിനെ വല്ലാതെ ഇളക്കീട്ടുണ്ട്. തെക്കെ ഇന്ത്യയിൽ അധിവസിക്കുന്ന നാനാജാതിമതസ്ഥന്മാരുടെയും പ്രതിനിധികൾ ഒപ്പിട്ടതായ ഈ മംഗളപത്രം വളരെ വിലപി ടിച്ച ഒരു ലക്ഷ്യമായിഞങ്ങൾ എപ്പോഴും സൂക്ഷിക്കുന്നതാണ്. 1906-ൽ ഞങ്ങൾ മദിരാശിയിൽ വന്ന താമസിച്ച അവസരത്തെ ഓർമ്മയിൽ വെച്ചതും ഞങ്ങളുടെ ഇപ്പോഴത്തെ വരവിനെപറ്റി സന്തോഷത്തോടെ പ്രസ്താവിച്ചതും ഞങ്ങൾക്ക് വളരെ ആമോ ദം ഉണ്ടാക്കീട്ടുണ്ട്. ഞങ്ങൾ മദിരാശിയിൽ വന്നപ്പോൾ നിങ്ങ ൾ ഞങ്ങൾക്കായി ചെയ്ത ഹൃദയംഗമമായ ഉപചാരങ്ങൾ ഞ ങ്ങൾ മറന്നിട്ടില്ല. നിങ്ങളുടെ ഇഷ്ടത്തിന്നനുസരിച്ച് നിങ്ങ ളുടെ ഖ്യാതിപ്പെട്ട പട്ടണം ഒന്നു സന്ദർശിച്ചു മടങ്ങുവാൻ ഞങ്ങൾ ക്ക ഇപ്പോൾ അവസരം കിട്ടാഞ്ഞതിൽ വലുതായ വ്യസനമുണ്ട്. വിക്ടോറിയാ മഹാരാജ്ഞിയും എന്റെ പ്രിയപ്പെട്ട മാതാപിതാക്കന്മാ രും ഇന്ത്യക്കാരുടെ അഭിവൃദ്ധിയിൽ അനുകമ്പയോടുകൂടി വർത്തി ച്ചുവെന്ന് നിങ്ങൾ പ്രസ്താവിച്ചത് വളരെ തൃപ്തിയോടെയാണ ഞാൻ കേട്ടത്. അവരുടെ മനോഗതിതന്നെയാണ് എനിക്കും ഉള്ളതെന്നും എന്റെ ഇന്ത്യൻ പ്രജകളുടെ നന്മയും അഭിവൃദ്ധി യും എന്റെ ഗാഢമായ അന്വേഷണത്തിൽ എപ്പോഴും ഇരി ക്കുമെന്നും ഞാൻ പ്രത്യേകം പറയേണമെന്നില്ല."

[മദിരാശി സംസ്ഥാനക്കാർ സമർപ്പിച്ച മ ഗളപത്രത്തിൽ നാ ലു കോടിയിൽ അധികം ജനങ്ങളുടെ പ്രതിനിധിമാരായി ഈ സം സ്ഥാനത്തിലുള്ള 300 പട്ടണങ്ങളിൽ താമസിക്കുന്ന 28000 പൌര ന്മാർ ഒപ്പിട്ടിരുന്നു.]

അന്നു രാവിലെതന്നെ രാജധാനിയുടെ അടുക്കെവെച്ച് ഇ ന്ത്യയിലെ ഉമേദാർപട്ടാളത്തിലെ ഉദ്യോഗസ്ഥന്മാരേയും പട്ടാളക്കാ രേയും ചക്രവർത്തിതിരുമേനി പരിശോധിക്കയും അവരിൽ ചില ൎക്കു വീരമുദ്രകൾ സമ്മാനിക്കയുംചെയ്തു. 1857-ൽ ഇന്ത്യയിൽ നട ന്ന സിപ്പായിലഹള ഒതുക്കുവാൻ ശ്രമിച്ച പട്ടാളക്കാരിൽ ജീവി ച്ചിരുപ്പുള്ള വൃദ്ധഭടന്മാരേ ദൽഹിയിൽ ക്ഷണിച്ചുവരുത്തി പ്ര ത്യേകമായ ഔദാര്യങ്ങൾ കാണിച്ചിരുന്നു. ഇവർ തങ്ങളുടെ രാജ

ഭക്തിയെ പ്രദർശിപ്പിച്ചുംകൊണ്ട് തിരുമേനികൾക്കയച്ചിരുന്ന ഒരു കത്തിന്നു ഉചിതമായ ഒരു മറുവടി, തിരുമേനികൾ അയച്ചുകൊടുക്കുകയും ചെയ്തു.

ബുധനാഴ്ച വൈകുന്നേരം ദൽഹികോട്ടയിൽവെച്ച്, അതികേമമായ ഒരു ഉദ്യാനവിരുന്നുണ്ടായിരുന്നു. ഈ വിരുന്നിന്നു അനേകായിരം ജനങ്ങളെ ക്ഷണിക്കയും ചെയ്തിരുന്നു. ദൽഹിയിലെ കോട്ടയുടെ ചുവരിന്മേൽ "ഭൂലോകത്തിലെ സ്വർഗ്ഗം" എന്നു മുഹമ്മദീയചക്രവർത്തിമാരുടേ കാലത്തിൽ എഴുതിയതു ഇപ്പോഴും കാണ്മാനുണ്ട്. ഈ അഭിപ്രായം വാസ്തവമാണെന്നു ബുധനാഴ്ച, കോട്ടയിലെ ഉദ്യാനത്തിൽ ചെന്നു കണ്ടവൎക്കൊക്കെ തൃപ്തിയായിട്ടുണ്ട്. വിരുന്നുകാർ മുൻകൂട്ടി ഉദ്യാനം നിറഞ്ഞിരുന്നു. അവിടെ കാണ്മാനുണ്ടായിരുന്ന വിശേഷ കാഴ്ചകൾ കണ്ട് ആനന്ദിച്ചിരിക്കുമ്പോഴേക്കു രാജദമ്പതിമാർ കോട്ടയുടെ മുകളിൽ ഉത്സൌധത്തിൽ, ഉദ്യാനത്തിൽകൂടിയ ജനങ്ങൾക്കു പ്രത്യക്ഷമായി. മുഗിളുചക്രവർത്തിമാർ ഈ ഉത്സൌധത്തിൽ എഴുന്നെള്ളിയിരുന്നുംകൊണ്ടാണ് പ്രജകൾക്ക് "ദർശന"ത്തിന്ന് അവസരംകൊടുത്തുവന്നിരുന്നത്. അപ്രകാരംതന്നെ തിരുമേനികളും സ്വർണ്ണസിംഹാസനത്തിൽ കോട്ടയുടെ സൌധത്തിൽ ഇരുന്ന ഒട്ടൊഴിയാതെയുള്ള ജനങ്ങളെ വീക്ഷിക്കുന്നതും താഴേ എത്തിക്കൂടിയ ലക്ഷോപലക്ഷം ജനങ്ങൾ ജയ ജയ ശബ്ദം ഘോഷിക്കുന്നതും കാണേണ്ടതായ കാഴ്ചതന്നെയായിരുന്നു. ഒടുവിൽ തിരുമേനികൾ താഴത്തിറങ്ങി, ഉദ്യാനത്തിൽ "നബൊത്ത്ഖാന" എന്നു വിളിക്കപ്പെടുന്ന ഗായകമണ്ഡപത്തിൽ എഴുന്നെള്ളിയിരുന്നു അല്പം വിശ്രമിച്ച് സ്വസ്ഥാനത്തിലേക്കു മടങ്ങുകയും ചെയ്തു.

കോട്ടയുടേ മറ്റൊരുഭാഗം യമുനാനദീതീരത്തിൽവെച്ചു "ബെദഷാഹിമേലാ" എന്ന ഒരു ഉത്സവം നടത്തിയതും ബുധനാഴ്ചതന്നെയായിരുന്നു. ഹിന്തുക്കൾ, മുഹമ്മദീയർ, സിക്കുകാർ തുടങ്ങിയ ഓരോ മതസ്ഥന്മാർ ഓരോ പ്രത്യേക യോഗക്കാരായിച്ചെന്ന് സൌധത്തിൽ എഴുന്നെള്ളിയിരിക്കുന്ന തിരുമേനികളുടെ മുമ്പിൽകൂടി ഘോഷയാത്രയായി പോകുന്ന ഒരു ഉത്സവമാണ് ഈ "ദേമ

ലാ'യെന്നു പറയുന്നതു്. സിക്കുകാരുടെ തലവനായ പട്ടിയാല മഹാരാജാവും ഈ ഘോഷയാത്രയിൽ കൂടിയിരുന്നു. തിരുമേനികളുടെ മുമ്പിൽ കൂടിയാണു് ഘോഷയാത്ര കടന്നുപോയതു്. ഈ ഘോഷയാത്രയിൽ അഞ്ചു ലക്ഷത്തിലധികം ജനങ്ങൾ കൂടിയിരുന്നു. പലതരമായ കായികാഭ്യാസങ്ങളും വിനോദങ്ങളും ഈ ഘോഷയാത്രയുടെ ചടങ്ങിൽ ഉൾപ്പെടുത്തിയിരുന്നു.

ബുധനാഴ്ച രാവിലെ ജോർജ്ജു് ചക്രവൎത്തി തിരുമേനി, പട്ടാളക്കാരെ പരിശോധിക്കുമ്പോൾ മേറി മഹാരാജ്ഞി അന്തഃപുരസ്ത്രീകൾക്കു് ഒരു വിരുന്നുസല്ക്കാരം കഴിക്കയായിരുന്നു. മഹാറാണിമാരും രാജകന്യകമാരും മററുമായി ഇന്ത്യയിൽ നാനാഭാഗത്തുനിന്നും ബൎമ്മയിൽ നിന്നുമായി വളരെ അന്തഃപുരസ്ത്രീകൾ ഈ സല്ക്കാരത്തിൽ പങ്കുകൊണ്ടു. ബോപ്പാളിലേ 'ബീഗം' മഹാറാണിയാണു് ഇന്ത്യയിലെ അന്തഃപുരസ്ത്രീകളുടെ മേധാവിയായി കൂടിയതു്. ഈ സല്ക്കാരം ഏകദേശം രണ്ടു മണിക്കൂറിൽ അധികനേരം നിലനിന്നു.

പട്ടാഭിഷേകദിവസം ബഹുമതി സിദ്ധിച്ചവൎക്കു് ആ വക ബഹുമതിമുദ്രകൾ ചക്രവൎത്തി നേരിട്ടു സമ്മാനിച്ചതു് ബുധനാഴ്ച രാത്രിയായിരുന്നു. കൊല്ലന്തോറും ഇന്ത്യയിൽ പലൎക്കും ചക്രവൎത്തി തിരുമേനി ബഹുമതികൾ കല്പിച്ചുകൊടുക്കാറുണ്ടെന്നല്ലാതെ ആ വക ബഹുമതികൾ തിരുമേനിയുടെ തൃക്കയ്യിൽനിന്നു വാങ്ങുവാൻ കഴിഞ്ഞ അമ്പതുകൊല്ലത്തിലിടക്കു് ആൎക്കും സാധിച്ചിട്ടില്ല. വിശേഷിച്ചു് ഈ അവസരത്തിൽ ബഹുമതി കിട്ടിയവരുടെ എണ്ണവും അധികമുണ്ടായിരുന്നു. ബഹുമതി കിട്ടിയവരിൽ ദൽഹിയിൽ ഹാജരുണ്ടായിരുന്നവൎക്കും വളരേ പ്രമാണപ്പെട്ടവൎക്കും മാത്രമേ ഈ അവസരത്തിൽ ആസ്ഥാനമണ്ഡപത്തിലേക്കു് പ്രവേശനം അനുവദിച്ചിരുന്നുള്ളു. ആസ്ഥാനമണ്ഡപത്തിൽ മഹാരാജാക്കന്മാരും പ്രമാണപ്പെട്ട ഉദ്യോഗസ്ഥന്മാരും പുരസ്ത്രീകളും ഒക്കെ വളരേ മോടിയോടുകൂടിയ വസ്ത്രാദ്യലങ്കാരങ്ങളോടുകൂടി വന്നിരുന്നതായ കാഴ്ച, അതിരമണീയമായിരുന്നു. തൃക്കയ്യിൽനിന്നു ഒന്നാമതായി ബഹുമതി വാങ്ങിയതു മേറി മഹാരാജ്ഞിയായിരുന്നു.

മേറി മഹാരാജ്ഞി, ഭർത്താവും രാജാവുമായ ജോർജ്ജ് ചക്രവർത്തിയുടെ തിരുമുമ്പിൽചെന്ന് ആചാരോപചാരങ്ങൾ വിധിയാംവണ്ണം ചെയ്തു "ഗ്രാണ്ട് ക്രോസ്സ് ഓഫ് ദിസ്റ്റാർ ഓഫ് ഇന്ത്യ" എന്നു പറയപ്പെടുന്നതും ഇന്ത്യയിൽ നല്കാറുള്ള ബഹുമതികളിൽ ഏററവും മഹത്തായതുമായ ബഹുമതിയുടെ ചിഹ്നമായ മുദ്ര സ്വീകരിച്ചത് ഈ അവസരത്തിൽ പ്രത്യേകം പ്രസ്താവയോഗ്യമായ ഒരു സംഭവമാണ്. മഹാരാജ്ഞിയെ പിന്തുടൎന്നു ചക്രവർത്തിയാൽ ദത്തമായ ബഹുമതികളുടെ യോഗ്യതക്കനുസരിച്ച് അതാതാളുകൾ ക്രമപ്രകാരം തിരുമുമ്പാകേ ചെന്നു ബഹുമതിമുദ്രകൾ വാങ്ങി. സേർ. ജോർജ്ജ് ക്ലാർക്ക് (ബോമ്പായിഗവർണ്ണർ), സേർ. ആർതർ. ലോലെ (മാററംപോയ മദിരാശിഗവർണ്ണർ), സേർ. ജോൺ. ഹ്യൂവെററ് (ലഫ്ടനെൻററ് ഗവർണ്ണർ), ബിക്കാനിർ മഹാരാജാവ്, കോടാ മഹാരാജാവ്, സേർ. ഒമൂർ ക്രീ (ഇന്ത്യയിലേ സർവ്വസൈന്യനായകൻ), കപൂർത്താല രാജാവ്, നൈസാം മഹാരാജാവ്, ആഗാഖാൻ ഇവൎക്കൊക്കെ "നൈററ് ഗ്രാണ്ട് ക്രോസ്സ് ഓഫ് ദിസ്റ്റാർ ഓഫ് ഇന്ത്യ" (കേ. സി. എസ്സ്. ഐ) എന്ന ബഹുമതിമുദ്ര തിരുമേനിതന്നെ അവരവരുടെ കുപ്പായത്തിൽ തുന്നിക്കൊണ്ട് വെച്ചു പിടിപ്പിച്ചു. ആ സമയം ബഹുമതിമുദ്ര വാങ്ങുന്നവർ മുട്ടുകുത്തിയാണ് തിരുമുമ്പാകേ ഇരുന്നത്. കാശ്മീർ മഹാരാജാവ്, സേർ. ലൂയി- ഡെയിൻ (ലഫ്ടനെണ്ട് ഗവർണ്ണർ), കോൽഹാപ്പൂർ മഹാരാജാവ്, ബോബിലി മഹാരാജാവ്, സ്റ്റാംഫോർഡ്ഹാംപ്രഭു (ചക്രവർത്തിയുടെ പ്രൈവററ്സിക്രട്ടേരി), സേർ. ഗൈഫ്ലീററ് വുഡ്സ് വിൽസൻ (വൈസ്രോയിയുടെ കാൎയ്യാലോചനസഭയിലെ ഒരു മെമ്പർ), ഉദയപ്പൂർ മഹാറാണ, പട്ടിയാല മഹാരാജാവ്, ഖെയർപ്പൂരിലെ അമീർ, കൊച്ചിരാജാവ്, ഡക്കാ നവാബ ഇവൎക്കൊക്കെ "നൈററ് ഗ്രാണ്ട് കമാണ്ടർ ഓഫ് ദി ഇന്ത്യൻ എമ്പയർ" (കേ. സി. ഐ. ഇ) എന്ന ബഹുമതി മുദ്രയും, സേർ. ഹെൻറി മാക്ക് മോൺ (വൈസ്രോയിയുടെ വിദേശകാൎയ്യാന്വേഷണ സിക്രട്ടെരി), സേർ. പ്രതാപസിങ്ങ്, റാമ്പൂർ നവാബ് ഇവൎക്ക് "വിക്ടോറിയൻ ഓർഡർ" എന്ന ബഹുമതി മുദ്രയും ചക്രവർത്തി തിരുമ

നസ്സുകൊണ്ട് കല്പിച്ചു നല്കി. ഇതിന്നു ശേഷമാണ് ബഹുമതി സിദ്ധിച്ച സ്ത്രീകൾ തിരുമുമ്പാകേ ബഹുമതി മുദ്രകൾ വാങ്ങുവാനായി ചെന്നത്. ബോപ്പാളിലെ ബീഗം മഹാറാണിക്കും, ഭവനഗർ മഹാറാണിക്കും "ഇമ്പീരിയൽ ഓർഡർ ഓഫ് ദി ക്രൌൺ ഓഫ് ഇന്ത്യ" എന്ന മുദ്രയും ഗവൎണ്ണർജനറാളുടെ പത്നി, ലേഡി ഹാർഡിഞ്ചിന്ന് "കെയിസർ ഈഹിന്ദ്" എന്ന മുദ്രയും നല്കി. പിന്നെയായിരുന്നു കൊച്ചിദിവാൻ മിസ്റ്റർ ബാനൎജ്ജി തുടങ്ങിയവർ ബഹുമതി മുദ്രകൾ ചെന്നു വാങ്ങിയത്. ഇപ്രകാരം ബഹുമതി കിട്ടിയവർ വളരെ ഉണ്ടായിരുന്നു. ഏതാണ്ട് പതിനൊന്നുമണിവരേ ഈ ബഹുമതി മുദ്ര ദാനകൎമ്മത്തിൽതന്നെ സമയം നയിക്കപ്പെട്ടു. ഈ കൎമ്മം, ആസ്ഥാനമണ്ഡപത്തിൽ ഒരു ഭാഗത്തു നടന്നുകൊണ്ടിരിക്കുമ്പോൾ സ്റ്റേറ്റ്സിക്രട്ടെരി ക്രൂപ്രഭുവിന്റെ തമ്പിന്നു തൊട്ടുകിടക്കുന്ന തമ്പിന്ന് ആകസ്മികമായി തീപ്പിടിച്ച് രാജധാനിക്കുകൂടി അഗ്നിബാധ ഉണ്ടായേക്കുമോ എന്ന ഭയം പലരിലും ജനിപ്പിച്ചു. എങ്കിലും ഒരു തമ്പു കത്തിക്കഴിയുന്നതിന്നു മുമ്പായിത്തന്നെ തീകെടുത്തുകളഞ്ഞതിനാൽ എല്ലാം മംഗളമായി കലാശിച്ചു.

ഡിസെമ്പ്ര 14-ാംനു- വ്യാഴാഴ്ച രാവിലെ പത്തുമണിക്കായിരുന്നു ചക്രവൎത്തി തിരുമനസ്സുകൊണ്ട് സൈന്യപരിശോധന നടത്തിയിരുന്നത്. എൺപതിനായിരം പട്ടാളക്കാരേ പട്ടാഭിഷേകാവസരത്തിൽ ദൽഹിയിൽ സ്വരൂപിക്കേണമെന്നായിരുന്നു ആദ്യം നിശ്ചയിച്ചിരുന്നത്. പക്ഷെ ദൽഹിജില്ലയിൽ ക്ഷാമം ബാധിക്കയാൽ ഈ എണ്ണം ചുരുക്കി അമ്പതിനായിരമാക്കുകയാണ് ചെയ്തത. ദൽഹിയിൽ സ്വരൂപിച്ചുകൂടിയ അമ്പതിനായിരം പട്ടാളക്കാർ ഇന്ത്യയിൽ നാനാഭാഗത്തിൽനിന്നുംകൂടി തിരഞ്ഞെടുത്തയക്കപ്പെട്ടവരായിരുന്നതിനാൽ ദൽഹിയിൽ കൂടിയ പട്ടാളക്കാർ ഇന്ത്യയിൽ ഇപ്പോഴുള്ള പട്ടാളക്കാരിൽ ശ്രുതിപ്പെട്ട യോദ്ധാക്കളാണെന്നു പറയേണ്ടതില്ലല്ലോ. ബ്രിട്ടീഷാപ്പസൎമ്മാർ 1177, ബ്രിട്ടീഷ് ഭടന്മാർ 15050, ഇന്ത്യൻ ആപ്പസൎമ്മാർ 894, ഇന്ത്യൻ ഭടന്മാർ 31669, പീരങ്കിത്തോക്ക് 42, കുതിര 9945, കോവർകഴുത 2562, ഒട്ടകം 206 ഇവയായിരുന്നു പരിശോധനക്കായി മൈതാനത്തിൽ സ്വരൂപി




ദെൽഹിയിൽ ചക്രവൎത്തിതിരുമനസ്സിലേക്ക ഉപയോഗിപ്പാൻ
ഉണ്ടാക്കിയിരുന്ന സിംഹാസനം.

ച്ചിരുന്നത്. യോദ്ധാക്കൾ രണ്ടായിരം വാര ദീർഘത്തിൽ അണി അണിയായി ദൽഹി മൈതാനിയിൽ രാജദമ്പതിമാരുടെ പരിശോധനക്ക് ഒരുങ്ങി നില്ക്കുന്നതായ കാഴ്ച കാണേണ്ടതായ ഒന്നായിരുന്നു. ചക്രവർത്തി തിരുമനസ്സുകൊണ്ട്, അണിയായി നിർത്തിയ പട്ടാളക്കാരേ പരിശോധിച്ചതിൽപിന്നെ രാജധാനിക്കെഴുന്നെള്ളുകയും ഉച്ചതിരിഞ്ഞതിനുശേഷം "ഹോക്കേ ട്ടൂർണ്ണമെൻറ്" എന്ന കായികാഭ്യാസ പരീക്ഷ സന്ദർശിക്കുകയുമുണ്ടായി.

ഡിസെമ്പ്ര 15-ാംനു- വെള്ളിയാഴ്ച രാവിലേ ഇന്ത്യാ സാമ്രാജ്യത്തിൻെറ പുതിയ തലസ്ഥാനമായ ദൽഹി നഗരിയുടെ അസ്തിഭാരക്കല്ലിടുക എന്ന ഒരു ക്രിയ, രാജദമ്പതിമാർ നടത്തി. ഗവർണ്ണർ ജനറൽ തുടങ്ങി പത്തു നൂറു പേർ മാത്രമേ ഈ കർമ്മം നടത്തുന്നടിക്കിൽ ഹാജരുണ്ടായിരുന്നുള്ളൂ. ഹാഡിഞ്ച്പ്രഭു താഴേ കൊടുക്കുന്ന ഒരു ചെറിയ പ്രസംഗരൂപേണ ചക്രവർത്തി തിരുമനസ്സോടു ദൽഹിയിൽ പുതുതായി സ്ഥാപിക്കാൻപോകുന്ന നഗരിയുടെ ഒന്നാമത്തെക്കല്ലിടുവാൻ അപേക്ഷിച്ചു.

"ദൽഹിയിൽ സ്ഥാപിക്കുന്നതിന്നു നിശ്ചയിച്ചിട്ടുള്ള പ്രധാന പട്ടണത്തിൻെറ അടിസ്ഥാനക്കല്ലിടുന്നതിന്നു തിരുമനസ്സുകൊണ്ടു സമ്മതിച്ചിരിക്കുന്നതിനോടുകൂടി, കിരീടധാരണദിവസം—അതു ഘോഷത്തിൻെറ മഹിമകൊണ്ടും അതിനെക്കാൾ അധികമായി, ആ ദിവസം ജനിപ്പിച്ചതായ ഹൃദയപൂർവ്വങ്ങളായ രാജഭക്തിപ്രകടനങ്ങൾകൊണ്ടും ഇന്ത്യാചരിത്രത്തിൽ എന്നെന്നേക്കും സ്മരണീയമായ ഒരു ദിവസം— തിരുമനസ്സുകൊണ്ടു ചെയ്യു അറിയിപ്പിൽ തിരുമേനികളുടെ ഒരു മുദ്ര വെക്കുകയാണ് ചെയ്യുന്നത്. ദൽഹിയുടെ സമീപത്തു അനേകം തലസ്ഥാന പട്ടണങ്ങൾ ഇതിന്നുമുമ്പു സ്ഥാപിക്കപ്പെടുകയുണ്ടായിട്ടുണ്ട്; ഇവയിൽ ചിലതിൻെറ ഉത്ഭവം ഗ്രഹിക്കാൻ പാടില്ലാത്തവണ്ണം അത്ര പുരാതനങ്ങളുമാണ്. എന്നാൽ, തിരുമേനികൾ ഇപ്പോൾ നടത്തുന്നതായ ക്രിയക്കുള്ള ശുഭലക്ഷണങ്ങളേക്കാൾ അധികരിച്ച ശുഭലക്ഷണങ്ങളോടുകൂടി യാതൊരു പട്ടണവും ഇതുവരേ ഉണ്ടായിട്ടില്ല; ഇതിനേക്കാൾ അധികരിച്ചതായ സ്ഥിരതത്തിൻേറയും, ക്ഷേമകരവും പ്രശസ്തവു

മായ ഭാവിയുടേയും, ലക്ഷണങ്ങൾ യാതൊരു പട്ടണങ്ങൾക്കും മുമ്പുണ്ടായിട്ടില്ലെന്നുള്ളതും തീൎച്ചയാണ്. ഇന്ത്യാഗവൎമ്മേണ്ടിന്റെ തലസ്ഥാനം കൽക്കത്തയിൽനിന്ന മാററുന്നതിലേക്കുണ്ടായ തീൎച്ച, പൂൎണ്ണമായും ശ്രദ്ധാപൂൎവ്വമായുമുള്ള ആലോചനകൂടാതേയല്ല ഉണ്ടായിട്ടുള്ളത്. ഇതേപ്രകാരത്തിലുള്ള അഭിപ്രായങ്ങളെപ്പററി വളരേ കാലത്തിന്ന മുമ്പുതന്നെ, അതായത് 1868-ൽ, ആലോചനകൾ നടത്തപ്പെട്ടുകയുണ്ടായിട്ടുണ്ട്. വാദത്തിന്നിടയുള്ള എല്ലാ സംഗതികളിലും ഒരു ന്യായമായ തീൎപ്പുണ്ടാകുന്നതിലേക്കുള്ള രേഖകളും ധാരാളമുണ്ടായിരുന്നു. വലുതായ മാററങ്ങളൊന്നും, അവ എത്ര ഗുണപ്രദങ്ങളായാലും, കുറേ പരിത്യാഗം കൂടാതേയോ, ഏതാനും ചിലരുടെ താല്പൎയ്യങ്ങൾക്ക കുറേ ദോഷം ഉണ്ടാകാതേയോ ഏതെങ്കിലും പ്രത്യേക പ്രദേശത്തുള്ളവരുടേ അഭിപ്രായഗതികൾക്ക കുറേ വിരോധം വരുത്താതേയോ നടപ്പിൽ വരുത്തുന്നതിന്ന സാധിക്കുന്നതല്ല. എന്നാൽ, തിരുമനസ്സിലേ ഗവൎണ്ണർജനറലുടെ നിലയിൽ സംസാരിക്കുന്നതിന്ന എനിക്കനുവാദമുള്ളപക്ഷം, അധികമാളുകൾക്കും ഇത്രയും ഗുണപ്രദവും കുറേ പേൎക്ക താല്പൎയ്യമുള്ള സംഗതികൾക്ക് ഇത്രയും കുറവായവിധം ദോഷകരമായതുമായ ഇത്ര പ്രധാനപ്പെട്ട മാററങ്ങൾ ഇതിന്ന മുമ്പുണ്ടായിട്ടില്ലെന്നും, കുറേ പേൎക്കുണ്ടാകുമെന്ന വിചാരിക്കുന്നതായാൽ ദോഷംതന്നെ കേവലം താല്ക്കാലികമായതും അധികം താമസിയാതെതന്നെ ഈ മാററംകൊണ്ടുണ്ടാകുന്ന ഗുണങ്ങളെ അപേക്ഷിച്ച നിസ്സാരമായിത്തീരുന്നതുമാണെന്നും തിരുമനസ്സിലെ മന്ത്രിമാരുടെ അഭിപ്രായമനുസരിച്ച മുറപ്രകാരം തിരുമനസ്സുകൊണ്ടു ചെയ്യുിരിക്കുന്ന തീൎച്ച, ഇതിന്നോടുകൂടിയുണ്ടാകുന്ന മററു മാററങ്ങളോടുകൂടി ഇന്ത്യാഗവൎമ്മേണ്ടിന്റെ ഭരണരീതികളിൽ വലുതായ പരിഷ്കാരങ്ങൾക്കിടയാക്കുകയും മത്സരത്തേയും ഛിദ്രത്തേയും ഉന്മൂലനം ചെയ്കയും, സമാധാനസംതൃപ്തി എന്നവയോടുകൂടിയ ഒരു ഘട്ടത്തെ അവതരിപ്പിക്കയും ചെയ്യുമെന്നും ഞങ്ങൾക്ക വിശ്വാസമുണ്ടെന്നും, എനിക്കുവേണ്ടിയും ഭരണ നിൎവ്വഹണസഭയിൽ എന്റെ കൂടെയുള്ള മെമ്പൎമ്മാൎക്കുവേണ്ടിയും പ്രസ്താവിക്കുന്നതിന്ന ഞാൻ ആഗ്രഹിക്കുന്നു.

ഇത്ര കുറവായവിധമുള്ള അഭിപ്രായഭേദത്തിന്നും വാദത്തിന്നും ഇടയുള്ളതും തിരുമേനിയുടെ വിശ്വസ്ഥരായ പ്രജകളിൽ എല്ലാ വർഗ്ഗക്കാരുടേയും ഉത്സാഹസഹിതവും ഭക്തിപൂർവ്വവുമായ സമ്മതം വരുത്തുന്നതിന്ന ഇത്രത്തോളം മാർഗ്ഗമുള്ളതുമായ മററു യാതൊരു വിധത്തിലും ഈ തീർച്ച വരുത്തുകയോ, പ്രഖ്യാപനം ചെയ്യുകയോ ചെയ്യാൻ പാടില്ലെന്നും ഞങ്ങൾക്കു ബോദ്ധ്യമായിരിക്കുന്നു. ഈ കല്ലുകൾ സ്ഥാപിക്കപ്പെടുന്നതായ സ്ഥലത്തിന്ന ചുററും ഈശ്വരകൃപയാൽ ഉണ്ടാക്കാമെന്ന ഞങ്ങൾ ആശിക്കുന്നതായ ശ്രേഷ്ഠ പട്ടണം അതിൻെറ ജനനത്തിന്നിടയാക്കിയതായ അവസരത്തിന്നു യോഗ്യമായിരിക്കുമെന്ന ഞങ്ങൾ ഹൃദയപൂർവ്വം വിശ്വസിക്കുന്നു. ഈ കല്ലുകളോ, പരിഷ്കാരത്തിൻെറയും സാമ്രാജ്യത്തിൻെറയും പുരാതന തലസ്ഥാനമായ ഈ നഗരത്തിൽ തിരുമേനികളുടേ സാന്നിദ്ധ്യത്തിൻെറയും, തിരുമേനികളുടെ ഭക്തന്മാരായ പ്രജകളോടായി ഈ സ്ഥലത്തുവെച്ചു പ്രഖ്യാപനം ചെയ്യപ്പെട്ടതായ പ്രധാനപ്പെട്ട തീർപ്പിൻെറയും സ്മാരകമായി എന്നെന്നേക്കും സ്ഥിതിചെയ്യുന്നതാണ്."

## ചക്രവർത്തി തിരുമനസ്സിലെ മറുവടി.

"ദൽഹിയിൽനിന്ന പോകുന്നതിന്ന മുമ്പായി, നാം ഇപ്പോൾ നില്ക്കുന്നതായ സ്ഥലത്തു ഉത്ഭവിക്കുന്നതായ ഈ സാമ്രാജ്യ തലസ്ഥാനത്തിൻെറ അടിസ്ഥാനക്കല്ലിടുന്നതിന്ന് ഞങ്ങൾക്കു സാധിച്ചതിൽ ചക്രവർത്തിനിക്കും എനിക്കും അസാമാന്യമായ തൃപ്തിയുണ്ട്. മൂന്ന ദിവസം മുമ്പ്, ആ മനോഹരവും, ഞങ്ങളെ സംബന്ധിച്ചേടത്തോളം, ഹൃദയത്തിൽ പതിയുന്നതുമായ എൻെറ കിരീടധാരണാവസരത്തിൽ എനിക്ക് പ്രഖ്യാപനം ചെയ്യുന്നതിന്ന സന്തോഷം നൽകിയതായ ആ പ്രധാന സംഗതിയെ നടപ്പിൽ വരുത്തുന്നതിന്നുള്ള പ്രഥമ നടവടിയാണ് ഇപ്പോൾ നടക്കുന്നത്. ഇപ്പോൾ നടപ്പിൽ വരുത്തുന്നതിന്ന നിശ്ചയിച്ചിട്ടുള്ള വലിയ മാററങ്ങളുടെ ഗുണപ്രദങ്ങളും അതിപ്രധാനങ്ങളുമായ ഫലങ്ങളെപ്പററിയുള്ള പ്രതീക്ഷ, ഇന്ത്യക്കു പരിഷ്കൃത രാജ്യഭരണവും

ഇന്ത്യയിലെ ജനങ്ങൾക്കു അധികരിച്ച സന്തുഷ്ടിയും ലഭിക്കുന്ന തുമൂലം പൂർണ്ണമായി സാധിക്കുമെന്നു ഞാൻ ഹൃദയപൂർവ്വം ആശിക്കുന്നു. ഇവിടെ പണിചെയ്യപ്പെടുന്ന പബ്ലിക്ക് കെട്ടിടങ്ങൾ ഈ പുരാതനവും മനോഹരവുമായ പട്ടണത്തിന്നു എല്ലാ വിധത്തിലും യോഗ്യമായിരിക്കത്തക്കവണ്ണം, അവയുടെ സ്ഥാപനരീതിയും മററും അത്യധികമായ പര്യാലോചനയോടും ശ്രദ്ധയോടുംകൂടി ചിന്തിക്കപ്പെടേണമെന്നാണ് എൻെറ ആഗ്രഹം. ഇന്നു ഏററവും ശുഭമായി ആരംഭിക്കപ്പെട്ടിരിക്കുന്ന ഈ പ്രവൃത്തിയിൽ ഈശ്വരാനുഗ്രഹമുണ്ടായിരിക്കട്ടെ."

തലസ്ഥാന നഗരിയുടെ ഒന്നാമത്തെ കല്ല് ഉറപ്പിച്ചതിന്നു ശേഷം പതിനഞ്ചാംതിയ്യതി വിശേഷവിധിയായി ഉണ്ടായ ഒരു സംഭവം കായികാഭ്യാസ വിനോദപരീക്ഷയിൽ ജയിച്ചവക്ക് സമ്മാനങ്ങൾ നൽകുകയായിരുന്നു. മേറി മഹാരാജ്ഞിയാണ് സമ്മാനങ്ങൾ കല്പിച്ചു കൊടുത്തത്.

ഡിസെമ്പ്ര 16-ാംനു- ശനിയാഴ്ച രാജദമ്പതിമാർ ദൽഹിപട്ടണത്തിന്നു യാത്രപറഞ്ഞു പുറപ്പെട്ടു. സാമന്തരാജാക്കന്മാരൊക്കെ യാത്ര അയപ്പിപ്പാൻ രാജധാനിയിൽ പോയിരുന്നു. ചക്രവത്തി തിരുമനസ്സുകൊണ്ട് ദൽഹിയിൽനിന്നു പ്രത്യേക വണ്ടിമാർഗ്ഗമായി നേപ്പാളത്തിലേക്കു നായാട്ടിന്നും, മേറി മഹാരാജ്ഞി പ്രത്യേകവണ്ടിമാർഗ്ഗം ആഗ്രയിലേക്കുമാണ എഴുന്നെള്ളിയത്. ദൽഹിയിൽനിന്നു എഴുന്നെള്ളുന്നതിന്നു മുമ്പായി പോലീസ്സുദ്യോഗസ്ഥന്മാരേയും ദൽഹിയിൽ പട്ടാഭിഷേക സംബന്ധമായി പ്രവൃത്തിയെടുക്കുന്ന പോലീസ്സുകാരേയും ചക്രവത്തി പരിശോധിച്ചു അവരിൽ ചിലക്കു ബഹുമതികൾ നല്കുയുണ്ടായിട്ടുണ്ട്. ദൽഹിയിൽ കൂടിയവരൊക്കേ സ്വരാജ്യത്തേക്കു പോകേണ്ടുന്ന ശ്രമത്താൽ സാമാനങ്ങൾ കെട്ടി ഒരുക്കുന്ന തിരക്കായിരുന്നുവെങ്കിലും ചക്രവത്തി മടങ്ങിപ്പോകുമ്പോൾ ഒരു നോക്കെങ്കിലും കാണ്മാനുള്ള ആഗ്രഹത്താൽ സ്റ്റേഷനിലേക്കുള്ള വഴികളൊക്കെ ജനങ്ങളാൽ തിങ്ങിക്കൂടപ്പെട്ടിരുന്നു. ചക്രവത്തിയേ പിന്തുടൎന്നു ഹാഡിഞ്ച്പ്രഭുവും കൃപ്രഭുവും 16-ാംനു-തന്നെ പ്രത്യേക വണ്ടിയിൽ കല്കത്തക്കു പുറപ്പെട്ടു പോകയും ചെയ്തു.

പട്ടാഭിഷേക മഹോത്സവത്തിന്നിടയിൽ നേപ്പാള മഹാരാജാവു തീൎപ്പെട്ട വിവരം ദൽഹിയിൽ അറിവായെങ്കിലും, ആ സംഭവം കാരണമായി ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സുകൊണ്ടു് നേപ്പാളത്തിൽ നായാട്ടിന്നു പോകുന്ന കാൎയ്യം വേണ്ടെന്നുവെച്ചാൽ, ഈ രാജകീയനായാട്ടിന്നായി അനവധി ധനം ചെലവുചെയ്തുണ്ടാക്കിയ ഏൎപ്പാടുകളൊക്കെ വെറുതെയാകുമെന്നും നേപ്പാളിലെ ജനങ്ങൾക്കു തിരുമേനിയുടേ ആ നിശ്ചയം ഇച്ഛാഭംഗത്തിന്നിടയാക്കിത്തീൎക്കുമെന്നും മററും നേപ്പാളത്തിലെ മന്ത്രി ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സിലേക്കു് എഴുതുകയാൽ, നായാട്ടിന്നു പോകേണമെന്നുതന്നേ ചക്രവൎത്തി തീൎച്ചപ്പെടുത്തി. നേപ്പാളത്തിൽ നായാട്ടിന്നായി ചെയ്ത ഏൎപ്പാടുകളൊക്കെ വളരെ തൃപ്തികരമായിരുന്നു. നാലു ദിവസത്തെ നായാട്ടിൽ മുപ്പതിലധികം നരികളേയും കരടി, ആന, കാട്ടുകഴുത, ഘണ്ടാമൃഗം, പലതരം ചെറുനരികൾ, മാൻ തുടങ്ങിയുള്ള അനവധി മൃഗങ്ങളേയും പക്ഷികളേയും വെടിവെച്ചു പിടിച്ചിരുന്നു. കുററന്മാരായ ഇരുപതു നരികൾ ചക്രവൎത്തി തിരുമേനിയുടെ വെടികൊണ്ടു ചത്തുപോയിട്ടുണ്ടു്. നായാട്ടുകാരെ സഹായിപ്പാൻ ഏകദേശം 650 ആനകളോളമുണ്ടായിരുന്നു.

മേരി മഹാരാജ്ഞി ഈ അവസരത്തിൽ ആഗ്രയിൽനിന്നു അടുത്തുള്ള ചില സാമന്തരാജാക്കന്മാരുടെ ആതിത്ഥ്യം സ്വീകരിച്ചു് അവരുടേ രാജധാനികളിൽപോയി സുഖിച്ചുകഴിച്ചുകൂട്ടി. ജയപ്പൂർ, അജ്മീർ, ബണ്ടി എന്നീ രാജ്യങ്ങളെയൊക്കെ സന്ദൎശിച്ചതിൽ പിന്നേയാണു് മഹാരാജ്ഞി തിരുമനസ്സുകൊണ്ടു് ആഗ്രയിലേക്കു ങ്ങിയതു്.

ഡിസെമ്പ്ര 30-ാംനു- കല്ക്കത്തക്കുള്ള എഴുന്നെള്ളത്തുസമയം ിക്കവെച്ചു് ജോൎജ്ജ് ചക്രവൎത്തിയും മേരി മഹാരാജ്ഞിയും തമ്മിൽ മുട്ടി. തിരുമേനികൾ ഇരുവരും പരിവാരങ്ങളും കൂടിയാണു് ല്ക്കത്തയിൽ വണ്ടിയിറങ്ങിയതു്.

## കല്ക്കത്തയിൽ നടന്ന സംഭവങ്ങൾ.

കല്ക്കത്തയിൽ തിരുമേനികളേ എതിരേല്പാൻ ചെയ്തതായ ഏൎപ്പാടുകൾ ആശ്ചൎയ്യമായ വിധത്തിലായിരുന്നു. ക്രിസ്തുമസ്സും പുതു

വഷാരംഭവും കാരണമായി സ്വതേതന്നെ ഉത്സവകാലമായതുകൊണ്ട് വിശേഷിച്ചും ജനങ്ങളൊക്കെ അന്യ ചിന്തകൾ കൂടാത്തവരുമായിരുന്നു. രാജമാൎഗ്ഗങ്ങളും ഇരുവശത്തുമുള്ള സൌധങ്ങളും എപ്രകാരമൊക്കെയാണ് ബങ്കാളികൾ അലങ്കരിച്ചു മോടികൂട്ടീട്ടുണ്ടായിരുന്നതെന്നു വിവരിപ്പാൻ പ്രയാസം. ഇന്ത്യാ സാമ്രാജ്യത്തിന്റെ തലസ്ഥാന നഗരിയുടെ സ്ഥാനത്തിൽനിന്നു കല്ക്കത്തയെത്താഴ്ത്തിയതിൽ അല്പം അസ്വാരസ്യമുണ്ടായിരുന്നുവെങ്കിലും ബങ്കാളവിഭാഗം വേണ്ടെന്നുവെച്ചതിനാലുണ്ടായ അളവററ സന്തോഷം നിമിത്തം ബങ്കാളികളുടെ രാജഭക്തി കരപൊട്ടി ഒഴുകിയിരുന്നുവെന്നാണ് പറയേണ്ടത്. അരാജകസംഘക്കാരാലും രാജദ്രോഹികളാലും നിറയപ്പെട്ട പട്ടണമാണെന്നു കുപ്രസിദ്ധിനേടിയ ബങ്കാളത്തെയാണ് തിരുമേനികൾ സന്ദൎശിച്ചതെന്നു ആരും പറയുന്നതല്ല. പീരിങ്കിവെടികളും പട്ടാളക്കാരുടെ ആചാരവെടികളും ജയശബ്ദവും ഒക്കെക്കൂടി കല്ക്കത്താപട്ടണം മുഴങ്ങിക്കൊണ്ടിരിക്കുമ്പോഴാണ് ചക്രവൎത്തിയുടേ പട്ടണപ്രവേശമുണ്ടായത്. പ്രിൻസെപ്പ് ഘട്ടം എന്ന ദിക്കിൽ രാജദമ്പതിമാരേ എതിരേററിരുത്തുവാൻ പ്രത്യേകമുണ്ടാക്കിയിരുന്ന മണ്ഡപത്തിൽ രാജദമ്പതിമാർ എഴുന്നെള്ളിയിരിക്കയും അവിടേവെച്ച് ബങ്കാളത്തിലേ വളരേ പ്രഭുക്കന്മാരേ തിരുമേനിക്ക് മുഖംകാട്ടി പരിചയപ്പെടുത്തുകയും ചെയ്തു. അവിടേവെച്ച് കല്ക്കത്താമുൻസിപ്പാലിററിക്കാരുടെ വകയായി ഒരു മംഗളപത്രം സമൎപ്പിക്കുകയുണ്ടായി. മുൻസിപ്പാൽ ചെയമ്മാൻ മിസ്റ്റർ മാഡോക്സ് മംഗളപത്രം വായിച്ചു തിരുമുമ്പാകേ സമൎപ്പിച്ചു. ഈ മംഗളപത്രത്തിന്നു ചക്രവൎത്തി തിരുമേനി താഴേ പറയുംപ്രകാരം മറുവടി കൊടുത്തു.

„നിങ്ങളുടെ മംഗളപത്രത്തിൽ പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ളപ്രകാരം, കല്ക്കത്തയിലെ കോപ്പറേഷൻേറയും ഈ പട്ടണത്തിലെ പൌരന്മാരുടേയും ഭക്ത്യാദരങ്ങളെ സംബന്ധിച്ചുള്ള ഉറപ്പുകൾക്കായി ചക്രവൎത്തിനിക്കും എനിക്കുംവേണ്ടി ഞാൻ നിങ്ങൾക്കു ഹൃദയപൂൎവ്വം വന്ദനം പറയുന്നു. നിങ്ങളുടെ പട്ടണത്തിൽ എന്റെ പ്രിയപ്പെട്ട പിതാവിന്റെ താമസത്തെപ്പററിയുള്ള നിങ്ങളുടെ മ

യാപൂർവ്വമായ സൂചനയും ആറു സംവത്സരങ്ങൾക്കു മുമ്പുണ്ടായ ഞ ങ്ങളുടെ സന്ദർശനത്തെപ്പററിയുള്ള നിങ്ങളുടെ സ്നേഹപുരസ്സരമായ പ്രസ്താവവും ഞങ്ങളുടെ ഹൃദയങ്ങളിൽ അഗാധമായി പതിഞ്ഞിരിക്കുന്നു. ആ അവസരത്തിൽ ഞങ്ങൾക്കു നൽകപ്പെട്ട ഹൃദയപൂർവ്വമായ സ്വാഗതത്തെ ഞങ്ങൾ ഒരിക്കലും മറക്കുന്നതല്ല. ഈ മഹാപട്ടണത്തിന്റെ പ്രഥമാവലോകനം ഞങ്ങളിൽ ജനിപ്പിച്ച അനുകമ്പാ പൂർവ്വമായ താല്പര്യം ഒട്ടുംതന്നെ കുറഞ്ഞിട്ടുമില്ല. കല്ക്കത്തയെ പുനസ്സന്ദർശനം ചെയ്യുകയും നിങ്ങളുടെ അഭിവൃദ്ധിയുടേയും ക്ഷേമത്തിന്റേയും ലക്ഷണങ്ങൾ നേരിട്ടു കാണുകയും ചെയ്യുന്നതിന്നിടയായിരിക്കുന്നത് ഞങ്ങൾക്ക് അസാമാന്യമായ സന്തോഷത്തിന്നു കാരണമായിരിക്കുന്നു. ദൽഹിയിൽവെച്ചു നടത്തപ്പെട്ട മഹനീയമായ ദർബ്ബാർ സമയം ഞാൻ ചെയ്ത പ്രഖ്യാപനത്തിന്റെ ഫലമായി ഇന്ത്യാഭരണത്തിലുണ്ടാകുന്ന മാററങ്ങൾ ഒരു പ്രകാരത്തിൽ കല്ക്കത്തയേയും ബാധിക്കുന്നതാണല്ലോ എന്നാൽ നിങ്ങളുടെ പട്ടണം എല്ലാകാലത്തും ഇന്ത്യയിലെ ഏററവും പ്രധാനപ്പെട്ട പട്ടണമായി സ്ഥിതിചെയ്യുന്നതാണ്. അതിലേ ജനസംഖ്യ, ഒരു വാണിജ്യസ്ഥലമെന്ന നിലയിലുള്ള അതിന്റെ പ്രാധാന്യം, അതിനെ സംബന്ധിച്ചുള്ള ചരിത്രപ്രധാനങ്ങളും മഹനീയങ്ങളുമായ ഐതിഹ്യങ്ങൾ ഇവ കല്ക്കത്തപട്ടണത്തിന്നു ഒരു അനിതരസാധാരണമായ ഗണ്യതയേ നൽകുകയും, അതു ആ പട്ടണത്തിന്നു ഏററവും പ്രധാനപ്പെട്ടതായ ഒരു സ്ഥാനത്തേ തിരക്ഷിക്കുകയും ചെയ്യുന്നതാണ്. എന്നുമാത്രമല്ല, കല്ക്കത്ത തസ്ഥാനമായ സംസ്ഥാനത്തിന്റെ ഗണ്യത, ഒരു ബങ്കാൾ സംസ്ഥാനം നിർമ്മിക്കപ്പെട്ടതുനിമിത്തം വദ്ധിക്കുകയും ചെയ്യിരിക്കു ഒരു ഭരണനിർവ്വഹണ സഭയോടുകൂടിയ ഗവർണ്ണരുടെ ഭരത്തിൽ പുതിയ സംസ്ഥാനത്തിൽ അധികരിച്ച ക്ഷേമവും സമാധാനവും ഉണ്ടായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇന്ത്യ ഒരുകാലം വലിയ വ്യവസായങ്ങളും കൃഷികളും ധാരാളമായി നടത്തപ്പെടുന്നതായ ഒരു രാജ്യമായിത്തീരുമെന്നുള്ള ആശകൾ നിങ്ങൾക്കുള്ളതായി എനിക്കറിയാം. നിങ്ങളുടെ വ്യവസായോദ്യമ

ങ്ങളുടെ അഭിവൃദ്ധിയേ ഞാൻ താല്പൎയ്യപൂൎവ്വം വീക്ഷിച്ചിട്ടുണ്ട്. നിങ്ങളുടെ വാണിജ്യ സംബന്ധമായുള്ള ശ്രമത്തിന്നുണ്ടായിട്ടുള്ള വിജയം, വാണിജ്യത്തെ പ്രശസ്തവും പൂജ്യവുമായ ഒരു വൃത്തിയായി കരുതുന്നതിലേക്കു ഈ നാട്ടിലേ യുവാക്കന്മാരിൽ അധികമധികംപേരേ പ്രേരിപ്പിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. നിങ്ങളുടെ ദയാപുരസ്സരങ്ങളായ ആശംസകൾക്കും പ്രാൎത്ഥനകൾക്കുമായി ഞാൻ നിങ്ങൾക്കു വന്ദനം പറയുന്നു. ഞങ്ങളുടെ ഇന്ത്യാ സാമ്രാജ്യത്തിന്റെ ക്ഷേമത്തേ വൎദ്ധിപ്പിക്കുന്നതിന്നു ഞങ്ങൾ എല്ലായ്പോഴും ഹൃദയപൂൎവ്വം ശ്രമിക്കുന്നതാണ്. എന്റെ കുഡുംബവും എന്റെ ഇന്ത്യൻപ്രജകളും തമ്മിലുള്ള ഗാഢമായ സ്നേഹവിചാരങ്ങൾ കാരോ സംവത്സരം കഴിയുംതോറും വൎദ്ധിച്ചുകൊണ്ടിരിക്കുമെന്നു ഞങ്ങൾ ഹൃദയപൂൎവ്വം ആശംസിക്കുകയും ചെയ്യുന്നു."

ഈ പ്രസംഗം, മണ്ഡപത്തിന്നു എത്രയോ ദൂരെ ഇരിക്കുന്നവൎക്കുംകൂടി തെളിവായി കേട്ടിരുന്നു. ഇതിന്നുശേഷം തിരുമേനികൾക്ക് എഴുന്നെള്ളി താമസിപ്പാൻ ചട്ടം ചെയ്യിരുന്ന ഗവൎമ്മേണ്ട് ഹൌസ്സിലേക്ക് ഒരു ഘോഷയാത്ര പുറപ്പെട്ടു. ഈ ഘോഷയാത്ര കല്ക്കത്താ നഗരിയിലേ പ്രധാനപ്പെട്ട നിരത്തുകളിൽകൂടിയായിരുന്നതിനാൽ ലക്ഷോപലക്ഷം ജനങ്ങൾ തിരുമേനികളേ ഒരു നോക്കു കാണേണമെന്നുള്ള ഉദ്ദേശത്തോടേ രാജമാൎഗ്ഗത്തിന്നിരുവശവും തിക്കിത്തിരക്കികൂടിയിരുന്നു.

ഡിസെമ്പ്ര 31-ാംനു- ഞായറാഴ്ചയായിരുന്നതിനാൽ തിരുമേനികൾ സ്വസ്ഥമായിരുന്നുവെന്നുതന്നെ പറയാം. രാവിലെ ... ള്ളിയിൽ എഴുന്നെള്ളി പ്രാൎത്ഥനകൾ നടത്തുകയും വൈകുന്നേ... സ്ഥലത്തേ ഔഷധച്ചെടിത്തോട്ടം സന്ദൎശിക്കുകയും മാത്രമായിരു... അന്നേത്തെ ദിവസം ചെയ്തത്.

1912 ജനവരി 1-ാംനു-യും തിരുമേനികൾക്കു ഒരു സ്വസ്ഥ... വസമായിരുന്നു. എങ്കിലും, വൈകുന്നേരം കല്ക്കത്താ മൈതാനത്തി... ൽവെച്ചു നടത്തിയിരുന്ന കായികാഭ്യാസവിനോദങ്ങൾ കാണ്മാനെഴുന്നെള്ളുകയും വിനോദങ്ങൾ കഴിയുന്നതുവരേ ക്ഷമയോടെ ഇരുന്നു തുക്കൺപാൎത്തു തൃപ്തിപ്പെടുകയും ചെയ്തു.



മദിരാശിസംസ്ഥാനക്കാരുടെ പ്രതിനിധികൾ ദെൽഹിയിൽവെച്ചു
ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സിലേക്ക് സമൎപ്പിച്ചു
മംഗളപത്രം അടക്കംചെയ്ത മഞ്ജൂഷ (Casket)

ജനവരി 2-ാംനു- പട്ടാളക്കാരെക്കൊണ്ട് ഒരു "പരേഡ്" (പട്ടാളയാത്ര) ചെയ്യിപ്പിച്ചിരുന്നു. ഈ പട്ടാളക്കാരേയും തിരുമേനികൾ പരിശോധിച്ചു. ഇപ്രകാരം പലതരക്കാരായ പട്ടാളക്കാരെ സംഘടിപ്പിച്ചു ഒരു "പരേഡ്" കല്ക്കത്തയിൽവെച്ചു അതുവരേ നടത്തീട്ടുണ്ടായിരുന്നില്ല. വൈകുന്നേരം ഗവമ്മേണ്ട് ഹൌസ്സിൽവെച്ച് വളരേ ഘോഷമായ നിലയിൽ ഒരു ഉദ്യാനവിരുന്നും അതിന്നുശേഷം ദശ്നോത്സവവും ഉണ്ടായി. കല്ക്കത്തയിലെ പൌരന്മാരിൽ അധികം പേരേയും ഈ അവസരത്തിൽ മുഖം കാട്ടി തിരുമേനികൾക്കു പരിചയപ്പെടുത്തി.

ജനവരി 3-ാംനു-യും അതിന്നടുത്ത പിറെറ രണ്ടു ദിവസങ്ങളിലും രാജദമ്പതിമാർ, കല്ക്കത്തക്കാർ തിരുമേനികളുടേ എഴുന്നെള്ളത്തുപ്രമാണിച്ച് ഏപ്പെടുത്തിയിരുന്ന ഓരോ വിനോദങ്ങൾ കണ്ടാനന്ദിച്ചും കല്ക്കത്തയിലേ പ്രധാന സ്ഥലങ്ങൾ സന്ദശിച്ചും ദിവസം കഴിച്ചു. കുതിരച്ചാട്ടം, കായികാഭ്യാസ മത്സര പരീക്ഷ ഇവകൾ നടത്തിയ ദിക്കിൽ തിരുമേനികൾ എഴുന്നെള്ളിയിരുന്ന് ആ വക വിനോദങ്ങൾ ആദ്യവസാനം തൃക്കൺപാത്തു. വെള്ളിയാഴ (5-ാംനു-) ഹിന്തുക്കളുടേയും മുഹമ്മദന്മാരുടേയും വകയായി ചരിത്ര സംബന്ധമായ ചില ഘോഷയാത്രകൾ, അതായത്, പ്രാചീന കാലത്ത് ഇന്ത്യയിൽ വാണിരുന്ന ചക്രവത്തിമാരുടെ വിനോദത്തിന്നായി കാട്ടിവരാറുണ്ടായിരുന്ന മാതിരിയിലുള്ള ഘോഷയാത്രകൾ, നടത്തപ്പെട്ടിരുന്നു. പ്രാചീന കാലങ്ങളിൽ ഉപയോഗിച്ചു മാതിരിയിലുള്ള വാഹനങ്ങൾ ഉണ്ടാക്കി അന്നെത്തെ മാതിരിയിലു ഉടുപ്പുകൾ പലരും ധരിച്ച് നടത്തിയ ഈ ഘോഷയാത്ര ഒരു ാടകത്തിന്റെ മാതിരിയിലുള്ളതായിരുന്നു. രാമായണത്തിലെ ചി സംഭവങ്ങൾ ഹിന്തുക്കളും, അക്ക്ബർ ചക്രവത്തിയുടെ കാല നടന്ന ചില സംഭവങ്ങൾ മുഹമ്മദീയരും ഘോഷയാത്രാരൂപണെ അഭിനയിച്ചു കാട്ടിയിരുന്നുവെന്നുതന്നെ പറയാം. ഇംഗ്ലീഷിൽ "പേജിയൻറ്" എന്നു പറയുന്ന ഈ ഘോഷയാത്രക്കാർ പല സമൂഹങ്ങളായി പിരിഞ്ഞ് തിരുമേനികളുടെ മുമ്പിൽകൂടി ആഡംബര ചമൽക്കാരസമേതം നടന്നുപോയിരുന്നതു വളരേ ആനന്ദകരമായ കാഴ്ചയായിരുന്നു.

ശനിയാഴ്ച രാവിലെ ചക്രവർത്തി തിരുമനസ്സുകൊണ്ട് കല്ക്കത്താ സർവ്വകലാശാലക്കാരുടെ വകയായി ഒരു സ്വാഗത മംഗളപത്രം സ്വീകരിക്കയുണ്ടായി. പ്രിൻസ് ഓഫ് വെയിത്സ് എന്ന രാജകുമാരന്റെ നിലയിൽ ആറുകൊല്ലംമുമ്പു തിരുമേനി കല്ക്കത്ത സന്ദർശിച്ചപ്പോൾ സർവ്വകലാശാലക്കാർ തിരുമേനിയെ സർവ്വകലാശാലയിലേക്കു ക്ഷണിച്ച് "ഡോക്ടർ ഓഫ് ലോസ്" എന്ന ബഹുമതി അവിടുത്തേക്കു കൊടുത്തിട്ടുണ്ടായിരുന്നു. ഈ അവസരത്തിൽ സർവ്വകലാശാലക്കാരേ അങ്ങോട്ടു ചെന്നു കാണ്മാൻ തിരുമേനിക്കു തരമുണ്ടായിരുന്നില്ല. കല്ക്കത്താ സർവ്വകലാശാലാ വൈസ് ചാൻസലരായ സേർ. ആശുതോഷമുക്കർജിയും സർവ്വകലാശാലാംഗങ്ങളും ഗവൎമ്മെണ്ട് ഹൌസിൽ തിരുമുമ്പാകേ ചെല്ലുകയും ഗവൎണ്ണർജനറാൽ അവരെ തിരുമേനിക്കു പരിചയപ്പെടുത്തുകയും കല്ക്കത്താ സർവ്വകലാശാലവകയായുള്ള മംഗളപത്രം തിരുമേനി സ്വീകരിക്കയും ചെയ്തു. ഈ മംഗളപത്രത്തിന്നു തിരുമനസ്സുകൊണ്ട് കല്പിച്ചുകൊടുത്ത സാരഗർഭമായ മറുവടി താഴേ കൊടുക്കുന്നു.

## തിരുമേനിയുടെ മറുവടി.

"ആറു സംവത്സരങ്ങൾക്കു മുമ്പു സർവ്വകലാശാലയിൽനിന്നു "ഡോക്ടർ ഓഫ് ലോസ്" എന്ന ബഹുമതി ഞാൻ സ്വീകരിച്ചതായ അവസരത്തെ ഞാൻ സന്തോഷപൂർവ്വം സ്മരിക്കുന്നു. ഇന്ത്യയിലെ ഉൽകൃഷ്ട വിദ്യാഭ്യാസത്തിൽ എനിക്കുള്ള അഗാധവും ഹൃദയപൂർവ്വവുമായ താല്പൎയ്യത്തെ പ്രകാശിപ്പിക്കുന്നതിന്ന് അവസരമുണ്ടായതിൽ എനിക്കു വളരേ സന്തോഷമുണ്ട്. ഇന്ത്യയുടെ ഭാവിയിലെ ക്ഷേമം, യൂറോപ്യന്മാരുടേയും ഇന്ത്യക്കാരുടേയും സംഘരണത്തിന്നും ഉൽകൎഷേച്ഛകൾക്കുമുള്ള ക്രമോന്നതമായ ഏകീകരണത്തേയും യോജിപ്പിനെയുമാണ് ആശ്രയിച്ചിരിക്കുന്നത്. ഈ ഏകീകരണത്തിന്നും യോജിപ്പിന്നും ഇന്ത്യയിലേ സർവ്വകലാശാലകൾ സഹായമായിരിക്കുമെന്നാണ് ഞാൻ വിശ്വസിക്കുന്നത്. ബോധനത്തിന്റെ വ്യാപ്തിയെ വിസ്തൃതമാക്കുകയും അതിന്റെ തോതിനേ ഉയൎത്തുകയും ചെയ്യുന്നതിലേക്ക് ഇന്ത്യയിലെ സർവ്വ

കലാശാലകൾ അപ്പോഴപ്പോൾ ഏപ്പെടുത്തിട്ടുള്ള വ്യവസ്ഥകൾ ഞാൻ അനുകമ്പയോടെ വീക്ഷിച്ചിട്ടുണ്ട്. എന്നാൽ ഇനിയും പലതും ചെയ്യേണ്ടതായുണ്ട്. ശാസ്ത്രങ്ങളിലേയും കലകളിലേയും പ്രധാനപ്പെട്ട ശാഖകളിൽ ബോധനത്തിന്നുള്ള വ്യവസ്ഥകളും ശാസ്ത്രീയാന്വേഷണത്തിന്നുവേണ്ട സൌകൎയ്യങ്ങളുമില്ലാത്ത യാതൊരു സൎവ്വകലാശാലയും ഇക്കാലത്തു പൂൎണ്ണവ്യവസ്ഥകളോടുകൂടിയ ഒന്നായി ഗണിക്കപ്പെടുവാൻ പാടില്ല. നിങ്ങൾ പൂൎവ്വികപാണ്ഡിത്യത്തെ പരിരക്ഷിക്കുകയും അതോടുകൂടിത്തന്നെ പാശ്ചാത്യശാസ്ത്രത്തെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യേണ്ടതാണ്. സൽസ്വഭാവമില്ലെങ്കിൽ പാണ്ഡിത്യംകൊണ്ടു പ്രയോജനമില്ലല്ലോ. അതിനാൽ സൽസ്വഭാവരൂപീകരണത്തിലും നിങ്ങൾ ശ്രദ്ധിക്കേണ്ടതാണ്. നിങ്ങളുടെ മുമ്പാകേയുള്ള പ്രവൃത്തിയിൽ ഞാൻ നിങ്ങൾക്കു വിജയങ്ങൾ ആശംസിക്കുന്നു. നിങ്ങൾ മുൻനിൎത്തി പ്രവൎത്തിക്കുന്നവയായ ആഗ്രഹങ്ങൾ ഉൽകൃഷ്ടങ്ങളും അവയെ ലഭിക്കുന്നതിന്നായുള്ള നിങ്ങളുടെ ശ്രമങ്ങൾ നിരന്തരങ്ങളുമായിരിക്കട്ടെ. ഇങ്ങിനെയായാൽ ഈശ്വരകൃപകൊണ്ടു നിങ്ങൾക്ക് വിജയം സിദ്ധിക്കുന്നതാണ്. ആറു സംവത്സരങ്ങൾക്കുമുമ്പു ഞാൻ ഇംഗ്ലണ്ടിൽനിന്ന് ഇന്ത്യയിലേക്ക് അനുകമ്പയെ പ്രകാശിപ്പിക്കുന്നതായ ഒരു സന്ദേശമയച്ചു. ഇന്നു ഇന്ത്യയിൽവെച്ച് "അഭീഷ്ടസാദ്ധ്യത്തിലുള്ള വിശ്വാസം" എന്ന അടയാളവാക്യമാണ് ഞാൻ നൽകുന്നത്. ഒരു പുതിയ ജീവിതത്തിന്റെ ലക്ഷണങ്ങളും പ്രേരണകളും എല്ലാ ഭാഗത്തും ഞാൻ കാണുന്നു. വിദ്യാഭ്യാസം നിങ്ങൾക്ക് ആകാംക്ഷകളെ ഉണ്ടാക്കിതീൎത്തിരിക്കുന്നു. ശ്രേഷ്ഠതരമായും ഉന്നതതരമായുമുള്ള വിദ്യാഭ്യാസത്താൽ നിങ്ങൾക്ക് ശ്രേഷ്ഠതരവും ഉന്നതതരവുമായ അഭിലാഷങ്ങൾ ഉണ്ടാകാവുന്നതാണ്. ഇന്ത്യയിലെ വിദ്യാഭ്യാസത്തിന്റെ അഭിവൃദ്ധിക്കായി എന്റെ ഗവൎണ്മേണ്ട് വലിയ സംഖ്യകൾ വിനിയോഗിക്കുന്നതാണെന്നു എന്റെ ആജ്ഞപ്രകാരം ഡൽഹിയിൽവെച്ചു പ്രഖ്യാപനം ചെയ്കയുണ്ടായല്ലോ. വ്യവസായത്തിലും കൃഷിയിലും ജീവിതത്തിലെ മററു പ്രവൃത്തിമാൎഗ്ഗങ്ങളിലും ഇതരരാജ്യക്കാരോടു കി

ടനില്ക്കുന്നതിന്ന് ശക്തിയുള്ളവരായ രാജഭക്തന്മാരും പുരുഷത്വ ത്തോടുകൂടിയവരും പ്രയോജനമുള്ളവരുമായ പൌരന്മാരെ ജനിപ്പി ക്കത്തക്കവണ്ണമുള്ള അനേകം സ്കൂളുകളും കോളേജുകളും അവിടവി ടെയായി രാജ്യത്തിൻെറ നാനാഭാഗങ്ങളിലും സ്ഥാപിക്കേണമെ ന്നാണ് എൻെറ ആഗ്രഹം. അറിവിൻെറ പ്രചാരത്താൽ എ ൻെറ ഇന്ത്യൻപ്രജകളുടെ ഭവനങ്ങൾ ശോഭനങ്ങളാകയും അവ രുടെ പ്രയത്നങ്ങൾ ഉത്സാഹപ്രദങ്ങളാകയും അതോടുകൂടി ഉന്നതത രമായ വിചാരം, സുഖം, ആരോഗ്യം മുതലായി എല്ലാവകയും ഉ ണ്ടാകയും ചെയ്യേണമെന്നും ഞാൻ ആഗ്രഹിക്കുന്നു. വിദ്യാഭ്യാ സത്താലാണ് എൻെറ ആഗ്രഹം സാധിക്കുന്നത്. ഇന്ത്യയിലെ വിദ്യാഭ്യാസകാര്യം എൻെറ ഹൃദയത്തിന്നു ഏററവും സമീപത്തായി രിക്കുന്നതാണ്". എൻെറ നേക്കും എൻെറ കുടുംബത്തിൻെറ നേ ക്കും നിങ്ങൾക്കുള്ള ഭക്ത്യാദരങ്ങളെപ്പററിയും, ഗ്രേററ് ബ്രിട്ടനും ഇ ന്ത്യയും തമ്മിലുള്ള ഐകമത്യബന്ധങ്ങളെ ബലപ്പെടുത്തേണമെ ന്നുള്ള നിങ്ങളുടെ ആഗ്രഹത്തെക്കുറിച്ചും ബ്രിട്ടീഷുഭരണത്തിൻകീ ഴിൽ നിങ്ങൾ അനുഭവിക്കുന്ന ഗുണങ്ങളെ സംബന്ധിച്ചുള്ള നി ങ്ങളുടെ അഭിനന്ദനങ്ങളെപ്പററിയുമുള്ള സുനിശ്ചിത വചനങ്ങൾ എനിക്ക് ചാരിതാൎത്ഥ്യജനകങ്ങളായിരിക്കുന്നു. നിങ്ങളുടെ ഭക്തിപൂ ൎവ്വമായ മംഗളപത്രത്തിന്നായി ഞാൻ നിങ്ങൾക്കു വന്ദനം പ റയുന്നു."

തിരുമേനിയുടെ ഈ പ്രസംഗം ബങ്കാളികളെ എന്നുമാത്ര മല്ല, ഇന്ത്യക്കാരെ ഒട്ടുക്കും എത്രമാത്രം സന്തോഷഭരിതരാക്കിത്ത ത്തിട്ടുണ്ടെന്നും ഇന്ത്യൻ പ്രജകളുടെ ഭാവിശ്രേയസ്സിനെ നിഷ്ക തവമായി ആശംസിക്കുന്ന അവിടുത്തെ ഈ പ്രസംഗംകൊ ണ്ടാകാവുന്ന ഗുണം എത്രമാത്രമുണ്ടെന്നും ഭാവിഫലങ്ങളാൽ നി യപ്പെടുത്തുന്നതാണ് ഉത്തമം. തിരുമേനികളുടേനേരേ ബങ്കാളി കൾകാണിച്ച രാജഭക്തി നിസ്തുല്യമായ വിധത്തിലായിരുന്നു. കല്ക്ക ത്താപട്ടണം ഏതുപ്രകാരമൊക്കെയാണ് അലങ്കരിച്ച് ആഡംബ രങ്ങളാൽ മോടികൂട്ടപ്പെട്ടിട്ടുള്ളതെന്നും ഏതെല്ലാം വിധത്തിലാണ് ദീ പാവലികളാൽ പ്രശോഭിക്കപ്പെട്ടിരുന്നതെന്നും മററും വിവരിക്ക

ന്നതിന്ന ശ്രമിക്കേണ്ടുന്നതായ അവശ്യമില്ല. കല്ക്കത്തയിൽ രണ്ടു പേർ തമ്മിൽ കണ്ടുമുട്ടിയാൽ ചക്രവൎത്തിതിരുമനസ്സിലെ സൌശീല്യാദി ഗുണങ്ങളേയും ഇന്ത്യക്കാരായ പ്രജകളോടു അവിടുത്തേക്കുള്ള നിഷ്കപടമായ പ്രേമത്തേയും പററിയുള്ള സംസാരമേ കേൾപ്പാനുണ്ടായിരുന്നുള്ളു. അരാജകസംഘക്കാരാൽ ആക്രമിക്കപ്പെട്ട കല്ക്കത്താനഗരക്കാരുടേ പ്രകൃതത്തിൽ ഇത്ര പെട്ടെന്നുണ്ടായ ഈ മാററമാണ് ഏവൎക്കും അജ്ഞേയമായി തോന്നുന്നത്".

തിരുമേനികൾ ജനവരി 8-ാംനു- തിങ്കളാഴ്ച കല്ക്കത്താനഗരം വിട്ടു ബോമ്പായിലേക്കു പുറപ്പെട്ടു. കല്ക്കത്താനഗരിയിലെഴുന്നെള്ളുമ്പോളുണ്ടായ ചമൽക്കാരങ്ങളൊക്കെ മടങ്ങിയെഴുന്നെള്ളത്തിന്നുമുണ്ടായിരുന്നു. മടക്കത്തിൽ പിൻസെപ്പററ്ഗാട്ട് എന്ന ദിക്കിൽ എഴുന്നെള്ളത്തെത്തിയപ്പോൾ ബങ്കാൾ നിയമനിൎമ്മാണ സഭക്കാരുടെവകയായി ഒരു മംഗളപത്രം സമൎപ്പിക്കപ്പെട്ടുകയുണ്ടായി. ഈ മംഗളപത്രത്തിന്ന ചക്രവൎത്തി തിരുമനസ്സുകൊണ്ട് കല്പിച്ചു കൊടുത്ത മറുവടി താഴേ ചേൎക്കുന്നു.

## തിരുമനസ്സിലെ മറുവടി.

"നിങ്ങളുടെ മംഗളപത്രത്തിലടങ്ങിട്ടുള്ള വാക്കുകൾ ചക്രവൎത്തിനിയുടേയും എന്റേയും ഹൃദയങ്ങളിൽ അഗാധമായി പതിഞ്ഞിരിക്കുന്നു. അവ നിരൎത്ഥകങ്ങളായ വാക്കുകളല്ല. ഞങ്ങൾ ഇവിടെ എത്തിയപ്പോൾ ഞങ്ങൾക്കു നല്കപ്പെട്ട ഉത്സാഹപൂൎവ്വമായ സ്വാഗതത്താലെന്നപോലേ കല്ക്കത്തയിലും ചുററുമുള്ള പ്രദേശങ്ങളിലുമുള്ള എല്ലാ സ്ഥലങ്ങളിലും എല്ലാ വൎഗ്ഗക്കാരും ഞങ്ങളേ ആദരിച്ചു പ്രകടിപ്പിച്ചു വാത്സല്യചിഹ്നങ്ങളാലും അവ പൂൎണ്ണമായും ദൃശ്യമായവിധത്തിലും തെളിയിക്കപ്പെട്ടിരിക്കുന്നു. ഇക്കഴിഞ്ഞ എട്ടു ദിവസത്തെ ഉത്സാഹകരങ്ങളായ അനുഭവങ്ങളെ ഞങ്ങൾ ജീവിച്ചിരിക്കുന്നകാലം മുഴുവൻ ചാരിതാൎത്ഥ്യത്തോടും ഹൃദയവികാരങ്ങളോടുംകൂടി ഓൎമ്മിക്കുന്നതാണ്. ഞങ്ങൾ നിങ്ങളുടെ ഈ പ്രധാനപട്ടണത്തിലെത്തിയപ്പോൾ നിങ്ങൾ നല്കിയ ഹൃദയപൂൎവ്വമായ സ്വാഗതവും ഈ സംസ്ഥാനത്തിലെ നാനാഭാഗങ്ങളിൽനിന്നും തങ്ങളു

ടെ രാജഭക്തിയെ പ്രകാശിപ്പിക്കുന്നതിന്നായി കൂടിയിരുന്ന, ക്ഷമയോടുകൂടിയവരും ആർദ്രചിത്തന്മാരുമായ ജനങ്ങളുടെ കാഴ്ചയും ഞങ്ങൾ അനുസ്മരിക്കുന്നതാണ്. ഭക്തിവാത്സല്യാദികളുടെ ഈ പുറമേയുള്ള തെളിവുകൾ പൂർവ്വോത്തരേന്ത്യ മുഴുവനുമുള്ള ജനങ്ങളുടെ വിചാരഗതികളെ പ്രതിഫലിപ്പിക്കുകയാണ് ചെയ്യുന്നതെന്നു നിങ്ങളുടെ മംഗളപത്രത്തിൽ കാണിച്ചിട്ടുള്ള സുനിശ്ചിതവചനങ്ങളാൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു. ഞങ്ങളുടെ സന്ദർശനത്തെ ആഘോഷിക്കുന്നതിന്നായി വിജയപൂർവ്വം ഒരുക്കുകയും നടത്തുകയും ചെയ്തിട്ടുള്ള രമണീയങ്ങളായ കാഴ്ചകളേയും ശോഭനങ്ങളായ പ്രദർശനങ്ങളേയും ഞങ്ങൾ ഒരിക്കലും മറക്കുന്നതല്ല. ഞങ്ങളുമായി വിട്ടുപിരിയുന്നതു സംബന്ധിച്ചുള്ള സംഭാവനയായി ബങ്കാളത്തിലെ ജനങ്ങൾ ഞങ്ങൾക്കു അപരിമിതമായ സ്നേഹവും കൃതജ്ഞതയും നല്കിയിരിക്കുന്നു. ഞങ്ങളും ഞങ്ങളുടെ സന്താനങ്ങളും ഇതിനേക്കാൾ വിലയേറിയതായി ഗണിക്കുന്ന യാതൊന്നും രാജ്ഞിക്കും എനിക്കും നിങ്ങളോടു ചോദിക്കാനില്ലെന്നു ഉറപ്പായി വിശ്വസിച്ചുകൊള്ളുവിൻ. അവർ ഒരു അനർഘമായ കുഡുംബസ്വത്തായി സൂക്ഷിക്കുന്നതിന്നുവേണ്ടി ഞങ്ങൾ അതിനെ കൊണ്ടുപോകുന്നു. ഞങ്ങളെ സ്വാഗതം ചെയ്യുന്നതിന്നും നിങ്ങളുടെയിടയിൽ സ്വഭവനത്തിലെന്നപോലെയുള്ള സുഖവും സന്തോഷവും ഞങ്ങൾക്കു തോന്നിക്കുന്നതിന്നും നിങ്ങൾ ചെയ്തിട്ടുള്ള എല്ലാ ശ്രമങ്ങൾക്കായുമുള്ള ഞങ്ങളുടെ കൃതജ്ഞതയെ വേണ്ടപോലെ പ്രകാശിപ്പിക്കുന്നതിന്നു നിവൃത്തിയില്ലാത്തവിധം ഞങ്ങളുടെ ഹൃദയങ്ങൾ വികാരങ്ങളെക്കൊണ്ടു നിറയപ്പെട്ടിരിക്കുന്നു. നിങ്ങൾക്കു മംഗളം പറയുന്നതോടുകൂടി, ബങ്കാളത്തിലെ നാനാജാതിമതസ്ഥരായ എന്റെ സകല പ്രജകളും, അനുകമ്പയാലും സഹോദരസ്നേഹത്താലും ബന്ധിക്കപ്പെട്ടു, ഈശ്വര കാരുണ്യത്തോടുകൂടി, അവരുടെ പൊതുവായ സന്തുഷ്ടിയുടേയും സംതൃപ്തിയുടേയും ക്ഷേമത്തിന്റേയും അഭിവൃദ്ധിക്കായി എല്ലായ്പോഴും പ്രയത്നിച്ചു കാണുന്നതിന്നായി ഞാൻ ഹൃദയപൂർവ്വം പ്രാർത്ഥിച്ചുകൊള്ളുന്നു."

തിരുമേനികളുടെ കല്ക്കത്താസന്ദർശനം വളരേ വിജയമായി കലാശിച്ചുവെന്നും ചക്രവർത്തിതിരുമേനികൾക്ക് കല്ക്കത്തക്കാരുടെ

നേരേ അത്യന്തം പ്രീതി ജനിച്ചിട്ടുണ്ടെന്നും ഈ പ്രസംഗത്തിൽ നിന്ന് അറിയാവുന്നതാണെല്ലോ.

രാജദമ്പതിമാർ കല്ക്കത്തായിൽ നിന്നുള്ള മടക്കംയാത്രയിൽ ജനവരി 9-ാംനു- ചൊവ്വാഴ്ച നാഗപ്പൂരിൽ ഇറങ്ങി, അവിടുത്തെ കോട്ട സന്ദർശിക്കയും 10-ാംനു- ബുധനാഴ്ച പന്ത്രണ്ടു മണിക്ക് ബോമ്പായി പട്ടണത്തിൽ വണ്ടിയിറങ്ങുകയും ചെയ്തു. തിരുമേനികൾ ബോമ്പായിൽ എത്തുന്നതിന്ന് അരമണിക്കൂർ മുമ്പായി ഗവൎണ്ണർജനറൽ പ്രത്യേകവണ്ടിയിൽ അവിടെ എത്തിക്കഴിഞ്ഞിരുന്നു. ഹാർഡിഞ്ച് പ്രഭുവും ബോമ്പായി ഗവൎണ്ണർ സേർ. ക്ലാൎക്കുംകൂടി തിരുമേനികളേ തീവണ്ടിയാപ്പീസ്സിൽനിന്നെതിരേററ് അപ്പോളോബെന്തറിലേക്ക് ഒരു ഘോഷയാത്രയായി കൂട്ടിക്കൊണ്ടുപോയി. ഇന്ത്യ വിടുന്നതിന്നുമുമ്പായി തിരുമേനികളെ ഒരു നോക്കുകൂടി കാണേണമെന്ന വിചാരത്തിന്മേൽ രാജവീഥിയുടെ ഇരുവശവും ജനങ്ങൾ തിക്കിത്തിരക്കിക്കൂടിയിരുന്നു. തിരുമേനികളുടെ എഴുന്നെള്ളത്ത് അപ്പോളോബെന്തറിൽ എത്തിയപ്പോൾ ബോമ്പായി സംസ്ഥാന നിയമനിൎമ്മാണ സഭക്കാരുടെവകയായി ഒരു മംഗളപത്രം തിരുമേനികൾക്ക് സമൎപ്പിച്ചു. ഈ മംഗളപത്രത്തിന്ന് താഴേ പറയുംപ്രകാരമുള്ള ഒരു മറുവടി, തിരുമേനി കല്പിച്ചുകൊടുത്തു.

## തിരുമനസ്സിലെ മറുവടി.

"ബോമ്പായി സംസ്ഥാനത്തിലേ ജനങ്ങളുടെ വകയായി നിങ്ങൾ സമൎപ്പിച്ചിട്ടുള്ള മംഗളപത്രത്തിൽ അടങ്ങിയ ബഹുമാനദയാസൂചകങ്ങളായ ആശംസകൾക്ക്, ചക്രവൎത്തിനിക്കും എനിക്കും വേണ്ടി ഞാൻ നിൎവ്വ്യാജമായി വന്ദനം പറഞ്ഞുകൊള്ളുന്നു. നിങ്ങളുടെ തലസ്ഥാനനഗരിയിൽ ഞങ്ങൾ എത്തിയപ്പോൾ ഞങ്ങൾക്കുവേണ്ടിചെയ്ത ഹൃദയപൂൎവ്വമായ സ്വാഗതം, കഴിഞ്ഞ അഞ്ചാഴ്ചകളായി ഞങ്ങളുടെ യാത്രയിൽ എല്ലാ ദിക്കിലും പ്രത്യക്ഷപ്പെട്ട മനഃപൂൎവ്വമായ രാജഭക്തിപ്രദൎശനത്തിന്റെ ഭാവിസൂചകമായിരുന്നു. എന്നാൽ ഇപ്പോൾ ഹൃദയംഗമമായ നിങ്ങളുടെ ആശിൎവ്വാദമംഗള

വാക്കുകൾ സന്തോഷസന്താപസമ്മിശ്രമായ മനോവികാരങ്ങളോ ടുകൂടിയാണ് ഞങ്ങൾ കേട്ടിട്ടുള്ളത്. ഈ ആഗമനത്തിൽ ഇന്ത്യ ക്കുണ്ടാകാനിടയുള്ളതായ ഗുണങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ 'ആ ശംസനീയമായ ദീഘദശിത്വം, ഞങ്ങളുടെ ഹൃദയത്തിലുള്ള ആന്ത രമായ അഭിലാഷം, സഫലമായി പരിണമിച്ചതുകൊണ്ട് ഞങ്ങൾ അത്യധികം കൃതജ്ഞതയുള്ളവരായിരിക്കുന്നു. ഇന്ത്യയിലെ വിശ്വ സ്ഥരായ പ്രജകളുടെ ഇടയിൽ ഒരിക്കൽകൂടി വരുവാൻ സംഗതി യായത് എനിക്ക് പരമാനന്ദപ്രദമായിരിക്കുന്നു. ജനങ്ങൾക്ക് ആത്മീകമായിത്തീന്നിട്ടുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്ന ഞങ്ങളു ടെ നേക്കുള്ള നിഷ്കളങ്കമായ സ്നേഹംകൊണ്ടും ഭക്തികൊണ്ടും ചക്ര വത്തിനി മഹാരാജ്ഞിയുടേയും എൻേറയും മനസ്സ് വാചാമഗോച രമായ നിലയിൽ അലിഞ്ഞുപോയിരിക്കുന്നു. ആഹ്ലാദപ്രദമായി കഴിഞ്ഞുകൂടിയ ഈ ആഴ്ചകളിൽ ഞങ്ങൾക്കുണ്ടായ ഒരൊററ വ്യ സനകാരണം ഈ രാജ്യത്തു കുറേകൂടി താമസിക്കുവാൻ കഴിയാതി രുന്നതും, പുരാതനമായ മദ്രാശിസംസ്ഥാനത്തേയും, ഞങ്ങൾക്ക് ഔദാര്യപുരസ്സരമായ സൽക്കാരംചെയ്യാൻ ഒരുങ്ങിയ അനവധി നാട്ടുരാജാക്കന്മാരുടെ രാജ്യങ്ങളേയും സന്ദശിക്കുവാൻ സാധിക്കാ തിരുന്നതുംതന്നെയാണ്. സൂക്ഷ്മാലോചനയുടേയും സ്നേഹജന്യ മായ ബഹുമാനത്തിൻേറയും ഫലമായി സവ്വപ്രകാരേണ സന്തോ ഷകരമാക്കിത്തീത്ത ഇവിടുത്തെ പ്രവാസത്തിൻെറ ശാശ്വത സ്മ രണ, ഞങ്ങൾ ഇന്ത്യയുടെ കരവിട്ടു പോകുമ്പോൾ ഞങ്ങളെ അനു ഗമിക്കുന്നതാണ്. ഞങ്ങളുടെ ആഗമനം, ദൈവകൃപയാൽ ഈ വലിയ ഭൂഖണ്ഡത്തിലെ ജനങ്ങൾക്ക് പൊതുവിൽ ഐശ്വയ്യം വ ദ്ധിച്ചുവരുന്നതിന്നു സംഗതിയാകുമാറാകട്ടെ. ഭൂലോകത്തിൻെ ഇതരഭാഗങ്ങളിലുള്ള നമ്മുടെ അനവധിലക്ഷം പ്രജകളുടെ എന്ന പോലെതന്നെ നിങ്ങളുടെ അഭിവൃദ്ധിയും നന്മയും എല്ലായ്പോഴും എ നിക്ക് ഏററവും പ്രിയപ്പെട്ടവയായിരിക്കുന്നതാണ്. ഞങ്ങൾക്ക് അത്രത്തോളം ഏകാഭിപ്രായമായി നിഷ്കളങ്കഹൃദയത്തോടുകൂടിചെ യ്ത സ്വാഗതത്തിൽ എല്ലാ ജാതിമതസ്ഥന്മാരും ഒന്നായി യോജിച്ചു എന്നറിവാനിടവന്നതു എനിക്ക് ഏററവും ചാരിതാത്ഥ്യജനക

മായ ഒരു സംഗതിയാകുന്നു. അതേ ഐക്യതയും യോജിപ്പും മേലി ലും നിങ്ങളുടെ ഗാർഹസ്ഥമായും സാമൂഹ്യമായും ഉള്ള നിത്യജീവിത സംബന്ധങ്ങളിലും ഉണ്ടായിരിക്കുവാൻ പാടുള്ളതല്ലയോ? ഇതു സാധിക്കുന്നപക്ഷം ആയതു ഞങ്ങളുടെ ഇന്ത്യാസന്ദർശനത്തിന്റെ ഭാഗ്യപരിണാമമായിരിക്കുന്നതാണ്. ഞങ്ങളുടെ ഗമനാഗമനസന്ദർഭങ്ങളിൽ അത്യന്തം സ്നേഹത്തോടുകൂടി ഞങ്ങളെ അഭിവാദ്യംചെയ്ത ബോമ്പായിലെ പ്രതിനിധികളായ നിങ്ങളുടെ കൈവശം, ഇന്ത്യാസാമ്രാജ്യത്തിന്നു സ്നേഹപുരസ്സരമായ സ്വസ്തി പറയുന്നതായ ഈ സന്ദേശത്തെ ഏല്പിച്ചുകൊള്ളുന്നു. ഇന്ത്യാസാമ്രാജ്യത്തിന്റെ ക്ഷേമം വർദ്ധിപ്പിക്കുന്നതിന്നും അതിന്നു ഐശ്വര്യവും സമാധാനവും നിലനിർത്തിക്കൊണ്ടുപോരുന്നതിന്നും മനഃപൂർവ്വമായി ചെയ്യുന്ന പരിശ്രമങ്ങളിൽ നമ്മെയും നമ്മുടെ പിന്തുടർച്ചക്കാരേയും സർവ്വശക്തനായ ദൈവം തുണക്കട്ടെ."

ഈ പ്രസംഗാനന്തരം ഉച്ചക്ക് ഒരു മണി സമയമായപ്പോൾ തിരുമേനികളും പരിവാരങ്ങളും "മെദീന" എന്ന കപ്പലിൽ കയറി സന്ധ്യമയക്കത്തോടുകൂടി ബോമ്പായി ബന്തർ വിട്ടു ഇംഗ്ലണ്ടിലേക്കുള്ള യാത്രയായി. 1911 ഡിസെമ്പ്ര 2-ാംനു- തിരുമേനികൾ ഇന്ത്യയിൽ കപ്പലിറങ്ങിയ മുതൽ 1912 ജനവരി 10-ാംനു- ഇന്ത്യയിൽ നിന്നുള്ള പ്രയാണംവരെ നടന്ന സംഭവങ്ങൾ ഇന്ത്യാചരിത്രത്തിൽ സ്മരണീയമായ ഏടുകളെയാണ് കുറിക്കുന്നത്. ഈ സന്ദർശനം കുറെ ക്ഷണത്തിൽ പര്യവസാനിച്ചുവെന്നു തോന്നുമെങ്കിലും ഈ സന്ദർശനഫലം ദിനംപ്രതി അധികമധികമായി ഇന്ത്യക്കാർക്ക് അനുഭവിപ്പാനിടവരുമെന്നു ആശംസിക്കാം. ചക്രവർത്തിതിരുമനസ്സിലെ ഇന്ത്യാസന്ദർശനത്തെപ്പററിയും പട്ടാഭിഷേകകർമ്മങ്ങളെപ്പററിയും അവിടുത്തെക്കുണ്ടായിട്ടുള്ള അഭിപ്രായം കമ്പിമൂലം ബോമ്പായിപട്ടണം വിടുന്നതിന്നു മുമ്പായി അവിടുത്തെ പ്രധാനമന്ത്രിയായ മിസ്റ്റർ ആസ്ക്വിത്തിനെ അറിയിച്ചിരിക്കുന്നു. ആ കമ്പിവർത്തമാനത്തിന്റെ ഒരു തർജ്ജിമ താഴേകൊടുക്കുന്നു. രാജദമ്പതിമാരുടെ എഴുന്നെള്ളത്തും പട്ടാഭിഷേകകർമ്മവും അത്ഭുതപൂർവ്വമായ ആഘോഷങ്ങളോടുകൂടി എപ്രകാരം പര്യവസാനിച്ചുവെന്ന് ജോർജ്ജ് ചക്രവർത്തി തിരുമേനിയുടെ തിരുമുഖത്തിൽനിന്നു പുറപ്പെട്ട അഭിപ്രായങ്ങളിൽ പരമായ ഒരു അഭിപ്രായം ഇന്ത്യക്കാർ ആവശ്യപ്പെടുന്നതല്ലെന്ന് തീർച്ചയാണല്ലൊ.

## തിരുമേനി പ്രധാനമന്ത്രിക്കയച്ച സന്ദേശം.

"ഞങ്ങൾ ഇന്ത്യയിലേക്ക പുറപ്പെട്ടപ്പോൾ ഉണ്ടായിരുന്ന പ്രതീക്ഷയുടെ പരമാവധിവരേയും സാധിച്ചിരിക്കുന്നു എന്നും, ബോമ്പെ, ദൽഹി, കല്ക്കത്ത എന്നു മാത്രമല്ല ചക്രവത്തിനിയും നാമും സഞ്ചരിച്ചിരുന്ന മറ്റെല്ലാ സ്ഥലങ്ങളിലും ഞങ്ങളുടെ യാത്ര സർവ്വപ്രത്യാശയേയും അധികരിച്ച നിലയിൽ സുമംഗളമായി പര്യവസാനിച്ചിരിക്കുന്നു എന്നും, പരസ്യമായും രഹസ്യമായും ഉള്ള എല്ലാ വഴികളിൽനിന്നും ഒരുപോലെ അറിയുന്നതിന്നിടയായ വിവരം ഇന്ത്യയിൽനിന്നു മടങ്ങുന്നതിന്ന മുമ്പായിതന്നെ നമ്മുടെ ഗവൎമ്മെണ്ടിൻെറ നേതാവായിരിക്കുന്ന നിങ്ങളെ അറിയിക്കുന്നതു നിങ്ങൾക്കു സന്തോഷജനകമായിരിക്കുമെന്നു നാം ദൃഢമായി വിശ്വസിക്കുന്നു. നിഷ്കളങ്കമായ സ്നേഹത്തോടും ഉത്സാഹത്തോടുംകൂടി ഞങ്ങളെ എതിരേല്ക്കുന്നതിൽ ഇന്ത്യയിലെ നാനാജാതിമതസ്ഥന്മാരായ എല്ലാവരും ഏകോപിച്ചിരിക്കുന്നു എന്ന് പ്രത്യേകം പറയേണ്ടതാണ്.

ദൽഹി ദൎബ്ബാറിന്നുണ്ടായ ആ മഹത്വം, വൈസ്രായിയുടേയും അദ്ദേഹത്തിൻെറ കീഴിലുള്ള ഉദ്യോഗസ്ഥന്മാരുടേയും, അക്ഷീണപരിശ്രമത്താൽ വളരെ ഭംഗിയായി നിൎവ്വഹിക്കപ്പെട്ടതു, ആലോചനാപുരസ്സരമായും വിവേകപൂൎവ്വമായും ഉള്ള ചട്ടവട്ടങ്ങളുടെ ഫലംതന്നെയാണ്.

ഞങ്ങൾ വൈസറോയിയെ സന്ദൎശിച്ച സന്തോഷാവസരങ്ങളിൽ ഞങ്ങളുടെ സൌകൎയ്യത്തിന്നും ഉല്ലാസത്തിന്നുംവേണ്ടി എന്തും ചെയ്യുന്നതിനു കല്ക്കത്തയിലുള്ള എല്ലാവരും യോജിച്ചു ഏകയോഗമായി കൂടിയിരുന്നു. ഇന്ത്യാസന്ദൎശനാവസരത്തിങ്കൽ നമ്മുടെ ഹൃദയത്തിൽ പ്രധാനമായി സ്ഥിതിചെയ്തിരുന്ന ആഗ്രഹം പരിപൂൎണ്ണമായി സഫലീകരിക്കത്തക്കവണ്ണം നമുക്കും ഇംഗ്ലണ്ടിലുള്ള നമ്മുടെ പ്രജകൾക്കും തമ്മിൽ ഗാഢമായ വിശ്വാസമുണ്ടെന്നുവെച്ചു നാം ഏററവും സന്തോഷിക്കുന്നു. ഞങ്ങളുടെ സന്ദൎശനം ഇന്ത്യക്കും ബ്രിട്ടീഷ് സാമ്രാജ്യത്തിന്നും പൊതുവിലും നിരന്തരമായ ശുഭാഭിമാനങ്ങൾ ഉളവാക്കുന്നതായി കാലാന്തരത്തിൽ കാണപ്പെടുന്നു എങ്കിൽ നമ്മുടെ ഈ ചാരിതാൎത്ഥ്യം പൂൎവ്വാധികം വദ്ധിക്കുന്നതുമായിരിക്കും.

# ജോൎജ്ജ് പട്ടാഭിഷേകം.



## മലയാളജില്ലയിലെ ആഘോഷങ്ങൾ.



1911 ഡിസെമ്പ്ര.

മലയാളജില്ലയിലെ

# പട്ടാഭിഷേകാഘോഷങ്ങൾ.

## കോഴിക്കോട്.

### പ്രാരംഭദശ.

ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സിലെ പട്ടാഭിഷേകം 1911 ഡിസെമ്പർ 12-ാംനു- ഡെൽഹിയിൽവെച്ചു കൊണ്ടാടുന്നതുപോലെതന്നെയല്ലെങ്കിലും, ഇന്ത്യയിലെ എല്ലാ പട്ടണങ്ങളിലും നഗരങ്ങളിലും ഗ്രാമങ്ങളിലും പാൎത്തുവരുന്ന ജനങ്ങൾ, ദീപാവലി, ഘോഷയാത്ര മുതലായ ആഘോഷങ്ങളോടുകൂടി ഈ ശുഭസന്ദൎഭത്തെ യഥാശക്തി കൊണ്ടാടേണ്ടതാണെന്നു ഇന്ത്യാഗവൎമ്മെണ്ടിന്നുണ്ടായിരുന്ന അഭിപ്രായം മദിരാശിഗവൎമ്മെണ്ടിന്റെ ചില പ്രത്യേക ഉപദേശങ്ങളോടുകൂടി 1911 സപ്തെമ്പ്രമാസം ആദ്യത്തിൽ ഒരു ഗവൎമ്മെണ്ടുകല്പനയായി പ്രസിദ്ധംചെയ്തു. ഈ ഗവൎമ്മെണ്ടുകല്പനയുടെ ചുരുക്കം (1) ഡിസെമ്പർ 7-ാംനു- മുതൽ 12-ാംനു- കൂടി 6 ദിവസം പട്ടാഭിഷേകം പ്രമാണിച്ചു് എല്ലാ പബ്ലിക് ആപ്പീസ്സുകളിലും കല്പനദിവസമായിരിക്കുമെന്നും, (2) ഈ സംസ്ഥാനത്തിലെ എല്ലാ ജില്ലകളിലേയും തലസ്ഥാനനഗരത്തിലും, ഡിവിഷ്യൻ, താലൂക്ക് ഇവിടങ്ങളിലെ ഹെഡ് ക്വാൎട്ടറിലും നിവൃത്തിയുള്ളേടത്തോളം എല്ലാ ഗ്രാമങ്ങളിലുംവെച്ചു് ഡിസെമ്പ്ര 12-ാംനു- ഉച്ചക്ക് രാജകീയവിളംബരം വായിപ്പാനും ചക്രവൎത്തി തിരുമനസ്സിലെ ഛായാപടം പ്രദൎശിപ്പിപ്പാനും ചട്ടംചെയ്യേണമെന്നും (3) ജില്ലാതലസ്ഥാനനഗരത്തിലും, തരമുള്ളപക്ഷം എല്ലാ ഡിവിഷ്യന്റെയും ഹെഡ്ക്വാൎട്ടറിൽവെച്ചും വിധിയാംവണ്ണം ഒരോ ദൎബ്ബാർ കൂടി വിളംബരം വായിക്കുകയും അതാതു പ്രദേശനിവാസികൾക്കാൎക്കെങ്കിലും ചക്രവൎത്തിതിരുമനസ്സുകൊണ്ടോ, ഇന്ത്യാ ഗവൎണ്ണർജനറൽ അവൎകളോ വല്ല ബഹുമതിയും ഈ അവസരത്തിൽ നൽകീട്ടുണ്ടെങ്കിൽ ആയതു പ്രസിദ്ധമാക്കുകയും വേണമെന്നും (4) പൊതുജനങ്ങളുടേ ഉത്സാഹത്താൽ അഗതികൾക്കു ഭക്ഷണം കൊടുക്കുക, ദീപാവലികൾ വെക്കുക, വിദ്യാൎത്ഥികളെ സൽക്കരിക്കുക, പട്ടാഭിഷേകപ്രശസ്തിശ്ലോകങ്ങൾ ചൊല്ലുക, ഘോഷയാത്രകൾ ചെയ്യുക, കരിമരുന്നുപ്രയോഗങ്ങൾ മുതലായ വിനോദങ്ങൾക്ക് ഏൎപ്പാടുചെയ്യുക, ദേവാലയങ്ങളിൽ പ്രാൎത്ഥനകൾ നടത്തുക മുതലായ ആഘോഷങ്ങൾ എല്ലാ പ്രദേശത്തിൽവെച്ചും ഉണ്ടാകുന്നതു ഗവൎമ്മെണ്ടിന്നു തൃപ്തിയാണെന്നും ഇതിലേക്കായി എല്ലാ ജില്ലാഭരണാധികാരികളും അവരുടെ സഹായികളും കഴിയു

ന്ന ഉത്സാഹമൊക്കെ ചെയ്യേണ്ടതാണെന്നും മററമായിരുന്നു. ഈ ഗവമ്മേണ്ടുമട്ടനക്കനുസരിച്ച് വേണ്ടപ്പെട്ട ഏൎപ്പാടുകൾ ചെയ്യാനായി ഒരു

## പൊതുജനയോഗം

1911 സപ്തമ്പർ 16-ാംനു- കൊഴിക്കോട്ട് ടൌൺ ഹാളിൽവെച്ച് തെക്കേ മലയാം ഡിസ്ത്രിക്ട് ജഡ്ജി മിസ്റ്റർ എ. എജിഞ്ഞ്ടൺന്റെ അദ്ധ്യക്ഷതയിൽകൂടി. ഈ യോഗത്തിലേക്കായി മലയാളജില്ലയുടെ നാനാ ഭാഗത്തുനിന്നും വളരെ മാന്യന്മാർ എത്തിച്ചേൎന്നിരുന്നു. പട്ടാഭിഷേകാഘോഷം സന്ദൎഭോചിതമായവിധത്തിൽ കോഴിക്കോട്ടുവെച്ച് കൊണ്ടാടപ്പെടേണ്ടതാണെന്നും, ആ ഘോഷങ്ങളിൽ പ്രധാനമായവ, അഗതികൾക്ക് ഭക്ഷണം കൊടുക്കൽ, സ്കൂൾകുട്ടികളെ സല്ക്കരിക്കൽ, ദീപാവലിപ്രദൎശനം, കരിമരുന്നുപ്രയോഗം ഇവകളായിരിക്കേണമെന്നും ഈ യോഗത്തിൽ തീൎച്ചയാക്കി. സാമൂതിരിപ്പാട്ടു തമ്പുരാനവർകൾ തുടങ്ങി എണ്പതിലധികം മാന്യന്മാർ അടങ്ങിയ ഒരു ജനറൽ കമ്മിററിയേയും, താഴെ പറയുന്ന മാന്യന്മാരടങ്ങിയ ഒരു കാൎയ്യനിൎവ്വഹണകമ്മിററിയേയും ഈ സഭയിൽവെച്ചുതന്നെ നിശ്ചയിച്ചു.

മിസ്റ്റർ ജെ. ക്രിസ്റ്റി—പ്രസിഡെണ്ട്.
ഹെഡ് ക്വാട്ടർ ഡിപ്പ്യൂട്ടി കലക്ടർ—വൈസ് പ്രസിഡെണ്ട്.
ഒ. കൃഷ്ണൻ അവർകൾ—സിക്രട്ടെരി.
ജി. സെക്കേറിയാ അവർകൾ—ഖജാൻജി.

പി. കെ കുട്ടുണ്ണിരാജാവവർകൾ, 2. കെ. സി. ശ്രീ വീരരായൻ രാജാവവർകൾ, 3. മിസ്റ്റർ ജെ. ജി. ഹട്ട്സൻ, 4. റാവു ബഹദൂർ മിസ്റ്റർ ജി. ടി. വഗ്ഗീസ്സ്, 5. മിസ്റ്റർ ഡബ്ലിയു. ഒ. റൈററ്, 6. ഡോക്ടർ ഡബ്ലിയു. സ്റ്റോക്സ്, 7. മിസ്റ്റർ കെ. ലാഞ്ഞ്ലി, 8. ബി. കമ്മാരൻനായരവർകൾ, 9. ഖാൻ ബഹദൂർ മുത്തുക്കോയതങ്ങൾ സാഹിബ് ബഹദൂർ, 10. കെ. പി. രാമൻ മേനോൻ അവർകൾ, 11. സി. എം. രാരിച്ചൻമൂപ്പൻ അവർകൾ, 12. പി. രാമൻ മേനോൻ അവർകൾ, 13. എം. എസ്സ്. രാമയ്യരവർകൾ, 14. രാമദാസ്സ് റഞ്ചോർദാസ്സ് അവർകൾ, 15. ബി. വി. ഇമ്പിച്ച്യാമദ് സാഹിബ് ബഹദൂർ, 16. മിസ്റ്റർ ഡബ്ലിയു. ഇ. ഹോർ, 17. ടി. കെ. കണ്ണൻ അവർകൾ, 18. റായസി അമർചന്ത് അവർകൾ, 19. മിസ്റ്റർ ആർ. എം. ലഫണ്ണിസ്സ്, 20. മിസ്റ്റർ. ടി. ആർ. ഗ്രീൻ, 21. പി. കൃഷ്ണൻ അവർകൾ, 22. പി. സിരാരു അവർകൾ, 23. റാവു സാഹിബ് എസ്സ്. വൈത്തിനാഥ അയ്യരവർകൾ 24. പി. എ. കൃഷ്ണമേനോൻ അവർകൾ. 25. ഡോക്ടർ രാമവാരിയർ അവർക 26. എ. രാജരാമ അയ്യരവർകൾ മുതലായവർ—മെമ്പർമാർ.

ഈ സഭയിൽവെച്ചുതന്നെ മലിരാശിസംസ്ഥാനക്കാരുടെ വകയായി ദൽഹിയിരുവെച്ചു ചക്രവൎത്തിതിരുമേനിക്കു സമൎപ്പിക്കുവാൻ നിശ്ചയിച്ച മംഗളപത്രത്തിന്റെ കരടുപകൎപ്പും വായിച്ചു പാസ്സാക്കി. സഭയിൽവെച്ചു ധനശേഖരപട്ടിക തെയ്യാറാക്കിയപ്പോൾ സാമൂതിരിപ്പാട്ടു തമ്പുരാൻ 1000 ക. ഈ ഫണ്ടിലേക്കു കൊടുക്കാമെന്നു വാഗ്ദത്തം ചെയ്തതായ വിവരം അവിടുത്തെ പ്രതിനിധി അറിയിച്ചു.

# കാര്യനിർവ്വഹണകമ്മിററി.

ഈ കമ്മററിയുടെ ഒരു യോഗം കൂടി താഴെ പറയുന്ന പ്രത്യേകകമ്മററിമെമ്പ്രമാരെ നിശ്ചയിച്ചു.

**ധനശേഖരകമ്മിററി.** മെസർസ് 1. ജെ. ജി. ഫെർഗ്ഗുസൻ, 2. ഹെഡ്കപാർട്ടർ ഡിപ്പ്യൂട്ടി കലക്ടർ, 3. ഒ. കൃഷ്ണൻ, 4. പി. എ. കൃഷ്ണമേനോൻ, 5. ക്രൂവജ്ജി അർഡേഷർ, 6. കെ. കുഞ്ഞമ്മദ്കോയ സാഹിബ്, 7. എം. കുഞ്ഞമ്മദ് സാഹിബ്.

സിക്രട്ടെരി: മിസ്റ്റർ സി. എം. രാരിച്ചൻ മൂപ്പൻ.

**സ്കൂൾകുട്ടികളുടെ സല്ക്കാരകമ്മിററി.** മെസ്സർസ് 1. പി. കെ. കട്ടണ്ണി രാജാ, 2. ടി. എം. അപ്പ നെടുങ്ങാടി, 3. വി. രാമൻ മേനോൻ, 4. മഞ്ചേരി എസ്സ്. രാമയ്യർ, 5. ബി. വി. ഇമ്പിച്യാമത് സാഹിബ്, 6. ഡബ്ലിയു. ഇ. ഹോർ, 7. എ. രാജരാമയ്യർ, 8. ഖാൻ ബഹദൂർ മുത്തുക്കോയ തങ്ങൾ സാഹിബ്, 9. റാവു ബഹദൂർ ജി. ടി. വർഗ്ഗീസ്സ്, 10. ഡി. ഗണപതിറാവു, 11. ആർ. എം ലഫണ്ണീസ്. 12. ഫാദർ കവലിയർ, 13. പി. ജി. വാഞ്ചി അയ്യർ ഇവരും കോൺവെണ്ടിലേയും, ബി. ജി. എം. ഗേൾസ് സ്കൂളിലേയും ഹെഡ്മിസ്ട്രസ്സുമാരും.

സിക്രട്ടെരിമാർ: 1. റാവു സാഹിബ് മിസ്റ്റർ എസ്സ്. വൈത്തിനാഥ അയ്യരും
2. മിസ്റ്റർ പി. വി. കുരുവിള.

**കായികാഭ്യാസവിനോദകമ്മിററി.** മെസ്സർസ് 1. ഇ ജെ. റൌലണ്ട്സൻ, 2. എൽ ബ്രൂസ്, 3 ജെ. ജി. ഫെഗ്ഗ്സൻ, 4. ഒ. റൈററ്, 5 ഡബ്ലിയു. ഇ. ഹോർ, 6. എ രാജരമയ്യർ, 7. ഒ. കൃഷ്ണൻ, 8. ജി. സക്കറിയ, 9. എ. വി. ഗോവിന്ദമേനൊൻ, 10. സി. എം. രാരിച്ചൻ മൂപ്പൻ, 11. റാവു സാഹിബ് എസ്സ്. വൈത്തിനാഥയ്യർ.

സിക്രട്ടെരി: മിസ്റ്റർ ജെ. ജി. ഫെഗ്ഗുസൻ.

**അഗതികൾക്ക ഭക്ഷണം കൊടുപ്പാനുള്ള കമ്മിററി.** 1. ഹെഡ്കപാർട്ടർ ഡിപ്പ്യൂട്ടികലക്ടർ, മെസ്സർസ് 2. റാവുബഹദൂർ എസ്സ്. രാമകൃഷ്ണ അയ്യർ, 3. ജി. ടി. വർഗ്ഗീസ്സ്, 4. ബി. കമ്മാരൻ നായർ, 5. പി. സോമസുന്ദരം ചെട്ടിയാർ, 6. സി. എം. രാരിച്ചൻ മൂപ്പൻ, 7. ഒ. കൃഷ്ണൻ, 8. ഇ. ജെ. റൌലണ്ട്സൻ, 9. റായിസി അമർചന്ത്, 10. എം. കുഞ്ഞമ്മദ് സാഹിബ്, 11. കെ. സി. ശ്രീവീരരായൻ രാജാ, 12. ടി. ആർ. ഗ്രീൻ, 13. ആർ. എം. ലഫണ്ണീസ്സ്, 14. ബി. വി. ഇമ്പിച്യാമദ് സാഹിബ്.

സിക്രട്ടെരി: മിസ്റ്റർ കെ. പി. രാമൻ മേനോൻ.

**ആസ്പത്രികളിലെ രോഗികൾക്ക ഭക്ഷണം കൊടുപ്പാനുള്ള കമ്മിററി.** മെസ്സർസ് 1. കാപ്റ്റൻ വിൽകോക്സ്, 2. ഡാക്ടർ വാരിയർ, 3. ഡോക്ടർ മുഗാ സേറ്.

സിക്രട്ടെരി: ഡോക്ടർ സ്റ്റോക്സ്.

**പന്തലും പട്ടണവും വിതാനിക്കുന്ന കമ്മിററി.** മെസ്സർസ് 1. ജെ. ക്രിസ്റ്റി, 2. എ. കാമ്പൽ, 3. കെ. ലാങ്ങ്‌ലി, 4. വി. രാമൻ മേനോൻ, 5. പി. എ. കൃഷ്ണമേനോൻ, 6. കെ. പി. രാമൻ മേനോൻ, 7. പി കൃഷ്ണൻ, 8. ടി. ആർ. ഗ്രിൻ, 9. ഖാൻ ബഹദൂർ മുത്തുക്കോയ തങ്ങൾ സാഹിബ്, 10. ബി. പി. ഇമ്പിച്ച്യ മദ് സാഹിബ് ഇവരും ഹെഡ്‌കാർട്ടർ ഡിപ്യൂട്ടികലക്ടരും.

സിക്രട്ടെരി: മിസ്റ്റർ ഒ. കൃഷ്ണൻ

**കരിമരുന്നുപ്രയോഗകമ്മിററി.** മെസ്സർസ് 1. എൽ. ബ്രൂസ്, 2. ഡോക്ടർ സ്റ്റോക്സ്, 3. ജി. ഫ്ലെസർ, 4. സി. വി. നാരായണമേനോൻ, 5. കെ. എ. ശിവരാമ അയ്യർ.

സിക്രട്ടെരി: മിസ്റ്റർ ജി. സക്കേറിയ.

**ദീപാവലി കമ്മിററി.** മെസ്സർസ് 1. എ. കേമ്പൽ, 2. ഒ റൈററ്, 3. കെ. ലാങ്ങ്‌ലി, 4. ഖാൻ ബഹദൂർ മുത്തുക്കോയതങ്ങൾ സാഹിബ്. 5. ജി. സക്കേറിയ, 6, ടി. കെ. കണ്ണൻ ഇവരും ഹെഡ്കാർട്ടർ ഡിപ്യൂട്ടികലക്ടരും.

സിക്രട്ടെരി: മിസ്റ്റർ കെ. എ. ശിവരാമയ്യർ.

**ഘോഷയാത്രകമ്മിററി.** മെസ്സർസ് 1. കെ. പി. രാമൻ മേനോൻ, 2. ഒ. കൃഷ്ണൻ, 3. സി. എം. രാരിച്ചൻമൂപ്പൻ, 4 ഡോക്ടർവാരിയർ, 5. പി. കെ. കുട്ടുണ്ണി രാജാ, 6. മണ്ണിലെടത്തിൽ നായർ, 7. ഖാൻ ബഹദൂർ മുത്തുക്കോയ തങ്ങൾ സാഹിബ്, 8. പി. വിശ്വനാഥയ്യർ.

സിക്രട്ടെരി മിസ്റ്റർ: ടി. കെ. കണ്ണൻ.

## സംഭാവനകൾ.

---

പല മാന്യന്മാരുമായി 5000 ഉറപ്പികയോളം കോഴിക്കോട്ടിലെ ആഘോഷങ്ങൾക്കായുള്ള ഫണ്ടിലേക്ക സംഭാവനചെയ്യാമെന്ന വാഗ്ദത്തം ചെയ്കയും അതിൽ അധികഭാഗവും പിരിച്ചെടുക്കുകയും ചെയ്തിരിക്കുന്നു. വിശേഷവിധിയായി

(1) കമ്മിററിക്കാൎക്ക തോന്നുന്ന വല്ല മത്സരപരീക്ഷകളും നടത്തി അതിൽ ജയിക്കുന്നവൎക്ക 50 ക. സമ്മാനം കൊടുക്കാമെന്ന നിലമ്പൂർ വലിയ തിരുമുല്പാടവർകളും.

2. ദർബ്ബാർ സ്മാരകമായി കററിച്ചിറക്കുളത്തിന്നരികെ ഒരു മാപ്പിള സ്കൂൾ സ്ഥാപിക്കാമെന്ന് എം. കുഞ്ഞമ്മദ് സാഹിബ് ബഹദൂരും

(3) ആയിരത്തിലധികം ഉറപ്പിക ചെലവിട്ട അഗതികൾക്ക ഈ മുൻസിപ്പലിട്ടിക്കുള്ളിൽ പലദിക്കിലുംവെച്ച് ഭക്ഷണം കൊടുക്കുന്ന കാൎയ്യം താൻ നടത്തിക്കൊള്ളാമെന്ന പി. സോമസുന്ദരംചെട്ടിയാരവർകളും

(4) 101 കതിന തന്റെ വകയായി പട്ടാഭിഷേകദിവസം പൊട്ടിച്ചുകൊള്ളാമെന്ന മിസ്റ്റർ ഒ. പി. ഗോപാലൻ നായരും

(5) ഭ്രാന്താസ്പത്രിയിലെ രോഗികളെയും എല്ലാ മാപ്പിളവിദ്യാൎത്ഥികളെയും സല്ക്ക

രിക്കുന്നതിന്നുള്ള ചെലവുകൾ താൻ വഹിച്ചുകൊള്ളാമെന്നു ഖാൻ ബഹദൂർ മുത്തുക്കോയതങ്ങൾ അവർകളും

(6) പഞ്ചമസ്കൂൾവിദ്യാർത്ഥികളെ സല്ക്കരിപ്പാൻ താൻ ഒരുക്കമാണെന്നു മിസ്റ്റർ പി. ടി. രാമനും

(7) സാമൂതിരിപ്പാട്ടതമ്പുരാനവർകളുടെവക സംഭാവനയായി അയച്ച 1000 ക. വിദ്യാർത്ഥിസല്ക്കാരത്തിന്നു ഉപയോഗമാക്കുന്നതിന്നു വിരോധമില്ലെന്നു തിരുമനസ്സുകൊണ്ടും കമ്മിററിക്കാരെ മുൻകൂട്ടി അറിയിച്ചിട്ടുണ്ടായിരുന്നു.

## ഡിസെമ്പ്ര 6-ാം നു-

ഡിസെമ്പ്ര 6-ാംനു- ബുധനാഴ്ച സാമൂതിരിപ്പാട്ടതമ്പുരാൻെറ എഴുന്നെള്ളത്തോടു കൂടിത്തന്നെ കോഴിക്കോട്ട ദർബ്ബാർമഹോത്സവത്തിൻെറ ആരംഭമായെന്നു പറയാം. സാമൂതിരിപ്പാട്ടതമ്പുരാനും പരിവാരങ്ങളും 4½ മണിക്കു കോഴിക്കോട്ട വണ്ടിയിറങ്ങിയപ്പോൾ കതിനവെടികൾ മുഴങ്ങിത്തുടങ്ങി. തിരുമനസ്സിനെ എതിരേല്പാനായി റെയിൽവെസ്റ്റേഷനിൽ കോഴിക്കോട്ട പ്രമാണപ്പെട്ട മിക്കവരും എത്തിച്ചേൎന്നിരുന്നു. അവിടുത്തേക്കു മുഷ്പ കിട്ടിയതിന്നുശേഷം കോഴിക്കോട്ടേക്കുള്ള എഴുന്നെള്ളത്ത് ഇത് ഒന്നാമത്തെ പ്രാവശ്യമാകയാൽ അവിടുത്തെ ഒട്ടൊഴിയാതെയുള്ള കുടിയാന്മാരും ആശ്രിതന്മാരും വളരെ ആഘോഷത്തോടുകൂടിയ ഒരു സ്വാഗതമാണ് അവിടുത്തേക്കു കൊടുത്തതു. ചാലപ്പുറം കോവിലകത്തേക്കു എഴുന്നെള്ളത്തു പോകേണ്ടുന്ന മാൎഗ്ഗമൊക്കെ തോരണങ്ങളാലും മററും അലങ്കരിക്കപ്പെടുകയും അസംഖ്യം ജനങ്ങൾ മാൎഗ്ഗങ്ങളിൽ തിക്കിത്തിരക്കിക്കൂടുകയും ചെയ്തിട്ടുണ്ടായിരുന്നു. ദർബ്ബാർ പ്രമാണിച്ചു ഹജൂരിന്ന് ഏററവും അടുത്ത മാനാഞ്ചിറമൈതാനത്തിൽ 1800 ക.യോളം ചെലവിട്ടു വളരെ വലിപ്പത്തിൽ കെട്ടിയുണ്ടാക്കി മോഹനമായവിധത്തിൽ അലങ്കരിച്ചിരുന്ന ദർബ്ബാർപന്തലിന്മേൽനിന്നും തെരുവീഥികളിലുള്ള വലിയ എടുപ്പുകളൽനിന്നും കൊടിക്കൂറകൾ പാറിക്കൊണ്ടിരുന്നു. വലിയങ്ങാടിയിലും മുട്ടായിത്തെരുവിലും വിതാനങ്ങളാലും കുലവാഴകളാലും മോടികൂട്ടാത്ത ഒരു പീടികയോ എടുപ്പോ ഉണ്ടായിരുന്നില്ല. ആകപ്പാടെ നോക്കുന്നതായാൽ, ദർബ്ബാർമഹോത്സവത്തിൻെറ "അത്താഴ"ദിവസം ഡിസെമ്പ്ര 6-ാംനു- ബുധനാഴ്ചയായിരുന്നുവെന്നുതന്നേ പറയാം.

## ഡിസെമ്പ്ര 7-ാം നു-

ദർബ്ബാർ പ്രമാണിച്ചു കോഴിക്കോട്ടുവെച്ചു നടത്താൻ നിശ്ചയിച്ച ആഘോഷങ്ങളൊക്കെ ഒരു ദിവസംകൊണ്ടു കഴിച്ചുകൂട്ടുവാൻ പ്രയാസമാണെന്നു കാണുകയാൽ കമ്മിററിക്കാർ ബുദ്ധിപൂൎവ്വമായി ഓരോ കൃത്യങ്ങൾ മുൻകൂട്ടിത്തന്നെ നിൎവ്വഹിച്ചതുകൊണ്ട് ദർബ്ബാർ ഉത്സവം ഇടമുറിയാതെ 7-ാംനു- മുതൽ 12-ാംനു-വരെ കൊണ്ടാടുവാൻ ധാരാളം ഇടകയുണ്ടായി. ചക്രവൎത്തിയും പട്ടമഹിഷിയും ദേഹിപട്ടണപ്രവേശം കഴിച്ച ദിവസമായ ഡിസെമ്പ്ര 7-ാംനു- കോഴിക്കോട്ടുവെച്ച് ഒരു ഘോഷയാത്ര വേണമെന്നു നിശ്ചയിച്ചതിന്നനുസരിച്ച് അന്നു വൈകുന്നേരം 6 മണിക്കുമുമ്പായി കലക്ടർസായ്പവർകളും സാമൂതിരിപ്പാട്ടതമ്പുരാനവർകളും ദർബ്ബാർപന്തലിൽ എത്തിച്ചേൎന്നു. ഏതാണ്ട് ഒരു പതി

നായിരത്തോളം പുരുഷാരം അപ്പോഴേക്ക് മൈതാനത്തിലും പന്തലിലുമായി സ്ഥലംപിടിച്ചിരുന്നു. കോഴിക്കോട്ടുള്ള മിക്ക പൌരന്മാരും അന്നവിടെ എത്തിച്ചേൎന്നിട്ടുണ്ടായിരുന്നു. ഞാണിന്മേൽകളിയും കരിക്കന്മാരുടെ അഭ്യാസവും കാണികളെ സന്തോഷിപ്പിച്ചു. പട്ടം കെട്ടിച്ച ആറു ആനകളെ അണിയായി നിൎത്തിച്ച് ജോൎജ്ജ് ചക്രവൎത്തിയുടെയും മേറി മഹാരാജ്ഞിയുടെയും വലിയ ഛായാപടങ്ങൾ രണ്ടാനകളുടെ പുറത്തു കയററി ആലവട്ടം, വെഞ്ചാമര, വെങ്കൊററക്കുട മുതലായതുകളോടും പലവിധമായ വാദ്യഘോഷങ്ങളോടുംകൂടിയാണ് പന്തലിൽനിന്നു ഘോഷയാത്ര പുറപ്പെട്ടത്. മാനാഞ്ചിറയുടെ ചുററും കമാനം കെട്ടി മുന്നണിയിൽ ദീപാവലികൾ നിരത്തിയതു സ്വൎണ്ണകാന്തിയോടുകൂടിയ മണികൾപോലെ ശോഭിച്ചിരുന്നു. ഈ ദീപാവലികളും ഘോഷയാത്രക്കുപയോഗിച്ച പന്തങ്ങളും ഒക്കെക്കൂടി ഘോഷയാത്ര ബഹു ഘോഷമാക്കി. ദർബാർപന്തലിൽനിന്നു പുറപ്പെട്ട ഈ ഘോഷയാത്ര മലിരാശിബേങ്ക്നിരത്തിൽകൂടി പോയി നേരേ പടിഞ്ഞാറോട്ട് തിരിഞ്ഞ് കടപ്പുറത്തു എത്തിച്ചേരുകയും കടപ്പുറംനിരത്തിന്മേൽകൂടി വലിയങ്ങാടിനിരത്തിൽ കടന്നു ഒടുവിൽ മുറായിത്തെരുവഴിയായി ദർബാർപന്തലിൽ മടങ്ങിച്ചേരുകയും ചെയ്തു. ഈ യാത്ര ആരംഭിച്ച് അവസാനിക്കുന്നതുവരെ ഇടക്കിടയിൽ ബാണം, മത്താപ്പു, പൂക്കുററി മുതലായ മനോഹരങ്ങളായ കരിമരുന്നുപ്രയോഗങ്ങളും ഉണ്ടായിരുന്നു. മുന്നിൽ കുതിരപ്പുറത്തു കയറിയിരുന്ന പോലീസ് സബ്ബ് ഇൻസ്പെക്ടർ മിസ്റ്റർ ചേക്കുവിൻെറ പിന്നിൽ ഒരു മൈൽ ദൂരത്തോളം ജനക്കൂട്ടം നടന്നിരുന്നുവെന്നു പറഞ്ഞാൽ അതിശയോക്തിയായിതീരുന്നതല്ല. ഈ പട്ടണപ്രദക്ഷിണം പ്രമാണിച്ച് ഘോഷയാത്ര പോകേണ്ടുന്ന നിരത്തുകളുടെ ഇരുവശവും ഉള്ള ഒട്ടുമുക്കാലും ഏട്ടപ്പുകൾ വിതാനിച്ച് ദീപാവലികളാൽ പ്രശോഭിക്കപ്പെട്ടിരുന്നു. മെസ്സർസ് കെ. പി. രാമൻമേനോൻ, ഒ. കൃഷ്ണൻ, രാരിച്ചൻമൂപ്പൻ, ടി. കെ. കണ്ണൻ എം. ഗോപാലമേനോൻ, കുട്ടുണ്ണിത്തമ്പുരാൻ മുതലായവരാണ്, കോഴിക്കോട്ട് മുമ്പൊരിക്കലും നടത്തപ്പെടാത്ത നിലയിൽ മനോഹരവും അത്ഭുതകരവുമായ ഈ ഘോഷയാത്ര ഇത്രമേൽ വിജയമാക്കിത്തീൎപ്പാൻ ആദ്യവസാനം പരിശ്രമിച്ചിരുന്നത്.

## 8-ാം നു- വെള്ളിയാഴ്ച.

വെള്ളിയാഴ്ചയായിരുന്നു "ഡിസ്ട്രിക്റ്റ് ഇൻടർ സ്കൂൾ സ്പോർട്ട്സ്" എന്ന കായികാഭ്യാസവിനോദമത്സരം നടത്തപ്പെട്ടിരുന്നതു. കോഴിക്കോട്, തലശ്ശേരി, പാലക്കാട് ഇവിടങ്ങളിലെ മിക്ക സ്കൂളുകളിലെയും വിദ്യാൎത്ഥികൾ ഇതിൽ ചേൎന്നു മത്സരിച്ചിരുന്നു. ഇതു വരക്കൽ മൈതാനിയിൽവെച്ചായിരുന്നു നടത്തപ്പെട്ടിരുന്നത്. ക്ഷണിക്കപ്പെട്ട യോഗ്യന്മാൎക്കിരിക്കുവാൻ രണ്ടു പന്തലുകൾ പ്രത്യേകമായി കെട്ടിയുണ്ടാക്കിയിരുന്നു. എമ്പ്രസ്സ് ഹോട്ടൽ ഉടമസ്ഥന്മാരുടെ ഉത്സാഹത്താൽ ലമനെഡ് സോഡ മുതലായ പാനീയങ്ങൾ ആവശ്യക്കാൎക്കു സൌകൎയ്യംപോലെ കൊടുപ്പാൻ പ്രത്യേകം ഏൎപ്പാടുകൾ ചെയ്തിട്ടുണ്ടായിരുന്നു. വിജയികളായ വിദ്യാൎത്ഥികൾക്ക് കലക്ടരുടെ മദാമ്മ സമ്മാനങ്ങൾ കൊടുത്തു. ഈ വ്യായാമവിനോദത്തിൽ പങ്കുകൊള്ളുന്നവൎക്കും അതു കാണ്മാൻ ആഗ്രഹിക്കുന്നവൎക്കും വേണ്ടി ഒരു പ്രത്യേകതീവണ്ടി വെപ്പിച്ചതു ഒരു വിശേഷവിധിയായിരുന്നു

## 9-ാംനു- ശനിയാഴ്ച.

ദർബാർകമ്മിററിക്കാരുടെ നിശ്ചയപ്രകാരം അഗതികൾക്ക് അന്നദാനം ചെയ്യൽ ശനിയാഴ്ചയായിരുന്നു. ഈ അന്നദാനത്തിലേക്കുള്ള സകല ചെലവും മലബാർ നൂൽകമ്പനി മാനേജർ സോമസുന്ദരംചെട്ടിയാരവർകളുടെ വകയായിരുന്നു. നായന്മാർക്കു സാമൂതിരികോളേജിൽവെച്ചും മററുള്ളവൎക്കു ഡിസ്ത്രിക്ടുകോടതിവളപ്പിൽവെച്ചുമായിരുന്നു ഭക്ഷണം കൊടുത്തിരുന്നതു. എല്ലാംകൂടി 55 ചാക്ക് അരിയിലധികം രണ്ടു ദിക്കിൽനിന്നുമായി വെച്ചു ചോറുണ്ടാക്കിയിരുന്നു. ചോറും, എരിശ്ശേരി, പപ്പടം, പഴം പായസം ഈവക വിഭവങ്ങളും പരക്കെ വിളമ്പി എത്തിപ്പിച്ചിരുന്നു. കോടതിവളപ്പിലെ ഒരുക്കങ്ങൾക്കായി കാരമ്പള്ളികുറുപ്പവർകൾ 100 നായന്മാരെ അയച്ചു സഹായിച്ചിരുന്നു. ഏതാണ്ടു് പതിനായിരത്തിൽപരം അഗതികൾക്ക് ഈ ദിവസം സുഭിക്ഷമായ ഭക്ഷണം കിട്ടിയിരുന്നുവെന്നുതന്നെ പറയാം. കലക്ടർ മുതൽ എല്ലാ വലിയ ഉദ്യോഗസ്ഥന്മാരും പ്രമാണപ്പെട്ട വക്കീൽമാരും നാട്ടുപ്രമാണികളും കച്ചവടക്കാരും എല്ലാം എന്തു ഒത്താശകൾ ചെയ്വാനും സന്നദ്ധന്മാരായി അന്നദാനം ചെയ്യുന്ന ദിക്കിൽ സന്നിഹിതരായിരുന്നു.

## 10-ാംനു- ഞായറാഴ്ച.

ഞായറാഴ്ച മെയിൽവണ്ടിക്ക് ചിറക്കൽ കോവിലകത്തു വലിയ തമ്പുരാൻ അവർകളും എളയതമ്പുരാനവർകളും അകമ്പടിമാരും പരിവാരങ്ങളും വരക്കൽ സ്റ്റേഷനിൽ എത്തി വണ്ടിയിറങ്ങി ബ്ലാത്തികളങ്ങരെ പ്രത്യേകമായി ഏൎപ്പെടുത്തിയിരുന്ന ദിക്കിൽ പോയി താമസിച്ചു. പല മാന്യന്മാരും തമ്പുരാക്കന്മാരെ സ്വാഗതംചെയ്വാനായി വരക്കൽ സ്റ്റേഷനിൽ മുൻകൂട്ടി എത്തിച്ചേൎന്നിരുന്നു. അന്നത്തെദിവസം കോസ്മോപോളിററൻ ക്ലബ്ബിൽവെച്ചു പട്ടാഭിഷേകം പ്രമാണിച്ചു യൂറോപ്യൻസമ്പ്രദായത്തിൽ അതികേമമായി ഒരു സുഹൃൽസമ്മേളനവും സല്ക്കാരവും കഴിക്കപ്പെട്ടിരുന്നു. ഭക്ഷണസാധനങ്ങളൊക്കെ സ്ഥലത്തെ എമ്പ്രസ്സ് വിക്ടോറിയാ ഹോട്ടേൽ ഉടമസ്ഥന്മാരായിരുന്നു ഒരുക്കിയിരുന്നതു. "ഡിന്നർ" (ഭക്ഷണം) രാത്രി 8½ മണിക്കു തുടങ്ങി 10½ മണിക്കവസാനിച്ചു. ആകെ 30 മെമ്പർമാരോളം ഈ സമ്മേളനത്തിൽ പങ്കുകൊണ്ടു. ഹൈക്കോ വക്കീൽ കെ. പി. രാമൻമേനോനവർകളായിരുന്നു അഗ്രാസനാധിപത്യം വഹിച്ചതു്. ക്ഷണാനന്തരം സാൎവ്വഭൌമനായ ജോൎജ്ജ് ചക്രവൎത്തിതിരുമനസ്സിലെ നേരെ നാം ററവും രാജഭക്തിയോടെ വൎത്തിക്കേണമെന്നും ബ്രിട്ടീഷ്ഗവൎമ്മെണ്ടിന്റെ പ്രവേശനം ണ്ടു് ഇന്ത്യക്കാൎക്കുണ്ടായിട്ടുള്ള ഗുണങ്ങൾ ഇന്നവയാണെന്നും മററും പ്രതിപാദിച്ചും ണ്ടു് അഗ്രാസനർ ചെയ്തു ഒരു വിശേഷമായ ഉപസംഹാരപ്രസംഗം, ബ്രിട്ടീഷുഗവൎമ്മെണ്ടു് എന്നെന്നും ഇന്ത്യയിൽ നിലനില്ക്കട്ടേ എന്ന ആശംസയോടുകൂടി പൎയ്യവസാനിപ്പിച്ചു. ഇതിനെ പിൻതാങ്ങി വക്കീൽ മിസ്റ്റർ പി. എ. കൃഷ്ണമേനോനവർകളും മുൻസിപ്പാൽ ചെയർമാൻ ഒയററി കൃഷ്ണനവർകളും സംസാരിച്ചു. ഇത്ര കേമമായ നിലയിൽ ഒരു സമ്മേളനം ക്ലബ്ബിൽവെച്ചു് അടുത്ത കാലത്തൊന്നും ഉണ്ടായിട്ടില്ലെന്നു ഖണ്ഡിതമായി പറയാം.

ഞായറാഴ്ച ദിവസം തന്നെ ജന്മിസഭയുടെ ഒരു വിശേഷാൽ യോഗം തളിയിൽ കോവിലകത്തുവെച്ചു കൂടി. സഭാസാമാജികന്മാരായി തെക്കും വടക്കുമുള്ള മലയാളത്തിൽനിന്നു മാന്യന്മാർ പലരും സന്നിഹിതന്മാരായിരുന്നതിന്നു പുറമെ കോഴിക്കോട്ടു സ്ഥിരതാമസക്കാരായ അനവധി യോഗ്യന്മാരും സഭയെ അലങ്കരിച്ചിരുന്നു. കോഴിക്കോട് ഏറാൾപ്പാട് തമ്പുരാൻ അവർകളാണ് അദ്ധ്യക്ഷസ്ഥാനം വഹിച്ചത്. ഈ സഭയുടെ ഉദ്ദേശത്തേയും രാജദമ്പതികളുടെ കിരീടധാരണശുഭകർമ്മത്തിന്റെ ശ്ലാഘ്യതയെയും ബ്രിട്ടീഷ് ഭരണംകൊണ്ടുണ്ടായിട്ടുള്ള നിരവധി ഗുണങ്ങളെയും വർണ്ണിച്ചുംകൊണ്ട് അദ്ധ്യക്ഷൻ സരസമായ ഒരു പ്രസംഗം ചെയ്തു. ഹൈക്കോട്ടുവക്കീൽ കെ. പി. രാമൻമേനോനവർകൾ, പുന്നശ്ശേരി നീലകണ്ഠശർമ്മാ അവർകൾ, അമ്പ്രമോളി രാമുണ്ണിവൈദ്യരവർകൾ, ദേശമംഗലത്തു നാരായണൻ നമ്പൂതിരിപ്പാടവർകൾ, ഇവരും രാജദമ്പതിമാരുടെ ജീവചരിത്രസംക്ഷേപത്തെയും ബ്രിട്ടീഷ്ഭരണഗുണാതിശയത്തെയും എത്രയും ഭംഗിയായി ഉപന്യസിക്കയുണ്ടായി. അതിൽപിന്നെ യോഗ്യന്മാരായ ചില വിദ്വാന്മാരുടെ മംഗളാശംസാകവനങ്ങൾ സഭയിൽവെച്ചു വായിക്കപ്പെടുകയുണ്ടായി. ജന്മിസഭയുടെ ഏതാദൃശമായ മംഗളാശംസ രാജദമ്പതികളെ കമ്പിമൂലം അറിയിക്കേണ്ടതാണെന്നു ഒരു പ്രസംഗദ്വാരേണ ചിറക്കൽ എളയതമ്പുരാനവർകൾ അഭിപ്രായപ്പെടുകയും അപ്രകാരം വേണമെന്നു സഭയിൽ തീർച്ചയാക്കുകയും സഭ പിരിയുകയും ചെയ്തു.



## 11-ാംനു- തിങ്കളാഴ്ച.

കോട്ടയത്തു വലിയതമ്പുരാനവർകൾ തിങ്കളാഴ്ച മെയിലിന്ന് പരിവാരസമേതം കോഴിക്കോട്ടുവന്നിറങ്ങി. അവിടുത്തെ സ്വീകരിപ്പാനായി പല മാന്യന്മാരും സ്റ്റേഷനിൽ ഹാജരുണ്ടായിരുന്നു. വടക്കോട്ടുള്ള മെയിലിന്ന് വള്ളുവനാട്ടുതമ്പുരാനവർകളും അവിടുത്തെ ഭാഗിനേയനായ എം. സി. കൃഷ്ണവർമ്മരാജാവവർകളും മററും കോഴിക്കോട്ടുവന്നിറങ്ങി. ഇവരെ യഥായോഗ്യം എതിരേല്പാൻ ജനങ്ങൾവന്നു തിങ്ങിക്കൂടിയിരുന്നു. ഒടുവിൽ ഇവരെ വളരെ ആഘോഷത്തോടെ എതിരേല്ക്കുകയും പ്രത്യേകം ഏൎപ്പെടുത്തിയിരുന്ന പാൎപ്പിടത്തിലേക്കു കൂട്ടിക്കൊണ്ടുപോകയുംചെയ്തു.

## സ്കൂൾകുട്ടികൾക്ക് സല്ക്കാരം.

തിങ്കളാഴ്ച രാവിലെയായിരുന്നു പട്ടാഭിഷേകം സംബന്ധിച്ച് കോഴിക്കോട്ടുള്ള സകല സ്കൂളുകളിലേയും വിദ്യാൎത്ഥികൾക്കുള്ള സല്ക്കാരം. ഇതിന്നായി കമ്മിററിക്കാർ 1,400 ക. നീക്കിവെച്ചിരുന്നു. 20 സ്ഥലങ്ങളിൽവെച്ചു സല്ക്കാരം ഉണ്ടായി. ലമണേഡ്, മധുരനാരങ്ങ, ബിസ്ക്കോത്ത്, ലഡു മുതലായി പലേ സാധനങ്ങളും കുട്ടികൾക്കു യഥേഷ്ടം കൊടുക്കപ്പെടുകയുണ്ടായി. മുൻസിപ്പാൽ പഞ്ചമസ്കൂളിലെ വിദ്യാൎത്ഥികൾക്കും അവരുടെ മാതാപിതാക്കന്മാൎക്കും മുൻസിപ്പാൽ കൌൺസിലർ മിസ്റ്റർ പി. ടി. രാമന്റെവകയായി വലിയപപ്പടം, ശൎക്കരഉപ്പേരി മുതലായ വിഭവങ്ങളോടുകൂടി അതികേമമായ ഒരു സദ്യയും മുൻ നിശ്ചയപ്രകാരം ഉണ്ടായി. ചെറുമക്കൾ, പറയർ, കള്ളാടികൾ മുതലായവരുടെ സന്തുഷ്ടിക്കായുള്ള ഈ സദ്യക്കു വിളമ്പുവാൻ വക്കീൽ മിസ്റ്റർ എം. എസ്സ്.

രാമയ്യർ, മിസ്റ്റർ, വി. കൃഷ്ണമേനോൻ, മിസ്റ്റർ, രാരിച്ചൻ മൂപ്പൻ മുതലായവരായിരുന്നു. അതിവിശേഷമായ ഈ സദ്യക്ക് കമ്മിററിക്കാരുടെ വക പലഹാരം മുതലായതിന്നും പുറമേ ഓരോ പഞ്ചമബാലന്നും വട്ടാമ്പൊയിൽ മിസ്റ്റർ ചോയിവൈദ്യരുടെ വകയായി ഓരോ കട്ടിപ്പാവുമുണ്ട സമ്മാനവും ഉണ്ടായി.

## കായികാഭ്യാസവിനോദങ്ങൾ.

പട്ടാഭിഷേകം സംബന്ധിച്ച് തിങ്കളാഴ്ച വരക്കൽ മൈതാനത്തുവെച്ച് കായികാഭ്യാസവിനോദങ്ങൾ നടത്തപ്പെട്ടു. ഈ സ്ഥലം കോഴിക്കോട്ട ഹജൂരിൽനിന്ന് ¾ നാഴിക ദൂരത്താകയാൽ അവിടേക്ക പോകുവാനായി $2\frac{1}{2}$ മണിക്ക ഒരു പ്രത്യേകതീവണ്ടി ഓടി. ഇതിൽ ചുരുങ്ങിയത് 1,500 ആളുകളുണ്ടായിരുന്നു. മെസ്സർസ്സ് ഇമ്പിച്ചുണ്ണിനായർ (സമ്പ്ജഡ്ജി), ഒ. കൃഷ്ണൻ (മൻസിപ്പാൽ ചെയർമാൻ), കെ. എ. ശിവരാമയ്യർ (വക്കീൽ) മുതലായ യോഗ്യന്മാരെല്ലാം ഈ വണ്ടിക്കാണ് പോയത്. വരക്കൽ എത്തിയപ്പോൾ എത്രയോ വിസ്തീർണ്ണമായ മൈതാനത്തിൻെറ നാലുപുറവുമായി 5000 ത്തിൽ കുറയാതെ ജനങ്ങളുണ്ടായിരുന്നു. കൂടിയവരിൽ സുപ്രധാനന്മാരായവൎക്ക ചായ, കാപ്പി പലഹാരങ്ങൾ മുതലായതു വില്ക്കുവാനായി എമ്പ്രസ്സ് ഹോട്ടേൽ ഉടമസ്ഥൻ, മിസ്റ്റർ പനങ്ങാടൻ ശങ്കു പ്രത്യേകം ഏൎപ്പാടു ചെയ്തിരുന്നു. കടത്തനാട്ട് എളയതമ്പുരാൻ, എ. കെ. ശങ്കരവൎമ്മ തമ്പുരാൻ, മങ്കട കൃഷ്ണവൎമ്മതമ്പുരാൻ, ഉദയവൎമ്മതമ്പുരാൻ, കൊല്ലങ്കോട്ട് മാധവരാജാ എളയനമ്പിടി, കവളപ്പാറ മൂപ്പിൽ നായർ, എളയനായർ, ചിറക്കൽ രാമവൎമ്മ 5-ാം രാജാ, (ബി-എ.) പുതിയകോവിലകത്തു കുട്ടുണ്ണിത്തമ്പുരാൻ മുതൽ സാമൂതിരിരാജവംശത്തിലെ വളരെ തമ്പുരാക്കന്മാർ, കലക്ടർ മുതലായ വലിയ ഉദ്യോഗസ്ഥന്മാർ വക്കീലന്മാർ എന്നുവേണ്ട, മലയാളത്തിലെ നാനാഭാഗത്തിൽനിന്നും ഒരുമിച്ചുവന്നിരുന്ന പല യോഗ്യരും ഈ വിനോദങ്ങൾ കണ്ടു രസിക്കുവാൻ ഒത്തുചേൎന്നിരുന്നു. ശരിക്ക 3 മണിക്ക വിനോദങ്ങൾ തുടങ്ങി. നീണ്ടവടി കുത്തിച്ചാട്ടം, എകരംചാട്ടം, നീളംചാട്ടം ഇവ കഴിഞ്ഞശേഷം ചട്ടിയിൽ വെള്ളം നിറച്ചു തലയിൽവെച്ചു ഓടി വെള്ളം അധികം നിലത്തു മറയാതെ മുമ്പിൽ എത്തുന്നവൎക്കുള്ള മത്സരസമ്മാനമായിരുന്നു. ഇതു കാണികൾക്കു ബഹു നേരംപോക്കുണ്ടാക്കി. പിന്നെ അര നാഴിക നീളം ഓടി മുന്നിൽ എത്തുന്നവൎക്കുള്ള സമ്മാനമായിരുന്നു. ഇതിൽ 1-ാം സമ്മാനം 8 ക. ഒരു വെള്ളപ്പട്ടാളക്കാരൻ കൊണ്ടുപോയി. പിന്നത്തെ 5 ക. സമ്മാനം ഒരു വിദ്യാൎത്ഥിക്കാണ് കിട്ടിയത്. 3 കക്ക് 3-ാമത് ഒരു സമ്മാനവും ഉണ്ടായിരുന്നു. പിന്നെ ഓരോ തടസ്ഥങ്ങൾ വെച്ചിട്ടുള്ളതെല്ലാം ചാടിയും വെള്ളത്തിൽ ആണ്ടും ദ്വാരങ്ങൾ കടന്നും ഓടി മുന്നിൽ എത്തുന്നവൎക്ക മൂന്നു സമ്മാനമുണ്ടായിരുന്നു. അതിൽപിന്നെ ബഹു നേരംപോക്കുണ്ടാക്കിതീൎത്തതു ജട്ടക്കുതിരയെ ജീനിയില്ലാതെ ഓടിച്ചു മുൻനില്ക്കുന്നവൎക്കുള്ള മൂന്നു സമ്മാനമായിരുന്നു. ഇതിൽ ഒന്നാം സമ്മാനം അപ്പക്കുട്ടുടമസ്ഥൻ സാമിയുടെ കുതിരയും രണ്ടാമത്തേതു വക്കീൽ മിസ്റ്റർ ബി. കമ്മാരമേനോൻെറ കുതിരയും മൂന്നാമത്തേതു ഗവൎമ്മെണ്ടുവക്കീൽ മിസ്റ്റർ അപ്പുനെടുങ്ങാടിയുടെ കുതിരയുമാണ് സമ്പാദിച്ചത്. പിന്നീടുണ്ടായ ബഹു രസകരമായ നേരമ്പോക്ക് ഒരു ലക്ഷ്യത്തിൽക്കൂടി തള്ളിപ്പുറത്താക്ക

ന്നതിൽ ഓരോരുത്തൻ കാണിച്ച സാമർത്ഥ്യമായിരുന്നു. ഒടുവിൽ കമ്പകയർ വലിക്കുയുണ്ടായി. ഇതിന്ന് ഓരോ ഭാഗത്ത് 8 ആളുകളായിരുന്നു. ഒന്നാമത് വെള്ളപ്പട്ടാളവും ഉമേദാർപട്ടാളവും തമ്മിൽ മത്സരിച്ചു. ഇതിൽ രണ്ടുപ്രാവശ്യവും വെള്ളപ്പട്ടാളം ജയിച്ചു. പിന്നെ പോലീസ്സുകാരും സാർജന്റുകാരും തമ്മിലായിരുന്നു കയറുവലി നിശ്ചയിച്ചിരുന്നതു, പക്ഷേ സാർജന്റുകാരാരും വരാഞ്ഞതിനാൽ നാട്ടുപോലീസ്സുകാരും യൂറോപ്യൻ പോലീസ്സുകാരും മത്സരിക്കുവാൻ നിശ്ചയിച്ചു. ആദ്യത്തെ വലിയിൽ നാട്ടുകാരും രണ്ടാമത്തേതിൽ യൂറോപ്യന്മാരും ജയിക്കയാൽ മൂന്നാമതും വലിക്കേണ്ടിവരികയും അതിൽ നാട്ടുകാർതന്നെ വിജയം ലഭിക്കയും ചെയ്തു. പിന്നെ മാപ്പിളമാരും ഹിന്തുക്കളും തമ്മിൽ മത്സരിച്ചു. ഇതിൽ രണ്ടുപ്രാവശ്യവും മാപ്പിളമാർ ജയിച്ചു. ഒടുവിൽ മാപ്പിളമാരും മുക്കുവരും തമ്മിൽ മത്സരിച്ചു. അപ്പോൾ മാപ്പിളമാർ നിശ്ശേഷം തോററു. ആദ്യത്തെ വലിക്കുതന്നെ മുക്കുവർ മാപ്പിളമാരെ നിഷ്പ്രയാസേന വലിച്ചു തോല്പിച്ചുകളഞ്ഞു. കയറുവലിക്കെല്ലാം 16 ക.യാണ് ജയിച്ച ഭാഗക്കാൎക്കു സമ്മാനം. ഇതോടുകൂടി വിനോദങ്ങൾ അവസാനിച്ചപ്പോൾ മുൻസിപ്പാൽ ചെയർമാൻ മിസ്റ്റർ ഒയിററി കൃഷ്ണൻ, ഇവിടെ വലിയ ഒരു കച്ചവടക്കാരനായ മിസ്റ്റർ ഹഡ്സന്റെ മദാമ്മയോടു ഈ വിനോദത്തിൽ വിജയികളായവൎക്കു സമ്മാനങ്ങൾ കൊടുപ്പാൻ ആവശ്യപ്പെടുകയും അതുപ്രകാരം മദാമ്മ സമ്മാനങ്ങൾ നൽകുകയും ചെയ്തു. പിന്നെ ചക്രവൎത്തിക്കു ചിയേഴ്സ് വിളിച്ചുപറഞ്ഞു ജനങ്ങളിൽ അധികഭാഗവും രാത്രി 7 മണിക്കു കോഴിക്കോട്ടേക്കുള്ള പ്രത്യേകവണ്ടിയിൽ കയറി മടങ്ങിപ്പോരികയും ചെയ്തു.

## ഡിസെമ്പ്ര 12-ാംനു- ചൊവ്വാഴ്ച.

## ദർബാർ.

ചൊവ്വാഴ്ച നേരം പുലൎന്നപ്പോൾതന്നെ കോഴിക്കോട് ആകപ്പാടെ ഒന്നിളകിയിരുന്നെന്നു പറയാവുന്നതാണ്. ജനങ്ങൾ ഹജൂർകച്ചേരിഭാഗത്തേക്കും മൈതാനത്തിന്റെ ഭാഗത്തേക്കും വന്നു നിറയുവാൻ തുടങ്ങി. എട്ടൊമ്പതു മണിയായപ്പോൾ ദർബാർപന്തലിലേക്കു മുറായിത്തെരുവിൽക്കൂടി കടന്നുപോകുന്നതു പ്രയാസമെന്ന നിലയിലായി. ഡട്ട്കമ്പനി, കണ്ണൻ കമ്പിനി, നിക്കൊളാസ്സ് കമ്പനി മുതലായ വിശേഷ ഷാപ്പുകളുടെ മുമ്പാകെ ആവക ഷാപ്പുകളിലെ ദർബാർഅലങ്കാരങ്ങൾ കാണ്മാൻ ജനങ്ങൾ തിക്കിത്തിരക്കിയതുകൊണ്ടും മററും വണ്ടികൾക്ക് കടന്നുപോകുവാൻ വളരെ പ്രയാസപ്പെട്ടനിലയിൽ ജനങ്ങൾ അത്ര അധികം കൂടീട്ടുണ്ടായിരുന്നു. കോഴിക്കോട്ടുള്ള 76,000 ജനങ്ങൾക്കുപുറമെ മലയാളജില്ലയിലെ എല്ലാ പ്രമാണികളും കോഴിക്കോട്ടിലെത്തിച്ചേൎന്നിരിക്കയാൽ അവരുടെ അകമ്പടിമാരായിവന്നവരും കോഴിക്കോട്ടിന്റെ അയൽപ്രദേശത്തുനിന്നു എത്തിച്ചേൎന്നവരും ഒക്കേക്കൂടി ഉണ്ടാകുന്ന ജനസംഖ്യയിൽ അധികഭാഗവും ഹജൂരാപ്പീസ്സിലും ദർബാർപന്തലിലും അതിന്നു ചുററുമായി വന്നു നിറഞ്ഞിരുന്നുവെന്നു പറയേണ്ടതില്ല. പന്ത്രണ്ടണ, ഒരുറുപ്പിക കൂലിക്കു കിട്ടിയിരുന്ന ജട്കാവണ്ടികൾക്കു 8 ക. മുതൽ 15 ക. വരെ വാടക ഈ ദിവസം കൊടുക്കേണ്ടിവന്നിട്ടുണ്ടെന്നു പറഞ്ഞാൽതന്നെ ഒരുവിധം പ്രമാണികളുടെ തിരക്കുകൾ ഊഹിക്കാമല്ലോ.

ദർബ്ബാർപന്തലിന്നുള്ളിൽ കടപ്പാൻ അനുവാദംകൊടുക്കപ്പെട്ടവർ മൂന്നു തരക്കാരാണ്. ദർബ്ബാറികളെന്നും സാധാരണന്മാരെന്നും രണ്ടു തരംതിരിച്ചാണ് ക്ഷണനക്കത്തുകൾ അയച്ചത്. പിന്നെ ടിക്കറവുപ്രകാരം ഉള്ളിൽ കടപ്പാൻ വളരെ പേൎക്ക് അനുവാദം കൊടുത്തിട്ടുണ്ട്. നാലയ്യായിരം ജനങ്ങൾക്കു സുഖമായിരിക്കത്തക്കസ്ഥിതിയിൽ കിഴക്കുപടിഞ്ഞാറായി വളരേ വലിപ്പത്തിൽ ഭംഗിയിൽ കെട്ടിയുണ്ടാക്കി കൌതുകമായി അലങ്കരിക്കപ്പെട്ട ഈ പന്തലിൽ കിഴക്കുവശം ഒരു മണ്ഡപം കെട്ടിയുണ്ടാക്കി വിതാനിച്ചു ജോർജ്ജ് ചക്രവൎത്തിയുടെയും മേറി മഹാരാജ്ഞിയുടെയും ഓരോ വലിയ പടം തൂക്കി ആ മണ്ഡപത്തിന്മേൽ മാന്യസ്ഥാനങ്ങളും വെച്ചിരുന്നു. യൂറോപ്യന്മാർ, യൂറേഷ്യന്മാർ സ്ത്രീകൾ ഇങ്ങിനെ ഓരോ തരം തിരിച്ചു ഓരോ തരക്കാൎക്കും പ്രത്യേകം ഇരിപ്പിടങ്ങൾ പന്തലിനുള്ളിലുണ്ടായിരുന്നു. പത്തുമണി കഴിഞ്ഞപ്പോഴെക്കു മണ്ഡപത്തിന്റെ മുൻവശം ദർബ്ബാറികളായി ക്ഷണിക്കപ്പെട്ടവൎക്കു ഇരിപ്പാൻ ഏർപ്പാടുചെയ്തിരുന്ന ഇടങ്ങളൊഴികെ ശേഷം ഹാളിലുള്ള സ്ഥലങ്ങൾ മുഴുവനും ക്ഷണിക്കപ്പെട്ടവരാലും ഉള്ളിൽ കടപ്പാനുള്ള അനുവാദടിക്കറ്റു കിട്ടിയവരാലും നിറയപ്പെട്ടിരുന്നു.

## ദർബ്ബാറികൾ.

പതിനൊന്നരമണിക്കു മുമ്പായി താഴെ പറയുന്ന ദർബ്ബാറികൾ ഹജൂരാപ്പീസിൽ എത്തിച്ചേൎന്നിട്ടുണ്ടായിരുന്നു.

### മാലിഖാന വാങ്ങുന്ന രാജാക്കന്മാർ.

1. മ-രാ-രാ. കിഴക്കെ കോവിലകത്തു മാനവിക്രമരാജാ സാമൂതിരിപ്പാട്ടു തമ്പുരാൻ അവർകൾ,
2. „ ഏറാൾപ്പാട്ടു തമ്പുരാൻ „
3. „ പടിഞ്ഞാറെ കോവിലകത്തു മാനവിക്രമകിട്ടുണ്ണിരാജാ മൂന്നാൾപ്പാട്ടുതമ്പുരാൻ „
4. „ മാനവേദൻ എന്ന ചെറിയ അനുജൻരാജാ എടത്രാൾപ്പാട്ടുതമ്പുരാൻ „
5. „ മാനവിക്രമൻരാജാ നടുത്രാൾപ്പാട്ടുതമ്പുരാൻ „
6. „ ചിറക്കൽ കോവിലകത്തു ഉദയവൎമ്മ വലിയരാജാ „
7. „ തേവണ്ണഞ്ചോട്ടുകോവിലകത്തു ഉദയവൎമ്മ വലിയരാജാ „
8. „ തേവണഞ്ചോട്ടുകോവിലകത്തു ഉദയവൎമ്മ ഏളയരാജാ „
9. „ കവിണിശ്ശേരികോവിലകത്തു രവിവൎമ്മരാജാ „
10. „ അടിത്തില പടിഞ്ഞാറെകോവിലകത്തു കേരളവൎമ്മരാജാ „
11. „ കോട്ടയത്തു തെക്കേകോവിലകത്തു വീരവൎമ്മ വലിയരാജാ „
12. „ കിഴക്കെകോവിലകത്തു വീരവൎമ്മരാജാ „
13. „ കടത്തനാട്ടു പോർളാതിരി രാമവൎമ്മരാജാ „
14. „ എടവലത്തുകോവിലകത്തു വീരവൎമ്മ എന്ന രവിവൎമ്മരാജാ „
15. „ കുറുമ്പ്രനാട് രാമമംഗലത്തുകോവിലകത്തു വീരവൎമ്മരാജാ

16. മ-രാ-രാ ബേപ്പൂര് പുതിയകോവിലകത്തു രാമവൎമ്മ വലിയരാജാ അവർകൾ

17. ,, പനന്തറാട്ട കോവിലകത്തു ഗോദവൎമ്മരാജാ ,,

18. ,, മനയത്തുകോവിലകത്തു രാജരാജവൎമ്മ വലിയരാജാ ,,

19. ,, വല്യപുതിയകോവിലകത്തു രാജരാജവൎമ്മരാജാ പരപ്പനാട്ട്
വലിയരാജാ ,,

20. ,, വള്ളുവനാട് ആയിരനാഴികോവിലകത്തു ഉണ്ണിക്കിടാവ് എന്നു
നാമധേയമായവല്ലഭരാജാ ,,

21. ,, മങ്കടകോവിലകത്തു ശ്രീവല്ലഭൻ എന്നു നാമധേയമായ
വല്ലഭരാമരാജാ മൂന്നാംരാജാ ,,

22. ,, മഞ്ചേരി പുത്തൻകോവിലകത്തു മാനവിക്രമതിരുമുല്പാട് ,,

23. ,, ഒന്നുകുറയആയിരത്തിൽതമ്പുരാൻ എന്നു നാമധേയമായ
മണ്ണാർമല തമ്പുരാൻ ,,

24. ,, പാലക്കാട് എളയച്ചനിടത്തിൽ ധൎമ്മച്ചൻ ,,

25. ,, നടുവിലെടത്തിൽ കേളു അച്ചൻ ,,

26. ,, കിഴക്കേകോണിക്കൽ എടത്തിൽ കുട്ടികോമ്പി അച്ചൻ ,,

## മാലിഖാന ഇല്ലാത്ത രാജാക്കന്മാർ.

27. ,, ചിറക്കൽകോവിലകത്തു രാമവൎമ്മ എളയരാജാ ,,

28. ,, കോട്ടയത്തു തെക്കെകോവിലകത്തു ശങ്കരവൎമ്മരാജാ
(ഡിസ്ട്രിക്ട് ബോഡ് മെമ്പർ) ,,

29. ,, കടത്തനാട്ട് ആയഞ്ചേരികോവിലകത്തു ശങ്കരവൎമ്മരാജാ ,,

30. ,, കറുമ്പ്രനാട് മുതിരക്കൽകോവിലകത്തു രാമവൎമ്മ വലിയരാജാ ,,

31. ,, കിഴക്കേകോവിലകത്തു രാമവൎമ്മരാജാ ,,

32. ,, കോഴിക്കോട്ട പടിഞ്ഞാറെകോവിലകത്തു അനുജൻ കുഞ്ഞുണ്ണിതമ്പുരാൻ ,,

33. ,, ,, തമ്പാൻ തമ്പുരാൻ ,,

34. ,, ,, ഉണ്ണി അനുജൻ ,,

35. ,, ,, അമ്മാമൻ തമ്പുരാൻ ,,

36. ,, കോഴിക്കോട്ട് പുതിയകോവിലകത്ത് കുട്ടുണ്ണിതമ്പുരാൻ ,,

37. ,, ,, ശ്രീ മാനവിക്രമൻ എന്ന കുഞ്ഞിയേട്ടൻ
തമ്പുരാൻ (ബെഞ്ച് മജിസ്ട്രേട്ട്) ,,

38. ,, ,, വീരരായൻ എന്ന അനുജൻ വലിയ തമ്പുരാൻ ,,

39. ,, ,, വലിയ കുട്ടുണ്ണിത്തമ്പുരാൻ ,,

40. ,, കോട്ടക്കൽ കിഴക്കെകോവിലകത്തു വലിയ തമ്പുരാൻ ,,

41. ,, ,, മാനവിക്രമരാജാ ,,

42. ,, ,, ചെറിയേട്ടൻ തമ്പുരാൻ ,,

43. ,, ബേപ്പൂർ നെടിയിൽകോവിലകത്തു രാജരാജവൎമ്മ കൊച്ചുണ്ണിരാജാ ,,

44. ,, കരിപ്പാൽ പുതിയകോവിലകത്തു രവിവൎമ്മരാജാ ,,

45. ,, വള്ളുവനാട് ആയിരനാഴികോവിലകത്തു ചെറുണ്ണി എന്ന
വല്ലഭരാമരാജാ ,,

46. മ-രാ-രാ മങ്കട കോവിലകത്തു കേരളവൎമ്മ രാജാ അവൎകൾ.
47. ,, കൃഷ്ണവൎമ്മരാജാ (ഡിസ്ത്രിക്ട് ബോൎഡ് മെമ്പർ) ,,
48. ,, കടന്നമണ്ണക്കോവിലകത്തു വലിയ രാജാ ,,
49. ,, അരിപ്ര കോവിലകത്തു വലിയ രാജാ ,,
50. ,, പാലക്കാട് നെല്ലിക്കലെടത്തിൽ കൊമ്പി അച്ചൻ ,,
51. ,, വലിയകോണിക്കലിടം കേളു അച്ചൻ ,,
52. ,, പുന്നത്തൂർ ഗോദശങ്കര മൂന്നാംരാജാ ,,

## രാജാക്കന്മാരല്ലാത്ത മാലിഖാനക്കാർ.

53. ,, കവളപ്പാറ അപ്പുക്കുട്ടനുണ്ണി മൂപ്പിൽ നായർ ,,
54. ,, വല്ലഭൻ ചാത്തൻ മൂത്തവർ എന്ന കൃഷ്ണൻ പയ്യോർമല കത്താളിനായർ ,,
55. ,, മണ്ണിലെടത്തിൽ ചാപ്പുണ്ണിനായർ ,,
56. ,, രാമൻ എന്ന നാമധേയമായ കതിരവട്ടത്തു വലിയ നായർ ,,
57. ,, കരിങ്കരഞ്ഞര കുഞ്ഞുണ്ണി എന്ന എടത്തിൽ വലിയ നായർ ,,
58. ,, കാരിയാട്ട് പാലോളി എടത്തിൽ തച്ചോറമ്മൽ കുഞ്ഞിഅനന്തൻനമ്പ്യാർ ,,
59. ,, കിഴക്കെടത്തിൽ കുഞ്ഞിഅനന്തൻ എന്ന വലിയ നമ്പ്യാർ ,,
60. ,, മീത്തലെത്തോട്ടു കുന്നുമ്മൽ കുഞ്ഞുണ്ണി നമ്പ്യാർ ,,
61. ,, കാമ്പ്രത്തു കുഞ്ഞികൃഷ്ണൻ നമ്പ്യാർ ,,

## ഗവൎമ്മെണ്ടിൽനിന്ന് മുമ്പു ബഹുമതികൾ ലഭിച്ചവർ.

62. ,, റാവുബഹദൂർ പി. ഐ. ചിന്നസ്വാമിപിള്ള ,,
63. ,, ,, ഒട്ടൂർ ചാസവമേനോൻ ,,
64. ,, ,, എസ്സ്. രാമകൃഷ്ണയ്യർ ,,
65. ,, ,, ജി. ടി. വർഗ്ഗീസ്സ് ,,
66. ,, ,, സി. ഗോപാലൻ നായർ ,,
67. ,, റാവുസിഹാബ് കെ. കൃഷ്ണൻ ,,
68. ,, ,, എസ്സ്. വൈത്തിനാഥയ്യർ ,,
69. ,, ,, ഐ. ചന്തു നമ്പ്യാർ ,,
70. ഖാൻബഹദൂർ കെ. ചേക്കുട്ടി സാഹിബ് ബഹദൂർ
71. ,, പി. എം. മുത്തുക്കോയ തങ്ങൾ ബഹദൂർ
72. ഖാൻസാഹിബ് ജെ. മുഹിദ്ദീൻ പാഷാ സാഹിബ് ബഹദൂർ

## ഗവൎമ്മെണ്ടിൽനിന്ന് മുമ്പു ബഹുമാനസൎട്ടിഫിക്കെററ് കിട്ടീട്ടുള്ളവർ.

73. മിസ്റ്റർ ഡൊറാബ്ജി മാനക്ജി
74. മ-രാ-രാ- മാണിക്കോത്ത് കുഞ്ഞിച്ചന്തു എന്ന കുഞ്ഞമ്പുകവല്ല് (കുറുമ്പനാട്) അവൎകൾ.

75. മ-രാ-രാ. കണ്ണമ്പ്രെ രാമനുണ്ണി വലിയ നായർ (പാലക്കാട്) അവർകൾ
76. ,, മണ്ണാർക്കാട്ട് കുന്നത്താട്ടിൽ രാമനുണ്ണി മൂപ്പിൽ നായർ (വള്ളുവനാട്) ,,
77. ,, വേങ്ങയിൽ കുഞ്ഞിരാമൻ നായനാർ ,,
78. ,, കിഴേടത്ത് കൃഷ്ണമേനോൻ ,,
79. ,, നെല്ലിശ്ശേരി സി. അനന്തനാരായണയ്യർ ,,
80. ,, പള്ളിയിൽ ഉണ്ണികുട്ടിക്കിടാവ് ,,
81. ,, മുത്തേടത്ത് മല്ലിശ്ശേരി കുബേരൻ നമ്പൂതിരി ,,
82. ,, കരളിക്കകത്തിൽ മൂസ്സക്കുട്ടി (വാണിയമ്പലം) ,,
83. ,, പുതിയമാളികക്കൽ സെയ്ദ് അബുബക്കർ ബിൻ ഇമ്പിച്ചി അബ്ദുറഹിമാൻ ,,
84. ,, വലിയ കോയക്കുട്ടി തങ്ങൾ ,,
85. ,, കപ്പത്തോട്ടിൽ എമ്മൻ എന്ന പേരായ മൂപ്പിൽ നായർ ,,
86. ,, കറുക്കാട്ട് കഞ്ഞിപൈതൽ എന്ന വലിയ കുറുപ്പ് ,,
87. ,, ഉമ്മർ ബറാമി ,,

## ജന്മിമാരും തങ്ങന്മാരും.

88. ,, തിരുമലശ്ശേരി കോട്ടയിൽ ശ്രീധരൻ വലിയ രാജാ ,,
89. ,, നിലമ്പൂർ എളയ തിരുമുല്പാട് ,,
90. ,, മഞ്ചേരി കാരണമുല്പാട് ,,
91. ,, വടക്കില്ലത്തു മുത്തണ്ണൻ (ഡിസ്ത്രിക്ട് ബോർഡ് മെമ്പർ) ,,
92. ,, കല്ലിങ്ങൽമഠത്തിൽ രാരിച്ചൻ മൂപ്പൻ ,,
93. ,, സെയ്ദ് ആലബ്നു ബിനി ആലിയാജിമഷൌരിബാൽഫ്തൽ ഇമ്പിച്ചിക്കോയ തങ്ങൾ (വളപട്ടണം) ,,
94. ,, കക്കൊളങ്ങര പഴയകത്ത് സെയ്ദ് ഇബ്രാഹിംതങ്ങൾ (വളപട്ടണം),,
95. ,, ഷേക്ക് മഹദദ്ഷാഹ എന്ന കണ്ടുവെട്ടി വലിയ തങ്ങൾ ,,
96. ,, മലപ്പുറത്ത് പുതിയമാളികക്കൽ ഒട്ടക്കാട് സെയ്ദ് അഹമ്മദ് മുത്തുക്കോയതങ്ങൾ (മലപ്പുറം) ,,
97. ,, വലിയജാറത്തിങ്കൽ സെയിദ് അബ്ദുറഹിമാൻ ഇബിൻ മുഹമ്മദ് ഹൈദ്രോസ്സ് കുഞ്ഞിസീതിക്കോയ വലിയ തങ്ങൾ (പൊന്നാനി) ,,
98. വലിയജാറത്തിങ്കൽ ആറ്റക്കോയതങ്ങൾ സാഹിബ് ബഹദൂർ
99. ,, പള്ളിവീട്ടിൽ മമ്മദ് ഹാജി, കോഴിക്കോട്ട് ഖാദിയാർ ,,
100. ,, പുതിയങ്ങാടി മുല്ലക്കോയതങ്ങൾ ,,

## ഡിസ്ത്രിക്ട് ബോർഡ് മെമ്പർമാർ.

101. ,, സി. കരുണാകരൻ (കണ്ണൂർ പെൻഷ്യൻറ് താസിൽദാർ) ,,
102. ,, കെ. ഗോവിന്ദമേനോൻ (ആനമങ്ങാട് പെൻഷ്യൻറ് താസിൽദാർ),,
103. ,, സി. കരുണാകരമേനോൻ ബി-എ. (പെരുന്തൽമണ്ണ്) ,,
104. ,, ഡോക്ടർ എം. അപ്പുമേനോൻ (വടകര) ,,



റാവുസാഹിബ്ബ്
കെ. മാധവമേനോൻ അവർകൾ
അസിസ്റ്റാണ്ട് സർജ്ജൻ.



ബി. കമ്മാരൻനായര
അവർകൾ
പെൻഷ്യൻ സബ്ബ് ജഡ്ജി.



വേങ്ങയിൽ കുഞ്ഞിരാമൻ
നായനാരവർകൾ
ഡിസ്ത്രിക്റ്റബോർഡ്മെമ്പർ.



ഖാൻബഹദൂർ
മുത്തുക്കോയതങ്ങൾ
സാഹിബ് ബഹദൂർ.

105. മ-രാ-രാ. ടി. പി. ഗോപാലക്കുറുപ്പ് അവർകൾ.
106. ,, വേങ്ങയിൽ ചെറിയ കുഞ്ഞിരാമൻ നായനാർ ,,
107. ,, എം. ആർ. കേളപ്പൻ ,,
108. ,, എൻ. വി. ഗോപാലമേനോൻ (കടമ്പൂർ) ,,
109. ,, പി. നാരായണൻ നായർ (തിരൂർ) ,,
110. ,, വി. മാധവരാജാ കൊല്ലങ്കോട് എളയനമ്പിടി ,,
111. മിസ്റ്റർ മാക്കം (വൈത്തിരി).

## താലൂക്കുബോഡ് മെമ്പർമാർ.

112. മ-രാ-രാ. പി. നാരായണൻ മൂസ്സത് (കുറവത്തൂർ) അവർകൾ.
113. മല്ലവീട്ടിൽ സീതികുട്ടി സാഹിബ് ബഹദൂർ (നല്ലളം)

## ബെഞ്ച് മജിസ്ട്രേട്ടുമാർ.

114. ,, ബി. കമ്മാരൻ നായർ ,,
115. ,, രാമദാസ് റഞ്ചോർദാസ് സേട്ടു ,,
116. ,, ബി. രാമുണ്ണിമേനോൻ ,,
117. ,, വലിയകത്ത് ആലി ബറാമി ,,
118. ,, ഡി. ഗണപതിറാവു ,,
119. ,, എസ്സ്. വെങ്കിടേശ്വര അയ്യർ ,,
120. ,, അരഞ്ഞിൽ ശങ്കരൻ ,,
121. ,, ഇ. രാമവാരിയർ ,,
122. ,, പി. കൃഷ്ണമേനോൻ ,,
123. ,, കൊഡാഡ് മഗാസേട്ടു ,,
124. മിസ്റ്റർ ആർ. എം. ലഫണ്ട്രിസ്സ്.

## മുൻസിപ്പാൽ കൌൺസിലർമാർ.

125. മ-രാ-രാ. ഒ. കൃഷ്ണൻ (ചെയർമാൻ) ,,
126. ,, ജി. സക്കേറിയ (സിക്രട്ടേരി) ,,
127. വലിയവീട്ടിൽ ഇമ്പിച്ച്യാമദ് സാഹിബ് ബഹദൂർ
128. മിസ്റ്റർ ജെ. ഡബ്ലിയു. ഗോംസ്സ്. ,,
129. മ-രാ-രാ. കവർജി ആർദേഷർ സേട്ടു ,,
130. ,, ചേങ്ങാലിൽ രാമൻ മേനോൻ ,,
131. ,, കെ. എൻ. സൂര്യനാരായണയ്യർ ,,
132. ,, പി. ടി. രാമൻ ,,
133. ,, എം. എസ്സ്. രാമയ്യർ ,,
134. ,, പി. പി. കുരുവിള ,,
135. ,, എൽ. ആർ. ഈശ്വരയ്യർ ,,
136. ,, ഭൈരകദാസ്സ് ധാർജി സേട്ടു ,,

137. മ-രാ-രാ. സി. വി. നാരായണമേനോൻ അവർകൾ.
138. ,, പി. സോമസുന്ദരം ചെട്ടിയാർ ,,
139. മിസ്റ്റർ ടി. ഡബ്ലിയു. ബഡ്ജോസ്സ്
140. കാപ്റ്റൻ ആർ. ഡി. വിൽക്കോക്സ്
141. മിസ്റ്റർ എ. കാംപൽ
142. റവറണ്ട് ജെ. ജൌസ്സ്
143. മിസ്റ്റർ കെ. എം. ലാന്തുലി

## വിശേഷവിധി.

144. ഹാജി ഐസാക്ക് ഹാജി അയ്യൂബ് സേട്ട് സാഹിബ് ബഹദൂർ.
145. ഓവിനകത്തു മമ്മികുഞ്ഞിഹാജി സാഹിബ് ബഹദൂർ.
146. കോട്ടാൽ ഉപ്പിഹാജി സാഹിബ് ബഹദൂർ.
147. മ-രാ-രാ. തുപ്പത്തോട്ട് കീഴകുന്നത്ത് ഉണ്ണി മൂസ്സത് അവർകൾ.
148. ,, കൊളാടി കൃഷ്ണമേനോൻ ,,
149. കൊയപ്പത്തോടി മമ്മദുകുട്ടി സാഹിബ് ബഹദൂർ.
150. കല്ലടി മൊയ്തുട്ടി സാഹിബ് ബഹദൂർ.

ഈ ദർബാറികളൊക്കെ പതിനൊന്നരമണിക്കു ഹജ്ജൂരാപ്പീസിൽ എത്തിച്ചേർന്നുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. രാജാക്കന്മാരുടെയും സ്ഥാനികളുടെയും മററും ഹജ്ജൂരിലേക്കുള്ള വരവു വളരെ ഘോഷമായനിലയിലായിരുന്നു. ഇവരുടെ ഒന്നിച്ചു വന്നിരുന്ന അകമ്പടികൾക്കൊക്കെ പ്രത്യേകസ്ഥലം പന്തലിൽ അനുവദിക്കപ്പെട്ടിരുന്നു. അവരൊക്കെ രാജാക്കന്മാരെ ഹജ്ജൂരാപ്പീസിൽ വിട്ട് മുമ്പുട്ടി ദർബാർപന്തലിലേക്കു വന്നു. സാമൂതിരിപ്പാട്ടുതമ്പുരാനവർകളുടെ ഹജ്ജൂരിലേക്കുള്ള എഴുന്നെള്ളത്തം പ്രത്യേകം പ്രസ്താവയോഗ്യമാണ്. അതു ആ സന്ദർഭത്തിന്റെ യോഗ്യതക്കു ഏററവും യോജ്യമായവിധത്തിലായിരുന്നു. എല്ലാററിന്നും മുമ്പിൽ മാപ്പിളവാദ്യം. അതിന്നു പിന്നാലെ സ്വർണ്ണാഭരണങ്ങളാൽ അലങ്കരിക്കപ്പെട്ട മൂന്നു ഗംഭീരന്മാരായ ആനകൾ, ഇതിന്നു പിന്നാലെ വെൺകൊററക്കൊട തഴ മുതലായ രാജചിഹ്നങ്ങൾ. ഇതിന്നും പിന്നാലെ ഇരുഭാഗവുമായി ഇടക്കിടെ ചെകിടടയുന്ന വെടിവെക്കുന്ന തോക്കും പെട്ടിക്കാരും, വാളും പലിശക്കാരും. അനന്തരം ഇവരെ അനുഗമിച്ചു പൊന്തിയും പിടിച്ചുംകൊണ്ടുള്ള വയറപ്പണിക്കന്മാർ. പിന്നീടു ഉടവാളും പലിശയും ധരിച്ച കുറിക്കാരൻകുട്ടി. ഇതിൽപിന്നെ തമ്പുരാൻ കയറിയിരുന്ന പല്ലക്കും ഇരുവശവും ആലവട്ടം, വെഞ്ചാമര ഇവ പിടിച്ചുംകൊണ്ടുള്ളവരും ഉണ്ടായിരുന്നു. സാമൂതിരിപ്പാട്ടുതമ്പുരാന്റെ പിന്നാലെ സ്ഥാനക്രമത്തിന്നനുസരിച്ച് അഞ്ചു തമ്പുരാക്കന്മാരും ഉണ്ടായിരുന്നു. കലക്ടർ, സാമൂതിരിപ്പാട്ടുതമ്പുരാനെ സ്വീകരിച്ചു മുകളിലേക്കു കൊണ്ടുപോയി. ദർബ്ബാറികളെയൊക്കെ ഹജ്ജൂരാപ്പീസിൽ അവസ്ഥാനുസരണം പ്രത്യേകസ്ഥാനങ്ങളിലായിരുന്നു ഇരുത്തിയത്. ലാൻഡ് റിക്കാർഡ് താസിൽദാർമാരായ മെസ്സേഴ്സ് കൃഷ്ണസ്വാമിശാസ്ത്രി, കൃഷ്ണമേനോൻ എന്നിവർ ദർബ്ബാറികളെ സ്വീകരിക്കുവാൻ ഹജ്ജൂരിൽ വണ്ടിയിറങ്ങുന്ന ദിക്കിൽ ഇരുന്നിരുന്നു. മുനിസിപ്പാൽ കൌൺസിലർമാർ, ഡിസ്ട്രിക്ട് ബോർഡ് മെമ്പർമാർ, കോഴിക്കോട്ടു താലൂക്കു

ബോർഡ് മെമ്പർമാർ, ബെഞ്ച് മജിസ്ട്രേട്ടുമാർ എന്നിവരെയൊക്കെ ബി. കമ്മാരൻ നായരവർകളുടെയും, റാവുസാഹിബ് എസ്സ്. വൈത്തിനാഥ അയ്യരവർകളുടെയും അന്വേഷണത്തിൻകീഴായി ഹജൂരിൽ ഹെഡ് ക്വാർട്ടർ ഡിപ്യൂട്ടികലക്ടരുടെ മുറിയിലാണ് ഇരുത്തിയത്. ഈ യോഗക്കാരാണ് ഒന്നാമത് ഹജൂരിൽനിന്നു പന്തലിലേക്കു പുറപ്പെട്ടത്. പിന്നെ ഒരു യോഗമായി ഖജാനഡിപ്യൂട്ടികലക്ടരുടെ മുറിയിൽ ജന്മിമാരും, തങ്ങൾമാരും, ഗവൺമെണ്ടിൽനിന്നു മുമ്പു സ്ഥാനബഹുമതിസർട്ടിഫിക്കേററുകൾ കിട്ടിട്ടുള്ളവരും കൂടി. ഇവരുടെ മേലന്വേഷണം സബ്ജഡ്ജി ഇമ്പിച്ചുണ്ണിനായരവർകൾക്കും റാവുബഹദൂർ എസ്സ്. രാമകൃഷ്ണയ്യർ അവർകൾക്കും ആയിരുന്നു. ഇവർ ഒന്നാമത്തെ യോഗക്കാരെ പിന്തുടർന്നു രണ്ടാമതായി പന്തലിലേക്കു പുറപ്പെട്ടു. അതാതു കോവിലകത്തെ വലിയ രാജാക്കന്മാരല്ലാത്ത രാജാക്കന്മാരൊക്കെ ഡിസ്ട്രിക്ട് ബോർഡ് സഭകൂടുന്ന മുറിയിലായിരുന്നു ഇരുന്നിരുന്നതു. ഇവരുടെ മേലന്വേഷണം മെസ്സർസ് ടി. ശേഖരക്കുറുപ്പ് (ഹജൂർ ശിരസ്തദാർ), പി. എ കൃഷ്ണമേനോൻ, ടി. എം. അപ്പുനെടുങ്ങാടി (ഗവൺമെണ്ടുവക്കീൽ) ഇവർക്കായിരുന്നു. ഇവരെല്ലാവരും മൂന്നാമത്തെ യോഗമായി പന്തലിലേക്കു പുറപ്പെട്ടു. സാമൂതിരിപ്പാട്ടുതമ്പുരാനൊഴികെ മററുള്ള കോവിലകങ്ങളിലെ വലിയ രാജാക്കന്മാരെ ഖജാനഡിപ്യൂട്ടികലക്ടർ മിസ്റ്റർ വർഗ്ഗീസ്സും, മിസ്റ്റർ കെ. ആർ. രാമസ്വാമി അയ്യരും കൂടി സ്വീകരിച്ച് അസിസ്റ്റണ്ട് കലക്ടരുടെ മുറിയിൽ കൊണ്ടുപോയിരുത്തി അവരെ കലക്ടർക്കു പരിചയപ്പെടുത്തിയതിന്റെ ശേഷം അവരുടെ ഒരു യോഗം മൂന്നാമതായി ദർബാർപന്തലിലേക്കു പുറപ്പെട്ടു. ഇതിന്നു പിന്നാലെ സാമൂതിരിപ്പാട്ടുതമ്പുരാനും പിന്തുടർന്നു വടക്കേമലയാം ഡിസ്ട്രിക്ട് ജഡ്ജി മിസ്റ്റർ ഇവാൻസും കലക്ടർ ഇന്നിസ്സ് സായ്വവർകളും ഇങ്ങിനെ തുടരെത്തുടരെയായി ദർബാറികളുടെ ഒരു യാത്ര ഹജൂരിൽനിന്നു ഘോഷമായി പന്തലിലേക്കു പുറപ്പെട്ടു. പന്തലിൽ വരുന്നവരെ സ്വീകരിച്ച് അതാതു സ്ഥാനത്തിൽ ഇരുത്തുവാനായി ഹെഡ് ക്വാർട്ടർ ഡിപ്യൂട്ടികലക്ടർ മിസ്റ്റർ പി കൃഷ്ണൻ നമ്പ്യാരും മുൻസിപ്പാൽ ചെയർമാൻ മിസ്റ്റർ ഒയിററി കൃഷ്ണനും ഹാജരുണ്ടായിരുന്നു. ഇവരെ സഹായിപ്പാനായി താസിൽദാർ മിസ്റ്റർ കൃഷ്ണൻ, പ്രിൻസിപ്പാൽ ഡിസ്ട്രിക്ട് മുൻസിപ്പ് മിസ്റ്റർ ടി. വി. നാരായണൻ നായർ, നഗരംമജിസ്ട്രേട്ട് മിസ്റ്റർ രാരു, സ്കൂൾ അസിസ്റ്റാണ്ട് ഇൻസ്പെക്ടർ മിസ്റ്റർ രഘുനാഥറാവു, ഹൈക്കോർട്ടുവക്കീൽ മിസ്റ്റർ കെ. പി. രാമൻ മേനോൻ മുതലായവരും ഹജൂരാപ്പീസ്സിലെ പലരെ ഗുമസ്ഥന്മാരുമുണ്ടായിരുന്നു. ദർബാറികൾ പന്തലിൽ എത്തിച്ചേരുന്നതിന്നുമുമ്പായിതന്നെ വരക്കൽ താമസിക്കുന്ന വെള്ളപ്പട്ടാളക്കാരും മലബാർ ഉമേദാർപട്ടാളക്കാരും ദർബാർപന്തലിന്നു വടക്കുവശം അവരവരുടെ നായകന്മാരായ ഉദ്യോഗസ്ഥന്മാരോടുകൂടി അണിയണിയായി നിന്നിരുന്നു. ദർബാറികൾ ശരിക്കു 11-45 മണിക്കു പന്തലിൽ വഴിക്കുവഴിയായി എത്തി സ്വസ്ഥാനങ്ങളിൽ ഇരുന്നുതുടങ്ങി.

ഈ സമയങ്ങളിലൊക്കെ ഹജൂർ ഹെഡ് ക്ലാർക്ക് മിസ്റ്റർ ഹട്ടിസ്സിന്റെ മേലന്വേഷണത്തിൻകീഴിൽ ബാണ്ടുവാദ്യം മുറക്കു നടക്കുന്നുണ്ടായിരുന്നു, ദർബാറികളെല്ലാം പന്തലിൽ എത്തി. കലക്ടർ മിസ്റ്റർ ഇന്നിസ്സ്, വടക്കേമലയാം ഡിസ്ട്രിക്ട് ജഡ്ജി മിസ്റ്റർ ഇവാൻസ്, സാമൂതിരിപ്പാട്ടുതമ്പുരാനവർകൾ ഇവർ മൂവരും മണ്ഡപത്തിന്മേൽ ദർബാ

റിക്കഭിമുഖമായി പടിഞ്ഞാറെ ഭാഗത്തേക്കു നോക്കിയും ചിറക്കൽ, കോട്ടയം, കുറുമ്പ്രനാട്, വള്ളുവനാട്, ബേപ്പൂർ എന്നീ കോവിലകങ്ങളിലെ വലിയ തമ്പുരാക്കന്മാരും, ഏറാൾപ്പാട്ടതമ്പുരാനും മുൻപറഞ്ഞവരുടെ ഇരുവശവുമായി മണ്ഡപത്തിന്മേലും ഇരുന്നിരുന്നു.

## വിളംബരവായന.

പന്ത്രണ്ടുമണി അടിക്കുവാൻ ഒരു മിനിട്ടുള്ളപ്പോൾ ബാണ്ടുവാദ്യം നിൎത്തപ്പെട്ടു. കലക്ടർ ഇന്നിസ്സ്സായ്‌വവർകൾ എഴുന്നേററു. അദ്ദേഹം സന്ദൎഭോചിതമായതും വളരെ യോഗ്യതയുള്ളതുമായ കുപ്പായമായിരുന്നു ധരിച്ചിരുന്നതു. ജോൎജ്ജ് ചക്രവൎത്തിതിരുമനസ്സിലെ പട്ടാഭിഷേകവിളംബരം അദ്ദേഹം ഇംഗ്ലീഷിൽ വായിച്ചു. സഭ്യന്മാരൊക്കെ എഴുന്നേററുനിന്നു കേട്ടു. ഈ വിളംബരത്തിന്റെ മലയാളപരിഭാഷ ഖജാനഡിപ്യൂട്ടികലക്ടർ റാവുബഹദൂർ ജി. ടി. വൎഗ്ഗീസ്സവർകൾ വായിക്കയും (ഈ വിളംബരം മറെറാരു ഭാഗം പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്) "ദൈവം ചക്രവൎത്തിമഹാരാജാവിനെ രക്ഷിപ്പൂതാക" എന്ന പ്രാൎത്ഥനയോടെ അവസാനിപ്പിക്കുകയും ചെയ്തു. ഉടനെ ഇംഗ്ലീഷിലുള്ള ഭൂപാലമംഗളഗാനം മിഷ്യൻ ബാലികാപാഠകശാലയിലെ 150 ബാലികമാർ മണ്ഡപത്തിന്നു പിൻവശത്തുനിന്നു എഴുന്നേററു പാടി. ഈ മംഗളഗാനം കഴിഞ്ഞതിന്നുശേഷം കലക്ടർ അവർകൾ പന്തലിന്നു പുറത്തു പോയി വിളംബരം പട്ടാളക്കാരെയും വായിച്ചു കേൾപ്പിച്ചു. വിളംബരവായന അവസാനിച്ചപ്പോൾ വെള്ളപ്പട്ടാളക്കാരും ഉദ്യോർപട്ടാളക്കാരും ബഹുമാനസൂചകമായി മൂന്നു പരിവൎത്തി തുരുപ്പുവെടികൾ വെക്കുകയും ഒടുവിൽ അവരുടെ നായകന്റെ ആജ്ഞപ്രകാരം ജയശബ്ദം ആൎത്തുവിളിച്ചു അവരവരുടെ സ്ഥാനങ്ങളിലേക്കു പിരിഞ്ഞുപോകയും ചെയ്തു. പട്ടാളക്കാരുടെ തുരുപ്പുവെടികൾ അവസാനിക്കുമ്പോഴേക്കു് മഞ്ചുളിപ്പാടത്തിൽനിന്നു 101 കതീനകൾ തുടരെത്തുടരെ പൊട്ടിച്ച ശബ്ദവും മുഴങ്ങിക്കൊണ്ടിരുന്നു. കലക്ടർസായ്‌വവർകൾ വീണ്ടും പന്തലിൽ മടങ്ങിവന്നു സ്വസ്ഥാനത്തിലിരുന്നശേഷം ഈ സന്ദൎഭത്തെ പ്രമാണിച്ചു് ഏറാൾപ്പാട്ടതമ്പുരാൻ അവർകൾ എഴുതിയുണ്ടാക്കിയ കുറേ ശ്ലോകങ്ങൾ അവിടുന്നുതന്നെ വായിക്കയുണ്ടായി. ഇതിന്നുശേഷം കലക്ടർസായ്‌വവർകൾ ഒരു ചെറിയ പ്രസംഗം ചെയ്തു. ആ പ്രസംഗത്തിൽ ഒരുഭാഗം പ്രത്യേകം പ്രസ്താവയോഗ്യമായിട്ടുള്ളതാകയാൽ ഇതിന്നു താഴെ ഉദ്ധരിക്കുന്നു.

"ഈ സാമ്രാജ്യത്തിൽ എല്ലാടവും ഈ ശുഭസന്ദൎഭത്തെ ധനികനും ദരിദ്രനും ഒക്കെ ഒരുപോലെ കൊണ്ടാടുന്നുണ്ടു്. എങ്കിലും മലയാളജില്ലക്കാരെപ്പോലെ നിഷ്കളങ്കമായ ഉത്സാഹം ആരും എവിടെയും പ്രദൎശിപ്പിച്ചിട്ടില്ല. മലയാളജില്ലക്കാർ അവസരോചിതമായ പ്രവൃത്തികൾ നടത്തീട്ടുണ്ടെന്നു പറയുന്നതിൽ എനിക്കു വലുതായ കൃതാൎത്ഥതയുണ്ടു്. മലയാളജില്ലക്കാരേപ്പോലെ രാജഭക്തിയുള്ളവർ എവിടെയുമില്ല. അതുപോലെതന്നെ ഇന്നത്തെദിവസം ഹൃദയപുരസ്സരമായും പരസ്യമായും ആഘോഷിച്ചുകൊണ്ടാടുന്ന ജില്ലക്കാർ മലയാളജില്ലക്കാരേപ്പോലെ വേറേ ഉണ്ടോ എന്നകാൎയ്യം സംശയമാണ്."

ഈ പ്രസംഗാനന്തരം താഴെ പറയുന്ന മാന്യന്മാൎക്കു പട്ടാഭിഷേകബഹുമതിയായി ഗവൎമ്മെണ്ടിൽനിന്നു ഓരോ സൎട്ടിഫിക്കേററുകൾ നല്കീട്ടുള്ളതായി പ്രസ്താവിക്കയും ഉണ്ടായി.

## പട്ടാഭിഷേകബഹുമതിസർട്ടിഫിക്കേററുകൾ ലഭിച്ചവർ.

1. മ-രാ-രാ. മങ്കട കോവിലകത്തു കൃഷ്ണവൎമ്മരാജാ അവർകൾ.
2. ,, കിഴക്കേ കോവിലകത്തു മാനവിക്രമ കുട്ടിയേട്ടൻ രാജാ ,,
3. ,, വേങ്ങയിൽ കുഞ്ഞിരാമൻ നായനാർ ,,
4. ,, ബമ്പളാശ്ശേരി കമ്മാരൻ നായർ (പെൻഷ്യൻ സബ്ജഡ്ജി) ,,
5. ,, ചെങ്കളത്ത് കുഞ്ഞിരാമൻ മേനോൻ (കേരളപത്രിക പത്രാധിപർ) ,,
6. ,, കണ്ണമ്പ്ര രാമനുണ്ണി വലിയ നായർ ,,
7. ,, രാമചന്ദ്ര മഹാദേവ ഗാവകർ ,,
8. ,, പി. സോമസുന്ദരം ചെട്ടിയാർ ,,
9. ,, ആയഞ്ചേരി കോവിലകത്തു ശങ്കരവൎമ്മരാജാ (കടത്തനാട്) ,,
10. ,, (പരേതനായ) നിലമ്പൂർ തച്ചറക്കാവിൽ മാനവിക്രമ വലിയ തിരുമുല്പാട് ,,
11. ,, വെങ്ങനാട്ട് മാധവരാജാവെന്നു പറയപ്പെടുന്ന കൊല്ലങ്കോട്ട് എളയ നമ്പിടി ,,
12. ,, കവളപ്പാറ മൂപ്പിൽ നായർ ,,
13. ,, റാവുബഹദൂർ പി. ഐ. ചിന്നസ്വാമി പിള്ള ,,
14. ,, ഹാജി ഐസ്സാക്ക് ഹാജി ആയാസേട്ട ,,
15. ,, നെല്ലിശ്ശേരി അനന്തനാരായണയ്യർ ,,
16. ,, ചെങ്ങളത്തു കരുണാകരമേനോൻ ,,
17. ,, കിഴക്കന്നത്ത് ഉണ്ണി മൂസ്സത് ,,
18. വലിയജാറത്തിങ്കൽ ആററക്കോയതങ്ങൾ സാഹിബ് ബഹദൂർ
19. പുതിയമാളിയക്കൽ സെയ്ദ് ഹുസ്സൻ സെയ്ദ് അഹമ്മദ് ജാഫ്രി മുത്തുക്കോയതങ്ങൾ സാഹിബ് ബഹദൂർ
20. ഓവിനകത്ത് മമ്മികുഞ്ഞിഹാജി സാഹിബ് ബഹദൂർ
21. കൊട്ടാൽ ഉപ്പിഹാജി സാഹിബ് ബഹദൂർ
22. മ-രാ-രാ. പുന്നക്കൽ നാരായണൻ നായർ അവർകൾ.
23. ,, കൊളാടി കൃഷ്ണമേനോൻ ,,
24. ,, ഒയററി കൃഷ്ണൻ ,,
25. കൊയപ്പത്തോടി മമ്മദ്കുട്ടി സാഹിബ് ബഹദൂർ
26. കല്ലടി മൊയ്തുട്ടി സാഹിബ് ബഹദൂർ
27. ,, എം. ആർ. കേളപ്പൻ ,,

ഇവരിൽ പന്തലിൽ ഹാജരുള്ളവൎക്കൊക്കെ അപ്പോൾതന്നെ കലക്ടർസായ്‌വവർകൾ സർട്ടിഫിക്കേററ് വിളിച്ചുകൊടുത്തു. തദനന്തരം അഭിഷേകപ്രശസ്തിയായി സ്തോത്രങ്ങളുണ്ടാക്കിയവരുടെ കൂട്ടത്തിൽ ദർബാർകമ്മിററിക്കാരുടെ സമ്മാനത്തിന്നർഹന്മാരായ മിസ്റ്റർ

വള്ളത്തോൾ നാരായനമേനോനും, കെ. എം. ലക്ഷ്മികുട്ടി കെട്ടിലമ്മയും, ആലത്തൂർ സിദ്ധാശ്രമവാസി യോഗിനിയും, മിസ്റ്റർ ഒടുവിൽ കുഞ്ഞികൃഷ്ണമേനോനും മററുമുണ്ടാക്കിയ കവനങ്ങളിൽ ഏതാനും ഭാഗങ്ങൾ രണ്ടാളുകൾ സഭയിൽവെച്ചു ചൊല്ലി. ഇതുകൂടാതെ എമ്പ്രസ്സവിക്ടോറിയാപ്രെസ്സുകാർ അച്ചടിച്ചു പ്രസിദ്ധംചെയ്തതും മേപ്പടിയാന്മാരുടെ കവനങ്ങൾ അടങ്ങിയതുമായ പുസ്തകങ്ങളും വക്കീൽ മിസ്റ്റർ സി. കരുണാകരമേനോൻ ഉണ്ടാക്കിയ "ബ്രിട്ടീഷുഭരണംകൊണ്ടു് ഇന്ത്യക്കാൎക്കുണ്ടായിട്ടുള്ള ചില ഗുണങ്ങൾ" എന്ന പുസ്തകവും മുൻവശത്തിരുന്നിരുന്ന സഭ്യന്മാൎക്കൊക്കെ ഓരോന്നു സമ്മാനിച്ചിരുന്നു.

കോഴിക്കോട്ടുള്ള പല സ്കൂളിൽനിന്നുമായി തിരഞ്ഞെടുത്തയക്കപ്പെട്ട 150 വിദ്യാൎത്ഥികളെ സ്കൂൾസബ്അസിസ്റ്റണ്ട് ഇൻസ്പെക്ടർ മിസ്റ്റർ പാഞ്ചി അയ്യരുടെ മേലന്വേഷണത്തിൻകീഴിൽ പന്തലിൽ ഒരുഭാഗത്തു ഒതുക്കി നിൎത്തിട്ടുണ്ടായിരുന്നു. ഇവരിൽ ഓരോ വിദ്യാൎത്ഥിക്കും ചക്രവൎത്തിയുടെയും ചക്രവൎത്തിനിയുടെയും രൂപം ഒരുഭാഗത്തും 1911 ഡിസെമ്പർ 12-ാംനു-ത്തെ പട്ടാഭിഷേകം എന്നുള്ള അക്ഷരങ്ങൾ ഇംഗ്ലീഷിൽ മറുപുറത്തും അച്ചടിക്കപ്പെട്ടതായ നിക്കൽലോഹംകൊണ്ടുള്ള കീൎത്തിമുദ്രകൾ കലക്ടർസായ്പവർകൾ സമ്മാനിച്ചു.

ഒടുവിൽ സാമൂതിരിപ്പാട്ടുതമ്പുരാൻ അവർകൾ എഴുന്നേററു ദൎബ്ബാറിൽ കൂടിയവരുടെ പ്രതിനിധിയെന്നനിലയിൽ കലക്ടർസായ്പവർകളോടു അല്പം സംസാരിച്ചു. ബ്രിട്ടീഷുകാരുമായുണ്ടായ ചേൎച്ചകൊണ്ടു് ഇന്ത്യക്കാൎക്കു സിദ്ധിച്ചിട്ടുള്ള അനേകഗുണങ്ങളേപ്പററിയും ഡൽഹിയിൽവെച്ചു് ചക്രവൎത്തിയും പട്ടമഹിഷിയും എഴുന്നെള്ളിച്ചെയ്യുന്ന അത്ഭുതപൂൎവ്വമായ കൎമ്മത്തെപ്പററിയും മററും അല്പം സംസാരിച്ചതിന്നുശേഷം മലയാളജില്ലക്കാരുടെ മംഗളാശംസകൾ ചക്രവൎത്തിയേയും മഹാരാജ്ഞിയേയും അറിയിക്കേണമെന്നു കലക്ടരോടപേക്ഷിക്കയും ചെയ്തു. സാമൂതിരിപ്പാട്ടുതമ്പുരാനവർകളുടെ ഈ പ്രസംഗം ഇംഗ്ലീഷിൽ തൎജ്ജമചെയ്തു് അവിടുത്തെ ഭാഗിനേയനായ കിഴക്കേകോവിലകത്തു കുട്ടിയെട്ടൻതമ്പുരാനവർകൾ ദൎബ്ബാറിൽ വായിച്ചു. ഇതോടുകൂടി ദൎബ്ബാർയോഗം അവസാനിപ്പിച്ചു സഭ പിരിയുകയും ചെയ്തു.

## ദീപാവലിയും കരിമരുന്നുപ്രയോഗവും.

ദൎബ്ബാർദിവസം ദീപാവലികൾ വെക്കാത്തതായ കെട്ടിടങ്ങൾ കോഴിക്കോട്ടു വല്ലവയും ഉണ്ടായിരുന്നുവോ എന്നു സംശയമാണു്. മാനാഞ്ചിറമൈതാനത്തിന്റെ ചുററും കമാനാകൃതിയിൽ തട്ടികെട്ടി നാലഞ്ചുവരിയായി ലക്ഷോപലക്ഷം ദീപങ്ങൾവെച്ചിരുന്നു വെള്ളത്തിൽ പ്രതിബിംബിച്ചുകാണുന്ന കാഴ്ച ഒരു കാഴ്ചതന്നെയായിരുന്നു. ടൌൺഹാളും വളരെവിശേഷമായ ദീപാവലികൾ വെച്ചു പ്രകാശിപ്പിച്ചിരുന്നു. മിഠായിതെരുവിലുള്ള പ്രധാനപ്പെട്ട ചില ഷാപ്പുകളും ചാലപ്പുറത്തേക്കു പോകുന്ന വഴിക്കു് നിരത്തുവക്കിലുള്ളതും വക്കിൽ കെ. പി. രാമൻമേനോനവർകളുടേതുമായ വീടും, തളിയിൽ ഗവൎമ്മെണ്ടുവക്കീൽ ടി. എം. അപ്പുനെടുങ്ങാടി അവർകളുടെ വീടും, വലിയങ്ങാടിയിൽ നാഗ്ജി പുരുഷോത്തമൻ കമ്പനിക്കാരുടെ ഷാപ്പും എത്രത്തോളം കേമത്തിലാണ് ദീപാവലികൾ വെച്ചു മനോഹരമായി ശോഭിപ്പിച്ചിരുന്നതെന്നു വൎണ്ണിക്കുവാൻ അസാദ്ധ്യമാണു്.

ചുങ്കം ആപ്പീസ്സിന്നു മുൻവശം ദീപസ്തംഭത്തിന്നും കടപ്പുറം പാലത്തിന്നും സമീപം വെച്ചാണ് കരിമരുന്നുപ്രയോഗം നടത്തപ്പെട്ടിരുന്നതു. കോഴിക്കോട്ടു കടപ്പുറം ഒരു മനുഷ്യശിരസ്സുമുദ്രംതന്നെയായിരുന്നുവെന്നു നിസ്സംശയം പറയാം. എത്ര ആയിരം ജനങ്ങളാണ് അവിടെ രാത്രി എട്ടുമണിസമയമാകുമ്പോഴേക്കു എത്തിച്ചേൎന്നിരുന്നതെന്നു നിൎണ്ണയിപ്പാൻ പ്രയാസം. കരിമരുന്നുപ്രയോഗം അസൌകൎയ്യംകൂടാതെ കാണ്മാനുള്ള പ്രത്യേകസ്ഥലങ്ങളിൽ ക്ഷണിക്കപ്പെട്ടവരെ ഇരുത്തുവാൻ ഹെഡ്കാൎട്ടർഡിപ്യൂട്ടി കലക്ടർ മിസ്റ്റർ പി. കൃഷ്ണൻ നമ്പ്യാരും മുൻസിപ്പാൽ ചെയൎമാൻ മിസ്റ്റർ ഒ. കൃഷ്ണനും വളരെ മുമ്പായിത്തന്നെ സ്ഥലത്തെത്തി വേണ്ടപ്പെട്ട ഏൎപ്പാടുകൾ ചെയ്തിരുന്നു. മുൻസിപ്പാൽ സിക്രട്ടേരി മിസ്റ്റർ സക്കേറിയയും സഹായകന്മാരും കരിമരുന്നുപ്രയോഗം വിജയമാക്കുവാൻ വളരേ പരിശ്രമിച്ചിട്ടുണ്ടായിരുന്നു. 9 മണിക്കു തുടങ്ങി 12 മണിക്കു ശേഷവും കരിമരുന്നുപ്രയോഗം അവസാനിച്ചിട്ടുണ്ടായിരുന്നില്ല. കരിമരുന്നുപ്രയോഗത്തിൽ പ്രവീണന്മാരായ തൃശ്ശൂർക്കാർ നസ്രാണിമാരായിരുന്നു കരിമരുന്നുപ്രയോഗത്തിന്നുള്ള കരാറെടുത്തതു. വളരേ മനോഹരങ്ങളായ പലേ പ്രയോഗങ്ങളും പ്രദൎശിപ്പിച്ചു കാണികളെ അവർ നന്നെ രസിപ്പിച്ചിട്ടുണ്ടായിരുന്നുവെന്നേ പറയേണ്ടതുള്ളു.

കോഴിക്കോട്ടു നടന്ന അഭൂതപൂൎവ്വമായ ആഘോഷത്തോടുകൂടി ഈ ദൎബ്ബാർവിവരണം അവസാനിപ്പിക്കുന്നതിന്നുമുമ്പായി പോലിസ്സുകാരുടെ സ്തുത്യൎഹമായ പ്രവൃത്തികളെപ്പററി രണ്ടു വാക്കു പറയാതെ വിട്ടുകളയുന്നതു യുക്തമല്ല. സൂപ്രഡെണ്ട് മിസ്റ്റർ റൌലണ്ട്സനും സഹായകന്മാൎക്കും ഈ ദൎബ്ബാർപാരത്തിൽ മനസ്സമാധാനം ഇല്ലാതാക്കുവാനുള്ള വഴികൾ വളരെ ഉണ്ടായിരുന്നുവെന്നു പറയേണ്ടതില്ല. എന്നാൽ എത്രയോ ആയിരം ജനങ്ങൾ കൂടുന്ന ഈ ഉത്സവദിനങ്ങളിൽ യാതൊരു അപമംഗളവും കൂടാതെ കഴിഞ്ഞുകൂടിയതിൽ പോലീസ്സുകാരെ പ്രത്യേകം ശ്ലാഘിക്കേണ്ടതാണ്.

## സ്വകാൎയ്യപരിശ്രമങ്ങൾ.

ദൎബ്ബാർകമ്മിററിയുടെ മേലന്വേഷണത്തിൻകീഴിൽ കഴിച്ച ആഘോഷങ്ങളെപ്പററിയാണ് ഇത്രയും പ്രസ്താവിച്ചത്. ദൎബ്ബാർ ഇപ്രകാരം വിചാരിച്ചതിലും അധികം വിജയമായി കലാശിപ്പിച്ചതിന്നു കമ്മിററിമെമ്പർമാരെ അഭിനന്ദിക്കേണ്ടതാണ്. കമ്മിററിക്കാരുടെ അറിവുകൂടാതെ കോഴിക്കോട്ടുള്ള പല മാന്യന്മാരും യോഗക്കാരും പ്രത്യേകമായി ചില ആഘോഷങ്ങളും സല്ക്കാരങ്ങളും ചെയ്തിട്ടുണ്ട്. അതിൽ അറിഞ്ഞേടത്തോളമുള്ള സംഭവങ്ങളുടെ ഒരു ചുരുക്കവിവരം താഴെ കൊടുക്കുന്നു.

(1) മലയാംകലക്ടർ ആപ്പീസ്സിലെ ഉദ്യോഗസ്ഥന്മാർ ഏൎപ്പെടുത്തീട്ടുള്ള "റോയൽ ഫ്രറേറണൽ സൊസയററി" (Royal Fraternal Society) ക്കാരുടെ വകയായി ഹജൂരാപ്പീസിൽ വെച്ച് ഡിസെമ്പ്ര 11-ാംനു- രാത്രി ഒരു സുഹൃൽസമ്മേളനയോഗം പട്ടാഭിഷേകം പ്രമാണിച്ചു കൂടിയിരുന്നു. ഈ യോഗത്തിൽ കെ. രാമൻ നമ്പ്യാർ ബി-എ. അവൎകൾ പ്രസിഡെണ്ടും വേങ്ങാലിൽ കൃഷ്ണമേനോനവൎകൾ സിക്രട്ടെരിയുമാണ്. ഈ യോഗം മേപ്പടി സമ്മേളനം വളരെ ഭംഗിയിൽ കഴിച്ചുകൂട്ടി. ക്ലൎക്കുമാൎക്കു പുറമെ ശിരസ്തദാർ മിസ്റ്റർ ശേഖരക്കുറുപ്പ്, ലാണ്ട്റിക്കാൎഡ്താസിൽദാർമാർ വി. പി. കൃഷ്ണമേനോൻ

അവർകൾ, കൃഷ്ണസ്വാമി ശാസ്ത്രി (എം-എ.) അവർകൾ, നഗരം മജിസ്ട്രേട്ട് ...അവർകൾ, ഖജാനഡിപ്യൂട്ടികലക്ടർ റാവുബഹദൂർ ജി. ടി. വഗ്ഗിസ്സ് അവർകൾ, ഹെഡ് ക്വാട്ടർഡിപ്യൂട്ടികലക്ടർ കൃഷ്ണൻനമ്പ്യാരവർകൾ തുടങ്ങിയ ഉദ്യോഗസ്ഥന്മാരും കിട്ടുണ്ണി തമ്പുരാൻ തുടങ്ങിയ ഗൃഹസ്ഥന്മാരും സഭയിൽ സന്നിഹിതരായിരുന്നു. യോഗത്തിൽവെച്ച് സംസ്കൃതത്തിലും മലയാളത്തിലുമുള്ള മംഗളശ്ലോകങ്ങൾ, പാട്ടുകൾ, ഇംഗ്ലീഷിലുള്ള കവിതകളും രസകരങ്ങളായ ഗദ്യശകലങ്ങളും ചൊല്ലൽ, മുതലായവയൊക്കെ കേമമായി നടത്തപ്പെട്ടിരുന്നു. കലക്ടർ ഇന്നിസ്സ്സായ്പവർകൾ പെട്ടെന്ന സഭയിൽ ചെല്ലുകയും അത്യന്തംപ്രീതനായി സഭക്ക മംഗളം ആശംസിക്കയുംചെയ്തു. സഭ്യന്മാൎക്കൊക്കെ ചായ, പലഹാരം മുതലായ സല്ക്കാരങ്ങളും ഉണ്ടായിരുന്നു. ഇഞ്ചിനിയർ ആപ്പീസ് ഹെഡ് എക്കൌണ്ടണ്ട് മിസ്റ്റർ നായഡുവിന്റെ രുദ്രവീണവായന ശ്രോതാക്കളെ രസിപ്പിച്ചു. ഇതുയും വിജയമായി ഈ യോഗം കലാശിപ്പിച്ചതിന്നു മെസ്സർസ് വേങ്ങാലിൽ കൃഷ്ണമേനോൻ, രാമൻ നമ്പ്യാർ, എം. കുഞ്ഞിരാമൻ നായർ, ടി. സി. മായൻ, യു. ഗോപിന്ദമേനോൻ, എം. പി. പരമേശ്വരൻ ചെട്ടിയാർ, എം. കേശവൻ തുടങ്ങിയ ഹജൂർ ഗുമസ്തന്മാരെ അഭിനന്ദിക്കേണ്ടതാണ്.

(2) പട്ടാഭിഷേകം പ്രമാണിച്ചു ഇവിടുത്തെ മുസലിം ലിറററി സൊസയററിക്കാർ നിക്കൊളാസ്സ്കമ്പനിക്കാരുടെ എട്ടപ്പിന്റെ മുകളിൽവെച്ച് ഒരു സഭകൂടിയിരുന്നതിൽ റാവുസാഹിബ് എസ്സ്. വൈദ്യനാഥയ്യരവർകൾ അദ്ധ്യക്ഷസ്ഥാനം വഹിച്ചു. ഗ്രാമഫോൺയന്ത്രത്തിലെ പാട്ടുകളും വിദ്യാൎത്ഥികളിൽ ചിലരുടെ ഇംഗ്ലീഷുകവിതകൾ ചൊല്ലലും മററും ഉണ്ടായതിന്നുശേഷം നെററീവ് ഹൈസ്കൂളിലെ ഒരു മാസ്റ്ററായ മിസ്റ്റർ കെ. സുബ്രഹ്മണ്യയ്യർ ബി-എ. അവർകൾ ചക്രവൎത്തിമഹാരാജാവെപ്പററിയും പട്ടാഭിഷേകമാഹാത്മ്യത്തെപ്പററിയും രസകരമായ ഒരു പ്രസംഗം ഇംഗ്ലീഷിൽ ചെയ്തു. അതിൽപിന്നെ സഭാനാഥനവർകൾ തന്റെ ഉപസംഹാരപ്രസംഗം ചെയ്തു. വന്നുകൂടിയവൎക്കൊക്കെ ചായ പലഹാരങ്ങൾ മുതലായവയും പുഷ്പങ്ങളും കൊടുത്തു സഭ പിരിഞ്ഞു.

---

## തലശ്ശേരി.

---

പട്ടാഭിഷേകാഘോഷം തലശ്ശേരിയിൽ കാലേകൂട്ടിത്തന്നെ തുടങ്ങിയിരുന്നു. ഡിസെമ്പ്ര 7-ാംനു- രാവിലെ തലശ്ശേരിനഗരത്തിലുള്ള സ്കൂൾകുട്ടികൾക്ക് അതാതു സ്കൂളിൽവെച്ചുതന്നെ സല്ക്കാരങ്ങളുണ്ടായിരുന്നു. ബ്രണ്ണൻകോളേജിലെ വിദ്യാൎത്ഥികൾക്ക് റാവുബഹദൂർ ടി. സി. നാരായണക്കുറുപ്പവർകളുടെ വകയായും മാപ്പിളസ്കൂളുകളല്ലാത്ത മററുള്ള എല്ലാ സ്കൂളുകളിലെയും വിദ്യാൎത്ഥികൾക്ക് മിസ്റ്റർ കൊററ്യത്ത് രാമുണ്ണിയുടെ വകയായും, മാപ്പിളവിദ്യാൎത്ഥികൾക്ക് മുൻസിപ്പാൽ കൌൺസിലർ സി. ഒ. പോക്കർ കേയി സാഹിബ്ബഹദൂരിന്റെ വകയായുമാണ് സല്ക്കാരങ്ങൾ ഉണ്ടായത്. മാപ്പിളവിദ്യാൎത്ഥികൾ സല്ക്കാരാനന്തരം അവരുടെ ഗുരുനാഥന്മാരോടുകൂടി രണ്ടണിയായി ഒബ്ബർചന്തലിലേക്കു



പി. കൃഷ്ണൻനമ്പ്യാര
അവർകൾ ബി. എ.
ഡിപ്പ്യൂട്ടികലക്ടർ.





ക. കൃഷ്ണൻ അവർകൾ
ബി. എ; ബി. എൽ.
കോഴിക്കോട മുൻസിപ്പാൽ
ചെയർമാൻ.



ചെങ്കളത്ത കുഞ്ഞിരാമൻ
മേനോൻ അവർകൾ
ബി. എ; കേരളപത്രികാ
പത്രാധിപർ.



സോമസുന്ദരം ചെട്ടിയാർ
അവർകൾ.

ഒരു ഘോഷയാത്ര പുറപ്പെട്ടു. ഈ ഘോഷയാത്രയിൽ മുന്നണിയായി സബ്കലക്ടർ മിസ്റ്റർ വി. പി. റാവു, താസിൽദാർ മിസ്റ്റർ പി. എ. അമ്മു, സ്കൂൾസബ്അസിസ്റ്റണ്ട് ഇൻസ്പെക്ടർ മിസ്റ്റർ കാരേക്കുട്ടി മുതലായവർ നടന്നു. സ്വദേശവാദ്യങ്ങളോടുകൂടി നല്ലപോലെ വസ്ത്രാഡംബരങ്ങളണിയിച്ച കുട്ടികൾ കൊടിക്കൂറകൾ പറപ്പിച്ചുംകൊണ്ടുണ്ടായ ഈ ഘോഷയാത്ര വളരെ കേമമായിരുന്നു. പന്തലിൽവെച്ച് വിദ്യാർത്ഥികൾ മലയാളഭാഷയിൽ ഭൂപാലമംഗളം കർണ്ണാനന്ദകരമായവിധത്തിൽ പാടി. ഒടുവിൽ പട്ടാഭിഷേകത്തെപ്പററി മിസ്റ്റർ കാരേക്കുട്ടി മലയാളത്തിൽ ഒരു പ്രസംഗം ചെയ്കയും വിദ്യാർത്ഥികളും ഗുരുനാഥന്മാരും സ്വസ്ഥാനങ്ങളിലേക്കു മടങ്ങുകയും ചെയ്തു.

പട്ടാഭിഷേകസ്മാരകമായി തലശ്ശേരിയിലെ തിയ്യരുടെ വകയായി ജഗന്നാഥക്ഷേത്രത്തിന്നരികെ ഒരു "ഹാൾ" പണിയിപ്പിച്ചിരുന്നു. ഈ ഹാൾ 9-ാംനു- വൈകുന്നേരം അക്റ്റിങ്ങ് ഡിസ്ട്രിക്ട് ജഡ്ജി മിസ്റ്റർ ഇവാൻസ് വളരെ ആഘോഷത്തോടെ തുറന്നു. തിരുവങ്ങാട് ബാലികാപാഠശാലയിലെ വിദ്യാർത്ഥിനികൾ ഈ അവസരത്തിൽ കോലാട്ടം കളിക്കയും കന്യകാമഠത്തിലെ തിയ്യവിദ്യാർത്ഥിനികൾ ഇംഗ്ലീഷിൽ ഭൂപാലമംഗളം പാടുകയും ചെയ്തിരുന്നു. ക്ഷേത്രപ്പറമ്പിൽവെച്ച് അന്നത്തെദിവസം കരിമരുന്നുപ്രയോഗവും ഉണ്ടായിരുന്നു.

മിസ്റ്റർ എ. കെ. കേളു (ബി-എ.) വിന്റെ ഉത്സാഹത്തിന്മേൽ തലശ്ശേരിയിലെ ബ്രഹ്മസമാജക്കാർ 10-ാംനു- വൈകുന്നേരം അവരുടെ സമാജമന്ദിരത്തിൽനിന്ന് ഒരു ഘോഷയാത്ര പുറപ്പെട്ട് ബോർപന്തലിലേക്കു വരികയുണ്ടായി. ചക്രവർത്തിയുടെയും ചക്രവർത്തിനിയുടെയും ഛായാപടങ്ങൾ എഴുന്നെള്ളിച്ച് ഭൂപാലമംഗളഗീതങ്ങളോടും ഭജനകീർത്തനങ്ങളോടും കൂടിയാണ് ഈ യാത്ര ഉണ്ടായത്. പന്തലിൽവെച്ച് സബ്കലക്ടരും താസിൽദാരും ഇവരെ സ്വീകരിച്ചു.

11-ാംനു- രാവിലെയായിരുന്നു അഗതികൾക്കു ഭക്ഷണം കൊടുത്തിരുന്നതു. താലൂക്കാപ്പീസ്സിൽവെച്ച് 17-ം, തിരുവങ്ങാട്ടിൽവെച്ച് 13-ം, ചിറക്കരവെച്ച് 11-ം, ചാലിൽവെച്ച് 13-ം ചാക്കു അരി ധർമ്മംചെയ്തിട്ടുണ്ട്. ഈ ധർമ്മത്തിന്ന് എല്ലാംകൂടി 530 ക.യോളം ചെലവും ഉണ്ടായിരുന്നു. അന്നത്തെദിവസം വൈകുന്നേരം പോർട്ടാപ്സർ, മിസ്റ്റർ ബെഡ്കോക്ക് മുതലായവരുടെ മേലന്വേഷണത്തിൻകീഴിൽ ബോർപന്തലിന്നരികെ മൈതാനത്തിൽവെച്ച് കായികാഭ്യാസവിനോദങ്ങൾ നടത്തപ്പെട്ടു. ഉമേദാർപട്ടാളക്കാർ, സാൾട്ടുകാർ, പോലീസുകാർ, വിദ്യാർത്ഥികൾ, നാട്ടുകാർ മുതലായവരൊക്കെ മത്സരിച്ചു കളിക്കയും 150 ക.യോളം അവിടേവെച്ചു ജയം നേടിയവർക്കു സമ്മാനിക്കയുമുണ്ടായി. പെൺകുട്ടികളും അവരവരുടെ സ്കൂളിൽവെച്ചു മത്സരക്കളിയിൽ ചേരുകയും ജയം നേടിയ വിദ്യാർത്ഥിനിമാർക്കു 50 ക. ഭാഗിച്ചുകൊടുക്കപ്പെടുകയും ചെയ്തിരിക്കുന്നു.

11-ാംനു-യായപ്പോൾതന്നെ തലശ്ശേരി പട്ടണം മുഴുവനും പലവിധമായ അലങ്കാരങ്ങളെക്കൊണ്ടും കൊടിക്കൂറകളെക്കൊണ്ടും ശോഭിച്ചിരുന്നു. ഭവനങ്ങളും ആപ്പീസ്സുകളുമൊക്കെ വെള്ളവലിപ്പിച്ചു യഥാവിധി തോരണങ്ങളാലും കൊടിക്കൂറകളാലും അലങ്കരിക്കപ്പെട്ടു.

പട്ടാഭിഷേകദിവസമായ 12-ാംനു- പ്രഭാതമായപ്പോൾതന്നെ അപ്രതിരൂപമായ ആഘോഷങ്ങൾ ആരംഭിച്ചു. തൃപ്തികരമായനിലയിൽ രാജഭക്തികാണിക്കേണ്ടതു് ഏപ്രകാരമാണെന്ന അന്വേഷണംമാത്രമേ എല്ലാവൎക്കുമുണ്ടായിരുന്നുള്ളൂ. ഈ ദിവസം ഒമ്പതുമണിക്കു് മുൻസിപ്പാല സ്പത്രിയിൽ കിടക്കുന്ന എല്ലാ രോഗികൾക്കും വക്കീൽ സി. വി. ഗോപാലൻനായരവൎകളുടെ വകയായി സിവിൽസർജ്ജന്റെ മേലന്വേഷണത്തിൻകീഴിൽ സുഭിക്ഷമായി ഭക്ഷണം നൽകി.

ദർബ്ബാർദിവസം 11 മണിക്കു സെയ്യാർപള്ളിയിൽനിന്നു മുഹമ്മദീയരുടെ ഒരു ഘോഷയാത്ര പള്ളിയിലേക്കു പുറപ്പെട്ടു. പട്ടം കെട്ടിയ മൂന്നു ആനകളോടും പലതരമായ വാദ്യഘോഷങ്ങളോടും അനവധി പുരുഷാരത്തോടും തലശ്ശേരിയിൽ ഒട്ടൊഴിയാതെയുള്ള മാപ്പിളവിദ്യാൎത്ഥികളോടും കൂടിയുള്ള ഈ ഘോഷയാത്ര അത്ഭുതപൂൎവ്വമായ ഒരു യാത്രതന്നെയായിരുന്നു. വഴിമദ്ധ്യത്തിൽവെച്ചു് പനിനീർ തളിപ്പാനും ആവശ്യമുള്ളവൎക്കൊക്കെ ലോഭംകൂടാതെ പഞ്ചസാരവെള്ളം കൊടുപ്പാനും മററും ചെയ്ത ഏൎപ്പാടുകൾ വളരെ നന്നായിരുന്നു. ഈ ഘോഷയാത്ര ഇത്രത്തോളം വിജയമായി കലാശിപ്പാൻ മിസ്റ്റർ പി. ആലുപ്പിക്കേയി ചെയ്ത ഏൎപ്പാടുകൾ വളരെ സ്തുത്യൎഹങ്ങളായിരുന്നു.

ദർബ്ബാർകമ്മിററിയുടെയും സബ്ബുകലക്ടരുടേയും ക്ഷണനമനുസരിച്ചു് ജനങ്ങൾ പത്തുമണി മുതല്ക്കുതന്നെ പന്തലിൽ വന്നു സ്ഥലംപിടിച്ചുതുടങ്ങിയിരുന്നു. പന്തൽ അതിരമണീയമായി വിതാനിച്ചു രാജദമ്പതിമാരുടെ വലിയ ഛായാപടങ്ങൾ തൂക്കി പുഷ്പങ്ങളാലും തോരണങ്ങളാലും ശോഭിപ്പിച്ചിരുന്നു. പന്ത്രണ്ടുമണിയായപ്പോൾ പന്തലിൽ നിറയ ജനങ്ങൾ കടന്നിരുന്നിരുന്നു. സുമാർ ആയിരം ജനങ്ങൾ പന്തലിന്നുള്ളിലുണ്ടായിരുന്നു പന്തലിന്നു പുറത്തും മൈതാനത്തിലുമായി കൂടിയ ജനങ്ങൾക്കു് സംഖ്യയില്ല. പന്ത്രണ്ടു മണി സമയം കൃത്യമായപ്പോൾ സബ്ബ്കലക്ടർ മിസ്റ്റർ വി. പി. റാവു പന്തലിൽ എത്തി മണ്ഡപത്തിന്മേൽ കയറി ഇംഗ്ലീഷിലും പിന്നെ മലയാളത്തിലും വിളംബരം വായിച്ചു. വിളംബരവായന കഴിഞ്ഞപ്പോൾ പോലീസ്സ് സൂപ്രഡെണ്ടു് മിസ്റ്റർ സ്റ്റുപയറിന്റെ നായകത്വത്തിൻകീഴിൻ അണിയണിയായി നിന്നിരുന്ന പോലീസ്സുകാരും ഉമേദാർപട്ടാളക്കാരും ആചാരവെടി വെക്കുകയും തിരുമേനികൾക്കായി മൂന്നു ചിയേർസ് വിളിച്ചുപറകയും ഉണ്ടായി. ഇതിന്റെ ശേഷം സെൻറ് ജോസെഫ് യൂറേഷ്യൻ സ്കൂളിലെ വിദ്യാൎത്ഥികൾ ഇംഗ്ലീഷിൽ ഭൂപാലമംഗളം പാടുകയും ചെയ്തു. പിന്നെ പന്തലിൽ കൂടിയവരൊക്കെ കൂടി രാജദമ്പതിമാരുടെ ഛായാപടങ്ങൾ രണ്ടാനപ്പുറത്തു് എഴുന്നെള്ളിച്ചു വേറെ നാലാനകളോടും ആഘോഷങ്ങളോടും കൂടി ഒരു നഗരപ്രദക്ഷിണഘോഷയാത്ര പുറപ്പെട്ടു ഈ ഘോഷയാത്ര ദർബ്ബാർപന്തലിൽനിന്നു പുറപ്പെട്ടു ആസ്പത്രിനിരത്തിൽകൂടി മുൻസിപ്പാൽ ആപ്പീസുവരെ പോയി ബ്രണ്ണൻ കോളേജ്നിരത്തുമാൎഗ്ഗം പന്തലിലേക്കു മടങ്ങിവരികയും യോഗം പിരിയുകയും ചെയ്തു.

12-ാംനു- വൈകുന്നേരം ദർബ്ബാർപന്തലിൽവെച്ചു് ഒരു പൊതുജനയോഗം കൂടുകയുണ്ടായി. സബ്ബുകലക്ടർ മിസ്റ്റർ റാവുവാണു് അദ്ധ്യക്ഷനായിരുന്നതു. (1) ബ്രിണ്ണൻ കോളേജിലെ അഞ്ചു വിദ്യാൎത്ഥികളുടെ വകയായി സംസ്കൃതശ്ലോകങ്ങൾ ചൊല്ലൽ (2) മൌലവി കുഞ്ഞമ്മദ് മുസലിയാരുടെ വകയായി അറബിഭാഷയിലുള്ള പദ്യങ്ങൾ ചൊ

ല്ലൽ, (3) ബ്രിണ്ണൻ കോളേജിലെ രണ്ടു വിദ്യാർത്ഥികളുടെ മലയാളപദ്യങ്ങൾ ചൊല്ലൽ, (4) ഹൈക്കോർട്ട് വക്കീൽ വെങ്കിടേശ്വരഅയ്യരവർകളുടെവക ഇംഗ്ലീഷിൽ ഒരു പ്രസംഗം, (5) മിസ്റ്റർ കൊററ്യത്ത് രാമുണ്ണിയുടെ ഒരു പ്രസംഗം, (6) ബ്രിണ്ണൻ കോളേജ് സംസ്കൃതമുൻഷി മിസ്റ്റർ നീലകണ്ഠൻമൂസ്സതിൻെറ ഒരു പ്രസംഗം, (7) മിസ്റ്റർ എം. ജി. എഴുത്തച്ഛൻെറ ഇംഗ്ലീഷുപ്രസംഗം, (8) മിസ്റ്റർ മൂർക്കോത്തുകുമാരൻെറ മലയാളപ്രസംഗം ഇവകളായിരുന്നു ഈ യോഗത്തിൽ ചെയ്യപ്പെട്ടത്. ഈ പദ്യങ്ങളും പ്രസംഗങ്ങളുമൊക്കെ രാജഭക്തി, ബ്രിട്ടിഷുഭരണത്തിൻകീഴിൽ ഇന്ത്യക്കാർക്കുണ്ടായിട്ടുള്ള നന്മകൾ എന്നീ സന്ദർഭോചിതവിഷയങ്ങളെപ്പററിയായിരുന്നുവെന്നു പറയേണ്ടതില്ലല്ലൊ. സഭാനാഥനും ഒരു ചെറിയ പ്രസംഗംചെയ്തു സഭ അവസാനിപ്പിക്കയും രാജദമ്പതിമാരുടെ ദീർഘായുസ്സിന്നായി പ്രാർത്ഥനകൾചെയ്തു 6 മണിക്ക് സഭപിരിയുകയുംചെയ്തു.

എരഞ്ഞോളിക്കാരായ തീയ്യരുടെ വകയായി ദർബ്ബാർപന്തലിലേക്ക് ഒരു ഘോഷയാത്രയുണ്ടായിരുന്നു. അതിമനോഹരമാംവിധത്തിൽ ഉണ്ടാക്കിയ ഒരു തേരിൽ തിരുമേനികളുടെ ഛായാപടം വെച്ചിട്ടായിരുന്നു ഈ യാത്രവന്നത്. തട്ടാന്മാരും ചെട്ടിമക്കളും വെവ്വേറെ ഓരോ ഘോഷയാത്ര നടത്തി. കരിമരുന്നുപ്രയോഗം രാത്രി 7 മണിക്ക് തുടങ്ങി 10 മണിവരെ ഉണ്ടായിരുന്നു. ജഗന്നാഥക്ഷേത്രക്കാരുടെ ആനയോടുകൂടിയുള്ള ഘോഷയാത്രയും, മുക്കുവരുടെ ഘോഷയാത്രയും രാത്രി മൈതാനത്തിൽവന്നു മടങ്ങിപ്പോയി. ഇവരുടെ വകയായും കരിമരുന്നുപ്രയോഗവും ദീപാവലികളുമൊക്കെ ഉണ്ടായിരുന്നു. ഈ ഘോഷയാത്രയിൽ അസംഖ്യം ജനങ്ങളുമുണ്ടായിരുന്നു. പട്ടണം മുഴുവനും രാത്രി ദീപാവലികൾവെച്ച് ശോഭിപ്പിച്ചിരുന്നു. ഇതിന്നു വളരെ പണം ചെലവായിട്ടുമുണ്ട്.

ക്രിസ്തീയപള്ളികളിൽ പ്രാർത്ഥനകളും മുഹമ്മദീയപള്ളികളിൽ മൊയില്ലൂത്തും, ഹിന്തുക്കളുടെ ക്ഷേത്രങ്ങളിൽ പൂജകളും രാജദമ്പതിമാരുടെ ദീർഘായുസ്സിന്നും ക്ഷേമത്തിന്നുമായി ചെയ്യപ്പെട്ടിരുന്നു.

ഗവർമ്മെണ്ടിൽനിന്നും ലോക്കൽബോർഡിൽനിന്നും കിട്ടിയ സംഭാവനകൾക്കു പുറമെ ഏകദേശം 1500 ക.യോളം ദർബ്ബാർആഘോഷച്ചിലവിലേക്കു വരിയിട്ടുപിരിച്ചെടുത്തിട്ടുണ്ടായിരുന്നു. വിദ്യാർത്ഥികൾക്കുള്ള സല്ക്കാരങ്ങളും ചില വിനോദങ്ങളും ചില ധർമ്മിഷ്ഠന്മാർ സ്വന്തം പണം ചെലവുചെയ്തു നടത്തിയതാണ്. തലശ്ശേരിയിൽ പലവകയുമായി ഈ ദർബ്ബാർആഘോഷത്തിന്നായി ഏകദേശം 5,000 ക.യോളം ചെലവുണ്ടായിട്ടുണ്ടെന്നുതന്നെ പറയാം. ഈ ആഘോഷങ്ങൾ ഇത്രയും മംഗളമായി കലാശിപ്പിച്ചതിന്നു മെസ്സർസ് പി. പി. റാവു (സബ്ബകലക്ടർ), പി. എ. അമ്മു (താസിൽദാർ), റാവു ബഹദൂർ ടി. സി. നാരായണക്കുറുപ്പ് (ഗവർമ്മെണ്ട് വക്കീൽ), അടിയേരി ചാത്തു (മുൻസിപ്പാൽ സിക്രട്ടെരി), ബേഡ്കോക്ക് (പിയർസ്‌ലസ്ലി കമ്പനി ഏജണ്ട്) മുതലായവർ ഒട്ടധികം പരിശ്രമിച്ചിട്ടുണ്ട്.

---

# കണ്ണൂർ.

ഡിസെമ്പ്ര 7-ാംനു 10 മണി സമയത്ത് രാജദമ്പതിമാരുടെ മൽഹിപട്ടണപ്രവേശം പ്രമാണിച്ച് ചിറക്കൽതാലൂക്കാപ്പീസ്സിന്റെ മുൻവശത്തുവെച്ച് താസിൽദാർ 101 കതിനവെടി പൊട്ടിപ്പിച്ചതോടുകൂടി പട്ടാഭിഷേകോത്സവത്തിന്റെ ആരംഭമായെന്നു ജനങ്ങൾക്കറിവായി. അന്നേത്തെദിവസം വൈകുന്നേരം മിസ്റ്റർ സി. കുഞ്ഞിക്കണ്ണന്റെ വകയായി 500-ൽപരം ചെറുമക്കൾക്കു സുഭിക്ഷമായി ഭക്ഷണംകൊടുക്കുകയുണ്ടായി. തൃപ്തിയാകുംവണ്ണം പ്രഥമനും അവൎക്കു കൊടുത്തിരുന്നു. ഇപ്രകാരം ഭക്ഷണം കൊടുത്തതിന്നുണ്ടായ കാരണം അവരെ പറഞ്ഞു മനസ്സിലാക്കി രാജദമ്പതിമാരുടെ ഛായാപടങ്ങൾ അവൎക്കു കാണിച്ചുകൊടുക്കുകയും അവരൊക്കെ രാജദമ്പതിമാൎക്ക് സൎവ്വമംഗളവും പ്രാൎത്ഥിച്ചു തൃപ്തരായിപ്പോകയും ചെയ്തു.

8-ാംനു 73-ാംനമ്പ്ര പട്ടാളക്കാരും പോലീസ്സുകാരും നാട്ടുകാരുമായി മത്സരക്കളികൾ കളിച്ചു. 9-ാംനു കായികാഭ്യാസവിനോദങ്ങൾ വൈകുന്നേരം 4 മണിക്കു ആരംഭിച്ചു. ഈ കാഴ്ചകൾ കാണ്മാൻ വളരെ ജനങ്ങൾ എത്തിക്കൂടിയിരുന്നു.

10-ാംനു തയ്യിൽ എന്ന പ്രദേശത്തുവെച്ച് മിസ്റ്റർ ഉണ്ണിച്ചോയിയുടെ വകയായി ചെറുമക്കൾക്കും മുൻസിപ്പാൽ പഞ്ചമസ്കൂളിലെ വിദ്യാൎത്ഥികൾക്കും ഭക്ഷണം കൊടുക്കപ്പെട്ടിരുന്നു. പഞ്ചമവിദ്യാൎത്ഥികൾക്ക് വസ്ത്രസമ്മാനവും ഭക്ഷണാനന്തരം നൽകപ്പെടുകയുണ്ടായി. മിസ്റ്റർ ഉണ്ണിച്ചോയി കണ്ണൂരാസ്പത്രിയിൽ കിടക്കുന്ന രോഗികൾക്കും ഭക്ഷണം കൊടുപ്പിക്കയും പുഴാതി, അഴീക്കോട് ഇവിടങ്ങളിലെ പഞ്ചമവിദ്യാൎത്ഥികൾക്ക് ചായ, പലഹാരം മുതലായ സല്ക്കാരങ്ങൾ ചെയ്വാനായി നല്ല ഒരു സംഖ്യ കൊടുക്കുകയും ചെയ്തിരുന്നു. 457-ൽപരം ചെറുമക്കൾക്കു ഭക്ഷണം കൊടുത്തിട്ടുണ്ട്. അന്നേത്തെ ദിവസം ചെയ്ത ധൎമ്മങ്ങളിൽ പ്രധാനമായത് അറക്കൽ സുൽത്താൻ അഹമ്മദ് ആലിരാജാവവർകൾ ചെയ്തതായിരുന്നു. രാജാവവർകളുടെ വകയായി 15 ചാക്ക് അരിയും ഒരു ചാക്ക് ഉപ്പും നഗരത്തിൽ രണ്ടുമൂന്നു ദിക്കിൽനിന്നായി അഗതികൾക്ക് ഭാഗിച്ചുകൊടുത്തിരുന്നു. അന്നുതന്നെ വേറെയും പല ധൎമ്മിഷ്ഠന്മാരും അഗതികൾക്കു ധൎമ്മം ചെയ്തിട്ടുണ്ട്. മിസ്റ്റർ ചെവിടിച്ചി ചിരുകണ്ടൻ ചോറും ശൎക്കരയും വളരെ സാധുക്കൾക്ക് കൊടുത്തിട്ടുണ്ട്. മുൻസിപ്പാൽ കൌൺസിലർ മിസ്റ്റർ സി. ആറൺ വളരെ അഗതികൾക്കു ഭക്ഷണം കൊടുത്തിരുന്നു. മിസ്റ്റർ ആറൺ ചില വിനോദപരീക്ഷകൾ നടത്തുകയും തന്റെ ശാലയിൽ പ്രവൃത്തിയെടുക്കുന്നവൎക്ക് വസ്ത്രങ്ങൾ സമ്മാനിക്കയും ചെയ്തിരുന്നു.

11-ാംനു-യായിരുന്നു വിദ്യാൎത്ഥികളെ സല്ക്കരിച്ചിരുന്നത്. എല്ലാതരം വിദ്യാൎത്ഥികൾക്കും അറക്കൽരാജാവവർകളുടെ വകയായിട്ടായിരുന്നു സല്ക്കാരമുണ്ടായത്. അന്നേത്തെദിവസംതന്നെയായിരുന്നു വിദ്യാൎത്ഥികളുടെവകയായുണ്ടായ മത്സരക്കളി. ഈ കളികളിൽ അസംഖ്യം വിദ്യാൎത്ഥികൾ പങ്കുകൊണ്ടിരുന്നു.

പട്ടാഭിഷേകദിവസമായ ഡിസെമ്പ്ര 12-ാംനു രാവിലെ സെൻറ് ജോൺസ് പള്ളിയിൽവെച്ചു പ്രത്യേകപ്രാർത്ഥന നടത്തി. ഈ അവസരത്തിൽ നാട്ടുകാരായവരേയും ക്ഷണിക്കപ്പെട്ടിരുന്നു.

ഉച്ചക്കു പട്ടാളക്കാരുടെ മുമ്പിൽവെച്ച് വിളംബരം താസിൽദാർ ഒന്നാമതു ഇംഗ്ലീഷിൽ വായിക്കയും ആ വിളംബരം കറുത്തപട്ടാളക്കാൎക്കായി ഹിന്തുസ്ഥാനിയിലും തമിഴിലും വായിക്കപ്പെട്ടപ്പോൾ ദർബാർപന്തലിൽ കൂടിയവൎക്കുവേണ്ടി താസിൽദാർ വീണ്ടും ഇംഗ്ലീഷിലും മലയാളത്തിലും വിളംബരം വായിക്കയുമുണ്ടായി. വിളംബരവായനയെ പിന്തുടൎന്നത് ആചാരവെടിയും ഭൂപാലമംഗളഗീതവുമായിരുന്നു. ദർബാർപന്തലിൽവെച്ച് ഇതിനുശേഷം ഈ സന്ദൎഭത്തെ ഉദ്ദേശിച്ച് സംസ്കൃതം, ഹിന്തുസ്ഥാനി, മലയാളം എന്നീ ഭാഷകളിൽ പ്രത്യേകം എഴുതപ്പെട്ട കവിതകൾ വായിക്കപ്പെട്ടു. ഇതിൽപിന്ന ചിറക്കൽ 3-ാം കൂർ തമ്പുരാനവർകൾ രാജദമ്പതികൾക്ക് മൂന്നു ചിയേർസ് വിളിച്ചുപറകയും അതു സഭ്യന്മാർ വളരേ ആഹ്ലാദത്തോടെ സ്വീകരിക്കയും ചെയ്തു. ഇതിന്നുശേഷം മൂന്നു പട്ടം കെട്ടി അണിയിച്ച ആനകളുടെ പുറത്തു രാജദമ്പതിമാരുടെ പടങ്ങൾ എഴുന്നെള്ളിച്ച ഒരു ഘോഷയാത്ര പുറപ്പെട്ടു. സുമാർ 1000 ത്തിൽ അധികം വിദ്യാൎത്ഥികൾ കൊടിക്കൂറകൾ പിടിച്ച് മംഗളഗീതങ്ങളും പാടിക്കൊണ്ട് ഘോഷയാത്രയിൽ അകമ്പടികൂടി. രാജദമ്പതിമാരുടെ ഛായാപടങ്ങൾ വിദ്യാൎത്ഥികളും എടുത്തിരുന്നു. ഈ ഘോഷയാത്ര ദർബാർപന്തലിൽനിന്നു പുറപ്പെട്ടു പ്രധാനപ്പെട്ട എല്ലാ അങ്ങാടികളിൽകൂടിയും നടന്നു ഒടുവിൽ പന്തലിൽതന്നെ മടങ്ങി എത്തി.

വൈകുന്നേരം കരിമരുന്നുപ്രയോഗം വളരേ കേമമായനിലയിൽ ഉണ്ടായിരുന്നു. ഏകദേശം ഒരു മണിക്കൂർനേരത്തിലധികം ഈ പ്രയോഗങ്ങളുണ്ടായി.

കണ്ണൂർനഗരം ഈ പട്ടാഭിഷേകോത്സവം പ്രമാണിച്ചു തോരണങ്ങളാലും ദീപാവലികളാലും വളരേ ചെടിപ്പായി ശോഭനമായി അലങ്കരിക്കപ്പെട്ടിരുന്നു. രാജഭക്തിയെ പ്രദൎശിപ്പിക്കുന്ന പലവിധ സദാചാരവാക്യങ്ങൾ കൊടിക്കൂറകളിന്മേലും എടുപ്പുകളിന്മേലും എവിടെ നോക്കിയാലും കാണ്മാനുണ്ടായിരുന്നു.

ഈ ആഘോഷങ്ങൾ ഇത്രത്തോളം വിജയമായി കലാശിപ്പിപ്പാൻ അദ്ധ്വാനം ചെയ്തു ദർബാർകമ്മിററി വൈസ്പ്രസിഡെണ്ട് കണ്ണൽ ജെ. എ. ലൌഡൻ, മെസ്സർസ് ടി. കെ. മത്തായി (താസിൽദാർ), ടി. കൃഷ്ണൻ (മുൻസിപ്പാൽ ചെയർമാൻ), സി. കുഞ്ഞിക്കണ്ണൻ (ദർബാർകമ്മിററി സിക്രട്ടരി), മുതലായവരെയും ഇവരേ പലപ്രകാരേണയും സഹായിച്ച മെസർസ് എം. സി. ഉണിച്ചോയി, പി. എം. പോക്കാമ എളയസാഹിബ്, ബി. പോക്കുമ സാഹിബ്, മിസ്റ്റർ മകുഡൻ, മിസ്റ്റർ രാഘവേന്ദ്രറാവു, പി. കുഞ്ഞമ്പു, എ. അച്ചുതൻ, ടി. കെ. കിട്ടുണ്ണി (ബി-എ. എൽ-ടി.), നഞ്ചിദേവജിസെട്ടു, എം. കണ്ണൻമേനോൻ, ടി. കൃസ്ത്യൻ, കാപ്ടൻ പോപ്പ് മുതലായവരെയും അഭിനന്ദിക്കേണ്ടതാണ്.

---

# കൊച്ചി
## (ബ്രിട്ടീഷ്.)

പട്ടാഭിഷേകദിവസം കൊച്ചിനഗരത്തിൽ എന്തൊക്കെ ആഘോഷങ്ങളാണ് ഉണ്ടാക്കിത്തീക്കേണ്ടതെന്നആലോചിപ്പാനായി 1911 സപ്തെമ്പർ 21-ാംനു ഒരുപൊതുജനയോഗം കൂടുകയും ആ യോഗത്തിലെ നിശ്ചയങ്ങൾക്കനുസരിച്ച് കൊച്ചി മുൻസിപ്പാലിട്ടിയിലെ വൈസ്ചെയർമാൻ എ. എൽ. ഷർഗോക്കർ അവർകളെ കമ്മിററിസിക്രട്ടെറിയായി നിശ്ചയിക്കുകയും ചെയ്തു. 3190 ക. 5 ണ.യാണ് ആഘോഷച്ചെലവിന്നായി വരിയിട്ട പിരിച്ചെടുത്തത്. ഇതിൽ അധികഭാഗവും മിസ്റ്റർ ശിർശാവക്കർതന്നെയാണ് പിരിച്ചുണ്ടാക്കിയത്. ഈ പിരിവുസംഖ്യയിൽനിന്നു (1) അഗതികൾക്കു ഭക്ഷണം കൊടുപ്പാൻ 500 ക യും, (2) വിദ്യാൎത്ഥികളെ സല്ക്കരിപ്പാൻ 500 ക.യും, (3) കായികാഭ്യാസവിനോദങ്ങൾക്ക് 350 ക.യും, (4) ദീപാവലികൾക്ക് 250 ക.യും, കരിമരുന്നുപ്രയോഗത്തിന്ന് 200 ക.യും, (6) ഘോഷയാത്രക്ക് 200 ക.യും, (7) മഞ്ചാർപന്തലിന്ന 300 ക.യും ചെലവിടുവാനായി കണക്കിട്ട് മേലന്വേഷണം ചെയ്വാൻ പ്രത്യേകം ഒരു സബ്ബ്കമ്മിററിയെ ഏൎപ്പെടുത്തുകയും ചെയ്തു.

ഡിസെമ്പ്ര 11-ാംനു പട്ടാഭിഷേകോത്സവം ആരംഭിച്ചു. വിദ്യാൎത്ഥികളുടെ മത്സരക്കളികളും അവൎക്കുള്ള സല്ക്കാരവുമാണ് അന്നുണ്ടായത്. മത്സരക്കളിയിൽ വിജയികളായവൎക്കൊക്കെ മിസിസ്സ് കെക്ക്പാട്രിക്ക് സമ്മാനങ്ങൾ ഭാഗിച്ചുകൊടുത്തു. ഈ വിനോദങ്ങൾ കാണ്മാൻ അസംഖ്യം ജനങ്ങൾ എത്തിക്കൂടിയിരുന്നു.

12-ാംനു പ്രഭാതമാകുമ്പോൾതന്നെ വെടിശബ്ദവും പള്ളികളിൽനിന്നുള്ള ഘണ്ടാനിനാദവും പട്ടണം മുഴുവൻ മുഴക്കിയിരുന്നു. പുലരുമ്പോഴേക്ക് പട്ടണത്തിലുള്ള അലങ്കാരങ്ങൾ വേണ്ടപോലെ മോടികൂട്ടുവാൻ എല്ലാവരും ശ്രമിച്ചിരുന്നു. പട്ടണത്തിൽ പല ഭാഗങ്ങളിലും ഓരോരുത്തരുണ്ടാക്കീട്ടുള്ള അലങ്കാരങ്ങൾ വിസ്മയനീയമായിരുന്നു. നിൎദ്ധനനായവൻപോലും തന്റെ സ്ഥാനം ശുചിയാക്കി തോരണങ്ങളും മററും തൂക്കി അലങ്കരിച്ചിട്ടുണ്ടായിരുന്നു. കടപ്പുറം അഭിമുഖമായി കിടക്കുന്ന ഡിവിഷനൽ ആപ്പീസ്സിന്റെ മുൻവശത്തുള്ള മൈതാനത്തിൽ അതിഭംഗിയിൽ കെട്ടിയുണ്ടാക്കിയിരുന്ന പന്തലിലേക്ക ഉച്ചക്കുമുമ്പായിത്തന്നെ ജനങ്ങൾ വന്നു നിറഞ്ഞുതുടങ്ങി. മെസ്സർസ് കെ. ബി. ജാക്കോബ്, കെ. എൻ. മാനുവൽ ഇവരുടെ അദ്ധ്വാനത്തിന്റെ ഫലമായി ഈ പന്തൽ വളരെ രമണീയമായവിധത്തിൽ ഉണ്ടാക്കി അലങ്കരിച്ചിരുന്നു. ഈ പന്തലിന്റെ തെക്കുവശം ഉയൎത്തികെട്ടിയ മണ്ഡപത്തിന്മേൽ രാജദമ്പതിമാരുടെ ഛായാപടങ്ങൾ മാലകളാൽ അണിയിക്കപ്പെട്ടുവെച്ചിരുന്നു. ഏകദേശം ആയിരം ജനങ്ങളെ ക്ഷണിച്ച് പന്തലിന്നുള്ളിൽ ഇരിപ്പാൻ സ്ഥാനം കൊടുത്തിരുന്നു. ഇതുകൂടാതെ ഏകദേശം രണ്ടായിരത്തിലധികം വിദ്യാൎത്ഥികൾ അവരവരുടെ സ്കൂളുകളിൽനിന്ന് ഘോഷയാത്രയായി വന്നു പന്തലിൽ മണ്ഡപത്തിന്നരികെ രണ്ടു പന്തിയായി സ്ഥലംപിടിച്ചി

രുന്നു. ഇതുകൂടാതെ അനവധി ജനം പന്തലിന്നു ചുററും അകത്തുംപുറത്തുമായി കൂടീട്ടുണ്ടായിരുന്നു. കൊച്ചിയിലുള്ള ഒട്ടുമിക്കാലും യൂറോപ്യന്മാരും അവരുടെ മദാമ്മമാരും പന്തലിൽ ഹാജരുണ്ടായിരുന്നു. പന്ത്രണ്ടുമണി സമയമായപ്പോൾ ദർബാർ ആരംഭിച്ചു. സെൻറ് ക്രൂസ്സ് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ഫാദർ ആൿസൈററൺ “ബ്രിട്ടീഷുകാർ ദീർഘകാലം ഭരിക്കട്ടെ” എന്ന ഒരു ഗീതം പാടുകയും അതു മേപ്പടി സ്കൂളിലെ വിദ്യാർത്ഥികൾ പിൻപാട്ടായി പാടുകയും ചെയ്തു. കൃത്യമായി 12 മണിസമയത്തിന്ന് ഡിവിഷനൽ ആപ്പീസർ മിസ്റ്റർ ജെ. എൽ. ജെക്സ് ഇംഗ്ലീഷിലും, മജിസ്രേട്ട് മിസ്റ്റർ അനന്തൻനായർ മലയാളത്തിലും വിളംബരം വായിച്ചു. പന്തലിൽ കൂടിയവരൊക്കെ എഴുന്നേററുനിന്നു ഈ വിളംബരവായന ശ്രദ്ധിച്ചു. ഇതിനെ പിന്തുടൎന്നു “ചക്രവൎത്തി വളരെക്കാലം ജീവിച്ചിരിപ്പൂതാക” എന്ന മംഗളഗീതം വിദ്യാർത്ഥികൾ പാടി. കെപ്ടൻ കെക്ക്പാട്രിക്കിൻെറ നായകത്വത്തിൻകീഴിൽ പന്തലിന്നു മുൻവശം അണിയായി നിന്നിരുന്ന ഉമേദാർപട്ടാളക്കാരുടെ ആചാരവെടിയും 101 കതിനവെടിയും കഴിഞ്ഞതിന്നു ശേഷം എം. ലക്ഷ്മണസൂരി എന്ന പണ്ഡിതൻെറ അഭിഷേകപ്രശസ്തി എന്ന സംസ്കൃതകവനത്തിൽ കുറച്ചു ഭാഗം ഒരു ബ്രാഹ്മണവാദ്ധ്യാർ ഈണംവൃതവെച്ചു പാടി. ഈ സംസ്കൃതകവനത്തിൻെറ അർത്ഥം മജിസ്രേട്ടവർകൾ വ്യാഖ്യാനിച്ച് ഇംഗ്ലീഷിലും മലയാളത്തിലും സഭ്യന്മാരെ പറഞ്ഞു മനസ്സിലാക്കി. ഇതിന്നുശേഷം ദർബാർ പിരിയുകയും ചെയ്തു.

മേപ്പടി സംഭവങ്ങളെ പിന്തുടൎന്നു പിന്നീടുണ്ടായതു് അഗതികൾക്കു് അരിയളന്നുകൊടുക്കുന്നതായിരുന്നു. സാധുക്കളായ 2000 നാട്ടുകാർക്ക് ഒരു സേർ അരിയും 2ണയും വീതവും, സാധുക്കളായ 200 യൂറേഷ്യന്മാർക്ക് രണ്ടു സേർ അരിയും ഒരു റാത്തൽ മാംസവും 4ണയും വീതവും കൊടുപ്പാനായിരുന്നു ആദ്യം നിശ്ചയിച്ചതെങ്കിലും വിചാരിച്ചതിൽ അധികം അഗതികൾ എത്തിക്കൂടിയതിനാൽ ഈ നിശ്ചയത്തിൽ അല്പം ഭേദഗതി വരുത്തി ആരെയും മടക്കി അയക്കാതെ എല്ലാവർക്കും ധർമ്മം കൊടുത്തു.

12-ാംനു- വൈകുന്നേരം 2½ മണിക്ക് പ്രായംചെന്ന സ്വദേശികളും ഉമേദാർപട്ടാളക്കാരും കൂടി കായികാഭ്യാസമത്സരപരീക്ഷ മൈതാനത്തിൽവെച്ചു തുടങ്ങി. എത്രയോ ആയിരം ജനങ്ങൾ ഈ വിനോദങ്ങൾ കാണ്മാൻ എത്തിക്കൂടിയിരുന്നു. ജയം നേടിയവൎക്കൊക്കെ മിസിസ്സ് ലോക്കി സമ്മാനം കൊടുത്തു. വൈകുന്നേരം 6½ മണിക്ക് വീണ്ടും ദർബാർപന്തലിൽതന്നെ ജനങ്ങളൊക്കെ വന്നുകൂടി. എല്ലാവരും അവരവരുടെ സ്ഥാനങ്ങളിൽ ഇരുന്നശേഷം മഹിരാശിസംസ്ഥാനക്കാർ രാജദമ്പതിമാർക്ക് ദൽഹിയിലേക്കയച്ച മംഗളപത്രത്തിൻെറ ഒരു പകൎപ്പ് മിസ്റ്റർ എസ്സ്. ലോക്കി സഭയിൽവെച്ചു വായിച്ചു. ഇതിന്നുശേഷം വിദ്യാർത്ഥികളിൽ ചിലൎക്ക് മെഡലുകൾ സമ്മാനിക്കയും ബ്രിട്ടീഷുഭരണംകൊണ്ട് ഇന്ത്യക്കുണ്ടായിട്ടുള്ള ഗുണങ്ങളെപ്പററി മിസ്റ്റർ ലോക്കി വിദ്യാർത്ഥികൾക്ക് ഉപദേശമായി ഒരു പ്രസംഗം ചെയ്കയും ചെയ്തു. അനന്തരം മംഗളഗീതം പാടി സഭപിരിഞ്ഞു ഘോഷയാത്രക്കുള്ള ഒരുക്കമായി.

എട്ടുമണി സമയമായപ്പോൾ പട്ടണം മുഴുവനും ദീപാവലികളാൽ നിറയപ്പെട്ടിരുന്നു. ഈ പട്ടണവീഥികളിൽകൂടിയാണ് ഘോഷയാത്ര പുറപ്പെട്ടത്. രാജദമ്പതിമാരുടെ പടങ്ങൾ ആനപ്പുറത്ത് എഴുന്നെള്ളിച്ച് ഒരുവക അങ്ങിനെ. സ്ഥലത്തെ ജ

നാട്ടുനക്ഷത്രം ഉടമകളും മററുമായ വൈശ്യന്മാർ തിരുമേനികളുടെ പടം എഴുന്നെള്ളിച്ചുംകൊണ്ടു് ഒരുവക അങ്ങിനെ. പിന്നെ കൊച്ചിക്കാരനും ഒരു സമൎത്ഥചിത്രപ്പണിക്കാരനുമായ റോക്കെ എന്നാൾ ഉണ്ടാക്കിയതും ചക്രവൎത്തിയെ കയററുന്നതുമായ ഒരു കൃത്രിമപടക്കപ്പലും മുളകൊണ്ടുണ്ടാക്കിയ ഒരു കൃത്രിമതീവണ്ടിയും ഈ ഘോഷയാത്രയുടെ ഒന്നിച്ചുണ്ടായിരുന്നു. ഏതാണ്ടു് പതിനായിരം ജനങ്ങൾ ഘോഷയാത്രയിൽ കൂടിയിരുന്നു. മനോഹരമായ ഘോഷയാത്ര പന്തലിൽനിന്നു പുറപ്പെട്ടു പുഴനിരത്തിൽകൂടി കാൽവതിനിരത്തുവരേ പോയി അവിടെനിന്നു കന്നപുരം, അമരാവതി ഈ നിരത്തുകളിൽകൂടി പിന്നെ പടിഞ്ഞാറോട്ടു തിരിഞ്ഞു കടപ്പുറം നിരത്തിൽ വന്നുചേൎന്നു. യൂറോപ്യൻക്ലബ്ബിന്നരികെ കരിമരുന്നുപ്രയോഗം കാണ്മാനായി ഘോഷയാത്ര കുറേനേരം അവിടെ നിന്നു. ഘോഷയാത്ര വീണ്ടും ആരംഭിച്ചു് നാപ്പിർതെരുവിൽകൂടിയും മററും കടന്നു ഒടുവിൽ 11 മണിക്കു പന്തലിൽതന്നെ മടങ്ങിയെത്തി. ആകപ്പാടെ ഈ ഘോഷയാത്ര കൊച്ചിനിവാസികൾ പണ്ടു കണ്ടിട്ടില്ലാത്തവിധത്തിൽ അത്ര ആഘോഷമായും വിജയമായും കലാശിച്ചു. ഉമേദാർപട്ടാളത്തിലെ 20 പട്ടാളക്കാരും മജിസ്ത്രേട്ടും പോലിസ്സും സമാധാനരക്ഷക്കായി വളരേ പരിശ്രമിക്കുകയാൽ യാതൊരു അപമംഗളവുംകൂടാതെ എല്ലാം ശുഭമായി കഴിഞ്ഞു. ഇതിന്നായി ഭാരവാഹികളെല്ലാവരും സവിശേഷം അഭിനന്ദിക്കപ്പെടേണ്ടതാകുന്നു.



## പാലക്കാട്.

പാലക്കാട് മുൻസിപ്പാൽ ആപ്പീസ്സിന്നെതിരായി കോട്ടമൈതാനത്തിൽ നാനൂറിൽ അധികം ഉറുപ്പിക ചെലവിട്ടു് ഒരു വലുതായ ദർബ്ബാർപന്തലും അതിന്നുള്ളിൽ വടക്കുഭാഗത്തായി രണ്ടു മണ്ഡപങ്ങളും കെട്ടിയുണ്ടാക്കപ്പെട്ടിരുന്നു. ഈ മണ്ഡപങ്ങളിൽ ഒന്നു് റവന്യൂഡിവിഷനൽ ആപ്പീസ്സൎക്കു് ഇരിപ്പാനും മറേറതു് പ്രായാധിക്യംനിമിത്തം കോഴിക്കോട്ടേക്കു് എഴുന്നെള്ളുവാൻ സാധിക്കാതിരുന്ന പാലക്കാട്ടുരാജാവവർകൾക്കും ഇരിപ്പാനായിരുന്നു. പന്തൽ വളരെ മനോഹരമായി അലങ്കരിക്കുകയും ക്ഷണിക്കപ്പെട്ടവൎക്കും സ്ത്രീകൾക്കും ടിക്കററു കൊടുക്കപ്പെട്ടവൎക്കും വിദ്യാൎത്ഥികൾക്കും ഇരിപ്പാൻ പ്രത്യേകം സ്ഥാനങ്ങൾ ഉണ്ടാക്കുകയും ചെയ്തിരുന്നു.

ഡിസെമ്പ്ര 11-ാംനു-യാണു് കായികാഭ്യാസവിനോദങ്ങൾ നടത്തപ്പെട്ടിരുന്നതു. ബൈസിക്കിൾ ഓട്ടം, കതിരച്ചാട്ടം തുടങ്ങി 31 വിധം വിനോദങ്ങൾ ദർബാർപന്തലിന്നു മുൻവശംവെച്ചു് നടത്തപ്പെട്ടു. കായികാഭ്യാസമത്സരപരീക്ഷയിൽ ജയിച്ചവൎക്കു സമ്മാനിപ്പാനായി 495 ക. ചെലവായിട്ടുണ്ടു്. ഇതിന്നുപുറമെ ചാത്തപുരം ശിവരാമകൃഷ്ണപട്ടർ കാൎയ്യക്കാരവർകളുടെ വകയായി രണ്ടു വെള്ളിപ്പാത്രങ്ങളും പ്രത്യേകമത്സരപരീക്ഷ നടത്തി ജയിച്ചവൎക്കു സമ്മാനിക്കപ്പെടുകയുണ്ടായി.

12-ാംനു- നഗരത്തിലുള്ള എല്ലാതരം എടുപ്പുകളും വളരേ ശുചിയായി ഭംഗിയിൽ അലങ്കരിച്ചിരുന്നു. ഈ ദിവസം ഒന്നാമതായി നടത്തപ്പെട്ടതു് സ്കൂൾകുട്ടികളെ സല്ക്ക

ദിക്കയായിരുന്നു. അതാത് സ്കൂൾമാസ്റ്റർമാരുടെ മേലന്വേഷണത്തിൻകീഴിൽതന്നെയാണ് സല്ക്കാരവും നടത്തപ്പെട്ടത്. മുഹമ്മദീയവിദ്യാർത്ഥികളെയൊക്കെ മുൻസിപ്പാൽ ആപ്പീസ്സിൽ വരുത്തി സെയ്ദ് മുഹമ്മദ് റാവുത്തർ എന്ന കലയപ്പറാവുത്തർ സാഹിബ് ബഹദൂറിൻെറ വകയായി സല്ക്കരിച്ചു. സല്ക്കാരത്തിന്നുശേഷം വിദ്യാർത്ഥികളൊക്കെ കൊടികൾ പിടിച്ചുംകൊണ്ട് മൈതാനത്തിൽ അണിയണിയായി വന്നു നിന്നു. വിദ്യാർത്ഥി സല്ക്കാരസമയംതന്നെ ഏതാണ്ട് 6000-ൽ അധികം അഗതികൾക്ക് സബ്ബ്കോടതിവളപ്പിൽവെച്ചു ഭക്ഷണം കൊടുത്തു. ഈവകയായി 700-ൽ അധികം ഉറപ്പിക ശിവരാമപട്ടർ കാര്യക്കാരവർകളാണ് ചെലവഴിച്ചത്.

പത്തരമണി സമയത്ത് സബ്ബ്കലക്ടരുടെ ബങ്കളാവിൽനിന്ന് പന്തലിലേക്ക് ഒരു ഘോഷയാത്ര പുറപ്പെട്ടു. സബ്ബ്കലക്ടർ മിസ്റ്റർ തോമസ്സ്, സബ്ബ്ജഡ്ജി മിസ്റ്റർ ദേശികാചാരി തുടങ്ങിയുള്ളവർ ഈ ഘോഷയാത്രയിൽ തലവന്മാരായിരുന്നു. പട്ടംകെട്ടിച്ച ആനമേൽ രാജദമ്പതിമാരുടെ ഛായാപടങ്ങൾ കയററി ആഘോഷസഹിതം പുറപ്പെട്ട ഈ ഘോഷയാത്ര $11\frac{1}{2}$ മണിക്കു തിരികെ പന്തലിൽ വന്നുചേർന്നു. 12 മണി സമയത്ത് സബ്ബ്കലക്ടർ ഇംഗ്ലീഷിലും താസിൽദാർ മലയാളത്തിലും വിളംബരം വായിക്കയും അതിനെ പിന്തുടൎന്ന് പോലീസ്സുസൈന്യം ആചാരവെടി വെക്കയും ജനങ്ങൾ കതിനപൊട്ടിക്കയും ഉണ്ടായി. ഇതിന്നുശേഷം സബ്ബ്കലക്ടർ ഒരു ചെറിയ പ്രസംഗം ചെയ്കയും, പട്ടാഭിഷേകപ്രശസ്തിയായി ഉണ്ടാക്കിയ ചില പദ്യങ്ങൾ പാലക്കാട്ട് രാജാവവർകളും മിസ്റ്റർ കെ. ദാമോദരമേനോനും ചൊല്ലുകയും ചെയ്തു. ബ്രിട്ടീഷ്ഭരണംകൊണ്ടുണ്ടായിട്ടുള്ള ഗുണങ്ങളെ പ്രസ്താവിച്ചുംകൊണ്ട് മെസ്സർസ് കെ. പി. അച്യുതമേനോനും വി. പി. പരമേശ്വര അയ്യരും ഓരോ പ്രസംഗം ചെയ്തതിന്നുശേഷം ഭൂപാലമംഗളം പാടി $1\frac{1}{2}$ മണിക്കു ദർബാർ പിരിയുകയും ചെയ്തു.

5 മണി സമയത്ത് വലിയങ്ങാടിയുടെ പടിഞ്ഞാറെ അറ്റത്തിയിൽ ജനങ്ങൾ സ്വരൂപിച്ച് പട്ടം കെട്ടിയ നാലാനകളോടുകൂടി 8 ആനകളെ രണ്ടു വരിയായിനിൎത്തി ചക്രവൎത്തിമഹാരാജാവിൻെറയും പട്ടമഹിഷിയുടെയും പടങ്ങൾ ഓരോന്നിന്മേൽ കയററി വെൺകൊററക്കുട, ആലവട്ടം, വെഞ്ചാമരം മുതലായവ പിടിപ്പിച്ച് അങ്ങാടിയിൽകൂടി ഒരു ഘോഷയാത്ര പുറപ്പെട്ടു. വഴിയിൽ വലിയ ഷാപ്പുകളുടെയും പള്ളികളുടെയും പ്രമാണപ്പെട്ടവരുടെ വാസസ്ഥലത്തിൻെറയും മുമ്പിൽ ഘോഷയാത്ര ഇടക്കിടെ നിൎത്തിച്ചുംകൊണ്ടാണ് പോയിരുന്നത്. ഘോഷയാത്രപോകുന്ന ഇടങ്ങളെല്ലാം തോരണങ്ങളാൽസവിശേഷം അലങ്കരിക്കപ്പെട്ടിരുന്നു. ഏകദേശം 20,000-ൽ അധികം പുരുഷാരം ഈ ഘോഷയാത്രയിൽ പങ്കുകൊണ്ടിരുന്നു. രാത്രി 8 മണി സമയമായപ്പോൾ ഘോഷയാത്ര ദർബാർ പന്തലിന്നരികെ എത്തി. അവിടെവെച്ചായിരുന്നു കരിമരുന്നുപ്രയോഗം ഉണ്ടായത്. രാത്രിയിൽ കംസനാടകവും, രാമപട്ടാഭിഷേകവും നാടകങ്ങൾ കളിപ്പാൻ ഏൎപ്പാടുചെയ്തിരുന്നു. നാട്ടുപുറങ്ങളിലും യഥാശക്തി ആഘോഷങ്ങളുണ്ടായിരുന്നുവെങ്കിലും പാലക്കാട്ടിലെ ആഘോഷങ്ങൾ കാണ്മാൻ നാട്ടുപുറങ്ങളിൽനിന്നും അനവധി ജനം വന്നുചേൎന്നിരുന്നു. ഘോഷയാത്ര പോയിരുന്ന ഇടങ്ങൾ മാത്രമല്ല, എല്ലാ തെരുവീഥികളും വീടുകളും പബ്ലിക്ക് ആപ്പീസ്സുകളുമൊക്കെ ദീപാവലികളാൽ ശോഭിപ്പിക്കപ്പെട്ടിരുന്നു.

പട്ടാഭിഷേകാഘോഷങ്ങൾ ഇത്രത്തോളം വിജയമായി കലാശിപ്പിക്കേണ്ടതിന്നു് പല മാന്യന്മാരും ഒത്തൊരുമിച്ചു ശ്രമിച്ചിട്ടുണ്ടു്. കായികാഭ്യാസവിനോദങ്ങൾ ക്രമത്തിൽ നടത്തപ്പെടേണ്ടതിന്നു് വിക്ടോറിയാ കോളേജ് പ്രിൻസിപ്പാൾ മിസ്റ്റർ ഡേവിസ്സ് കഴിയുന്ന ഉത്സാഹമൊക്കെ ചെയ്തിട്ടുണ്ടു്. സാധുക്കൾക്കു് ധർമ്മംചെയ്യാൻ ശിവരാമകൃഷ്ണപട്ടർ കാര്യക്കാരവർകൾ ചെയ്ത ഏർപ്പാടുകൾ ശ്ലാഘാർഹങ്ങളായിരുന്നു. മെസ്സർസ് എ. ചൊക്കലിംഗം പിള്ള, വി. ആർ. ചൊക്കലിംഗം പിള്ള, വി. രങ്കയ്യൻ ചെട്ടിയാർ, വീരാൻകുട്ടി മുതലായവർ ഘോഷയാത്രയും കരിമരുന്നുപ്രയോഗങ്ങളും വിചാരിച്ചതിലധികം ഭംഗിയായി നടത്തിച്ചിട്ടുണ്ടു്. ആസ്പത്രിയിലെ രോഗികൾക്കു് വി. പഞ്ഞിഅച്ചൻ അവർകളുടെ വകയായി ഭക്ഷണവും, റാവുസാഹിബ് മിസ്റ്റർ കെ. കൃഷ്ണന്റെ വകയായി വസ്ത്രങ്ങളും, കൊടുക്കപ്പെട്ടതു് പ്രത്യേകം പ്രസ്താവയോഗ്യമാണു്. പട്ടാഭിഷേകാഘോഷച്ചെലവിലേക്കു് ആകെ പിരിവുണ്ടായിരുന്ന 2451 ക.യിൽ ചെലവുകഴിച്ചു് ബാക്കിയുണ്ടായിരുന്ന 86-ൽ അധികം ഉറുപ്പിക ആസ്പത്രിയിലേക്കു് സംഭാവനയായി കൊടുക്കുകയാണു് ചെയ്തതു്.

## മലപ്പുറം.

മുസാഫരിബങ്ക്ളാവിന്നു കിഴക്കുവശം പ്രത്യേകമായി കെട്ടി അലങ്കരിച്ച പന്തലിൽവെച്ചാണു് പട്ടാഭിഷേകാഘോഷങ്ങൾ വളരെ കേമമായനിലയിൽ കഴിച്ചുകൂട്ടിയതു്. ഡിസെമ്പ്ര 7-ാംനു- തുടങ്ങി 12-ാംനു-വരെ കൂടിയുള്ള ആറു ദിവസം ഈ ആഘോഷങ്ങൾ നടത്തപ്പെടുകയും അനവധി പുരുഷാരം ഈ ദിവസങ്ങളിലൊക്കെ മലപ്പുറത്തു കൂടുകയും ചെയ്തിരുന്നു. 7-ാംനു- പട്ടാളക്കാരും പോലിസ്സുകാരും തമ്മിൽ മത്സരിച്ചു ക്രിക്കറ്റുകളി, 8-ാംനു- പട്ടാളക്കാരുടെവകയായി കായികാഭ്യാസവിനോദങ്ങൾ, 9-ാംനു- പോലിസ്സുകാരുടെ വക കായികാഭ്യാസവിനോദങ്ങൾ, 10-ാംനു- സ്കൂൾകുട്ടികളുടെ വക കായികാഭ്യാസവിനോദങ്ങളും നാടകവും, 11-ാംനു- വിദ്യാർത്ഥികളെ സൽക്കരിക്കലും പഞ്ചമവിദ്യാർത്ഥികൾക്കു് വസ്ത്രസമ്മാനവും പൊതുജനങ്ങളുടെ വകയായ അഭ്യാസവിനോദങ്ങളും, 12-ാംനു- വിളംബരവായന, അഗതികൾക്കു് ഭക്ഷണം കൊടുക്കൽ, ദീപാവലി, ഘോഷയാത്ര, കരിമരുന്നുപ്രയോഗം, നാടകം ഇപ്രകാരം ആഘോഷങ്ങൾ ആറു ദിവസവും വളരെ ഭംഗിയിൽ നിവൃത്തിച്ചു. ഈ ആഘോഷങ്ങളിൽ ചിലതിനെപ്പറ്റി അല്പം വിവരമായിത്തന്നെ പറയേണ്ടിയിരിക്കുന്നു. ഏതാണ്ടു് 1000 ജനങ്ങൾക്കു് യോഗംകൂടത്തക്കനിലയിൽ നെടുമ്പുരയായി കെട്ടിയ പന്തലിന്നുള്ളിൽ മേൽഭാഗം വെള്ളവസ്ത്രംകൊണ്ടു മൂടി പലതരമായ ചിത്രപ്പണികളെക്കൊണ്ടും അലങ്കാരങ്ങളെക്കൊണ്ടും അതിശയനീയമായവിധത്തിൽ മോടികൂട്ടപ്പെട്ടിരുന്നു.

11-ാംനു- രാവിലെ സ്കൂൾസബ്ബസിസ്റ്റണ്ടു് ഇൻസ്പെക്ടർ മിസ്റ്റർ ബാവയുടെ മേലന്വേഷണത്തിൻകീഴിൽ മലപ്പുറത്തും ചുറ്റുപ്രദേശങ്ങളിലുമുള്ള സ്കൂളുകളിലെ 700-ൽ

അധികം വിദ്യാൎത്ഥികളെ ട്രെയിനിങ്ങ് സ്കൂളിന്നു മുൻവശം നിരത്തിൽ രണ്ടുവരിയായി നിൎത്തിച്ച് ദൎബ്ബാർപന്തലിലേക്കു ഒരു ഘോഷയാത്രയായി കൊണ്ടുവന്നു. വിദ്യാൎത്ഥികളെല്ലാം ഓരോ കൊടിയും കയ്യിൽപിടിച്ചു സാൎവ്വഭൗമപ്രശസ്തിമംഗളഗാനങ്ങളോടുകൂടി വെടിപ്പായി വസ്ത്രങ്ങൾ ധരിച്ചാണ് പന്തലിലെത്തിയത്. പന്തലിൽ ഇവരെ ഇരുത്തി മധുരപലഹാരം, ബിസ്കോത്ത്, പഴം, ചായ ഈവക ഭോജ്യപേയങ്ങൾ കൊടുത്തു സൽക്കരിച്ചു. ഇതിന്നുശേഷം സ്ഥലത്തെ പഞ്ചമസ്കൂൾവിദ്യാൎത്ഥികളായ ചെറുമക്കൾക്ക് വസ്ത്രങ്ങൾ സമ്മാനിക്കയും വിദ്യാൎത്ഥികൾ അവരവരുടെ സ്കൂളുകളിലേക്കുതന്നെ മടങ്ങുകയും ചെയ്തു.

12-ാംനു- ചക്രവൎത്തിമഹാരാജാവിന്റെയും പട്ടമഹിഷിയുടെയും ഛായാപടങ്ങൾ പട്ടംകെട്ടിയ ആനപ്പുറത്ത് എഴുന്നെള്ളിച്ചുംകൊണ്ട് നാലു ഘോഷയാത്രകൾ നാലുദിക്കിൽനിന്നായി പുറപ്പെട്ടു. നാലും പതിനൊന്നുമണിക്ക് പന്തലിൽ എത്തിച്ചേൎന്നു. ഈ നാലു ഘോഷയാത്രക്കാരെയും എതിരേററു പന്തലിലേക്കു കൊണ്ടുവരുവാനായി മലപ്പുറത്തു പാറനമ്പി അവൎകളുടെ വകയായി ഒരു ഘോഷയാത്ര വേറേയും ഉണ്ടായിരുന്നു. ഘോഷയാത്രക്കാർ പന്തലിൽ എത്തുന്നതിന്നുമുമ്പായിത്തന്നെ ക്ഷണിക്കപ്പെട്ടവരും സ്ഥലത്തെയും അയൽപ്രദേശത്തെയും മാന്യന്മാരുമായി വളരെ ജനങ്ങൾ പന്തലിൽ സ്ഥലം പിടിച്ചുകഴിഞ്ഞിരുന്നു. പന്തലിന്നു കിഴക്കുവശം കെട്ടിയുണ്ടാക്കിയിരുന്ന മണ്ഡപത്തിന്മേലാണ് രണ്ടുവരിയായി സ്ഥലത്തുള്ള പ്രമാണപ്പെട്ട എല്ലാ ഉദ്യോഗസ്ഥന്മാരും പ്രമാണികളും ഇരുന്നിരുന്നത്. രാജദമ്പതിമാരുടെ ഛായാപടങ്ങൾ അലങ്കരിച്ച മണ്ഡപത്തിന്മേൽ ഒരു മാന്യസ്ഥാനത്തു വെച്ചിരുന്നു. പന്ത്രണ്ടുമണിക്കു മുമ്പായി സ്ഥലത്തെ വെള്ളപ്പട്ടാളക്കാരെയും സ്പെഷ്യൽ പോലീസ്സുകാരെയും ദൎബ്ബാർപന്തലിന്നു വടക്കുവശത്തുള്ള മൈതാനത്തിൽ പരേഡ് (Parade) ചെയ്തു നിൎത്തിയിരുന്നു. മൈതാനം മുഴുവനും പന്തലിന്നകവും ഒക്കെ ജനങ്ങൾ നിറഞ്ഞ് ഒരു മനുഷ്യശിരസ്സമുദ്രമാണെന്നു തോന്നിപ്പിച്ചിരുന്നു. മലപ്പുറത്തിന്റെ ചരിത്രത്തിൽ ഇങ്ങിനെ ഒരു പുരുഷാരം ഒരുകാലത്തും കൂടിയിരുന്നില്ലെന്നുമാത്രമല്ല, കൂടിയ ജനങ്ങളൊക്കെ ഈ ശുഭകൎമ്മം ഭംഗിയായി കഴിയേണമെന്ന ആഗ്രഹത്തോടുകൂടിയവരുമായിരുന്നു. പന്ത്രണ്ടുമണി കൃത്യമായപ്പോൾ ഡിവിഷനൽ ആപ്സർ കെ. കുഞ്ഞിരാമൻ അവൎകൾ വിളംബരം വായിക്കയും ഈ വിളംബരവായനയുടെ അവസാനം പട്ടാളക്കാരും പോലീസ്സുകാരും ആചാരവെടികൾ വെക്കുകയും 101 കതിന പൊട്ടിക്കയും ചെയ്തു. ഇതിന്റെശേഷം പെൻഷ്യണ്ട് അബ്കാരി ഇൻസ്പെക്ടർ കോമുമേനവൻ അവൎകൾ ഇംഗ്ലീഷിലും മെസൎസ് പാറമംത്തിൽ ശങ്കരനമ്പിയും സബ്ബ്അസിസ്റ്റണ്ട് ഇൻസ്പെക്ടർ ബാവസാഹിബ്ബും മലയാളത്തിലും ബ്രിട്ടീഷുഭരണംകൊണ്ടുള്ള ഗുണങ്ങൾ കാണിച്ചുംകൊണ്ട് പ്രസംഗങ്ങൾ ചെയ്തു. പണ്ഡിതർ ലക്ഷ്മണസൂരിയുടെ കൃതിയായ അഭിഷേകപ്രശസ്തിസ്തോത്രങ്ങൾ സംസ്കൃതത്തിലും അതിന്റെ പരിഭാഷ മലയാളത്തിലും ചൊല്ലുകയും മലപ്പുറത്തുള്ള സ്കൂളുകളിലെ ബാലന്മാരും ബാലികമാരുമായുള്ള വിദ്യാൎത്ഥികൾക്ക് കീൎത്തിമുദ്രകൾ സമ്മാനിക്കുകയും ഭൂപാലമംഗളം പാടി യോഗം പിരിയുകയും ചെയ്തു. ഈ ദൎബ്ബാർയോഗം കഴിഞ്ഞു ഉടനെ മൈതാനത്തിൽ വെച്ച് ഏതാണ്ട് 6000 ത്തിൽ കുറയാതെ അഗതികൾക്ക് സുഭിക്ഷമായി ഭക്ഷണംകൊ

ടുകയും ചെയ്തു. സന്ധ്യ മയങ്ങുമ്പോഴേക്ക് മലപ്പുറത്തുള്ള അങ്ങാടികളും, വീടുകളും ഗവമെണ്ട് ആപ്പീസുകളും ഒക്കെ ദീപാവലികളാൽ പ്രശോഭിക്കപ്പെട്ടിരുന്നു. പട്ടാളക്കാരുടെയും പോലിസ്സുകാരുടെയും ലൈനിലും കൂടി ദീപാവലികൾ വെച്ചപ്പോഴേക്ക് അതിമനോഹരമായ ഒരു പ്രത്യേകകാഴ്ചയായിത്തീൎന്നു. അല്പം കഴിഞ്ഞപ്പോൾ കോട്ടപ്പടിക്കൽനിന്ന് ഒരു ഘോഷയാത്ര പുറപ്പെട്ട് ദീപാവലികൾ വെച്ചേടങ്ങളിൽകൂടി സഞ്ചരിച്ച് ഒടുവിൽ മൈതാനത്തിൽ മടങ്ങിയെത്തുകയും അവിടെവെച്ച് കരിമരുന്നുപ്രയോഗം നടത്തുകയും ചെയ്തു. ഇതൊക്കെ കാണികൾക്ക് നേത്രാനന്ദകരങ്ങളായിരുന്നു. തൃക്കടീരിമനക്കൽ നമ്പൂതിരിപ്പാടവൎകളുടെ നാടകസംഘത്തെ ഈ ആഘോഷകാലത്ത് മലപ്പുറം ദൎബാർകമ്മിററിക്ക് ഏല്പിച്ചുകൊടുത്തിരുന്നു. മലപ്പുറത്തുവെച്ച് കഴിച്ച ദൎബാർ ആഘോഷങ്ങൾ ഇത്രത്തോളം ജയപ്രദമായി കലാശിച്ചത് ഡിവിഷനൽ ആപ്സർ കുഞ്ഞിരാമൻ അവൎകളുടെയും ഹിന്തുക്കളും മുഹമ്മദീയരും ക്രിസ്ത്യാനികളുമായ എല്ലാ സമുദായത്തിലെയും നേതാക്കന്മാരുടെയും ഹൃദയപൂൎവ്വമായ പരിശ്രമത്താലും സഹകരണത്താലുമായിരുന്നുവെന്നു പറയേണ്ടിയിരിക്കുന്നു. കാപ്റ്റൻ ലോഗൻ, പോലീസ്സ് അസിസ്റ്റണ്ട് സുപ്രഡെണ്ട് മിസ്റ്റർ മുല്ലാലി ഇവരും പ്രത്യേകം കഴിയുന്ന ശ്രമങ്ങളൊക്കെ ചെയ്തിട്ടുണ്ട്. സ്ഥാനംകൊണ്ട് ഈ ജില്ലയിലെ ഡിവിഷ്യനിൽവെച്ച് മൂന്നാമത്തെതാണെങ്കിലും പട്ടാഭിഷേകമഹോത്സവാഘോഷങ്ങൾ വിചാരിക്കുന്നതായാൽ മലപ്പുറത്തെ ആഘോഷങ്ങൾ രണ്ടാമത്തും മലപ്പുറം ഡിവിഷ്യൻ ഒന്നാമത്തും നിന്നിട്ടുണ്ടെന്നു പറയുന്നതിൽ യാതൊരു അതിശയോക്തിയുമില്ല.

---

## മാനന്തവാടി.

---

താലൂക്ക് ആപ്പീസ്സിൻെറ മുൻവശം വിശാലമായി കെട്ടിയുണ്ടാക്കിയിരുന്ന പന്തലിൽവെച്ചായിരുന്നു ദൎബാർയോഗം കൂടിയത്. അസിസ്റ്റണ്ട് എഞ്ചിനിയർ മിസ്റ്റർ നാഗേശ്വര അയ്യരുടെയും ഓവർസിയർ മിസ്റ്റർ ഗുണ്ടുറാവുവിൻെറയും ശ്രമത്താൽ ഈ പന്തൽ വളരെ മനോഹരമായനിലയിൽ അലങ്കരിക്കപ്പെട്ടിരുന്നു. രാവിലെ ആറു മണിക്ക് 31 കതീനവെടികൾ പൊട്ടിക്കപ്പെടുകയും എട്ടുമണി മുതൽ പത്തുമണി വരെ പള്ളികളിലും ക്ഷേത്രങ്ങളിലും പ്രത്യേകപ്രാൎത്ഥനകൾ നടത്തപ്പെടുകയും ചെയ്തു. മാനന്തവാടിപട്ടണത്തിലുള്ള മൂന്നു സ്കൂളുകളിലെയും കൊല്ലൂർ, പയിങ്ങാട്ടൂർ എന്നീ പ്രദേശങ്ങളിലുള്ള സ്കൂളുകളിലെയും കുട്ടികൾ കൊടിക്കൂറകളും പിടിച്ച് അഭിഷേകപ്രശസ്തിസ്തോത്രങ്ങളും പാടിക്കൊണ്ട് ഘോഷയാത്രയായി പന്തലിൽ വന്നുചേൎന്നു. ജനങ്ങൾ പതിനൊന്നുമണിക്കുമുമ്പായിത്തന്നെ പന്തലിൽ സ്ഥലംപിടിച്ചുതുടങ്ങിയിരുന്നു. അകത്തു സ്ഥലം ഇല്ലായ്കയാൽ വളരെ ജനങ്ങൾ പുറത്തു തിങ്ങി നില്ക്കേണ്ടിവന്നു. മാനന്തവാടിപ്രദേശത്തുള്ള എല്ലാ യൂറോപ്യസ്ത്രീകളും അനേകം സ്വദേശിസ്ത്രീകളും പന്തലിൽ ഇരുന്നിട്ടുണ്ടായിരുന്നു. സ്വദേശിസ്ത്രീകൾക്ക് പ്രത്യേകസ്ഥലം അനുവദിക്കപ്പെട്ടിരുന്നു. ബ്രാഹ്മണ

ത്തും നായന്മാരുമായ സ്ത്രീകളാണ് സ്വദേശിസ്ത്രീകളിൽ അധികവുമുണ്ടായിരുന്നത്. ഈ പ്രകാരമുള്ള ഒരു പൊതുജനയോഗത്തിൽ സ്വദേശിസ്ത്രീകൾ പങ്കുകൊള്ളുന്നത് വയനാട്ടിൽ ഇത് ഒന്നാമത്തെപ്രാവശ്യമായിരുന്നുവെന്നു പ്രത്യേകം പറയേണ്ടിയിരിക്കുന്നു. 11¾ മണിക്ക് രാജദമ്പതിമാരുടെ ഛായാപടങ്ങൾ ഡിവിഷ്യനൽ ആപ്പീസ്സിൽനിന്ന് വാദ്യഘോഷങ്ങളോടുകൂടി ഡിപ്പുട്ടികലക്ടരും ഉദ്യോഗസ്ഥന്മാരുമെല്ലാം എഴുന്നെള്ളിച്ച് പന്തലിൽ കൊണ്ടുവന്നു. ഈ യാത്രയിൽ പോലീസ്സുകാർ വഴിയിൽ അണിയണിയായി നിന്നതുകൂടാതെ കുറെ പോലീസ്സുകാർ അകമ്പടിയായും കൂടീട്ടുണ്ടായിരുന്നു. ഛായാപടങ്ങൾ പന്തലിൽ കൊണ്ടുവന്നപ്പോൾ കരിമരുന്നുവെടികൾ പൊട്ടിക്കപ്പെടുകയും സ്കൂൾകുട്ടികൾ ഭൂപാലമംഗളഗാനം പാടുകയും ചെയ്തു. പന്തലിന്നകത്ത് മണ്ഡപത്തിന്മേൽ അലങ്കരിച്ച ഒരു സിംഹാസനത്തിന്മേൽ ഛായാപടങ്ങൾ വെക്കപ്പെട്ടു. 12 മണിക്ക് കൃത്യത്തിന്നു ഡിപ്പുട്ടികലക്ടർ മിസ്റ്റർ കാമിയേഡ് വിളംബരം ഇംഗ്ലീഷിൽ വായിക്കയും നിന്നുകേട്ടിരുന്ന സഭ്യന്മാർ ഹസ്തതാഡനത്തോടെ അഭിവാദ്യം ചെയ്കയും ചെയ്തു. ഇതിന്നുശേഷം വീണ്ടും കതിനവെടിയും മംഗളഗീതം പാടലും ഉണ്ടായി. താസിൽദാർ മിസ്റ്റർ പൈലൊപോൾ വിളംബരത്തിന്റെ തർജ്ജിമ മലയാളത്തിൽ വായിച്ചു. ഇതിനെ പിന്തുടൎന്ന് പണ്ഡിതൻ ലക്ഷ്മണസൂരിയുടെ അഭിഷേകപ്രശസ്തിസ്തോത്രം താലൂക്കാപ്പീസ്സിലെ ക്ലൎക്ക് ഗോപാലകൃഷ്ണയ്യരും, അവസരോചിതമായ ഭാഷാശ്ലോകങ്ങൾ റിക്കാഡ്കീപ്പർ മിസ്റ്റർ രാമുണ്ണിമാരാരും ചൊല്ലി. ഇതിന്നുശേഷം മേരിമഹാരാജ്ഞിയുടെ ജീവചരിത്രപുസ്തകവും ബ്രിട്ടീഷ്ഭരണംകൊണ്ട് ഇന്ത്യക്കാൎക്കുണ്ടായിട്ടുള്ള ഗുണങ്ങൾ എന്ന പുസ്തകവും സഭയിൽ കൂടിയ പലൎക്കും ഭാഗിച്ചുകൊടുക്കപ്പെട്ടു. സ്കൂൾകുട്ടികൾക്കുള്ള മെഡലുകൾ മിസ്സിസ്സ് ഫോൾക്കിസ്സും, മിസിസ്സ് കേമിയാഡുംകൂടി ഭാഗിച്ചുകൊടുത്തു. താസിൽദാർ ബോമ്പായിൽനിന്നു വരുത്തിച്ചിരുന്ന മെഡലുകളും അപ്പോൾതന്നെ കൊടുക്കപ്പെടുകയുണ്ടായി. പിന്നെ സ്കൂൾകുട്ടികളുടെ കളികളും പാട്ടും കുമ്മിയടിയും കോലാട്ടവും ഒക്കെ കുറെനേരമുണ്ടായിരുന്നു. ഒടുവിൽ വെററിലയും കല്ക്കണ്ടവും എല്ലാവൎക്കും കൊടുത്തു സഭ പിരിയുകയും ചെയ്തു.

സ്കൂൾകുട്ടികളെ സല്ക്കരിച്ചത് താലൂക്ക്ബോൎഡ് മെമ്പർ മിസ്റ്റർ കെ. അച്ചുതപ്പണിക്കരായിരുന്നു. ഈ താലൂക്കിലുള്ള വേറെയും മിക്ക സ്കൂളുകളിലും മിസ്റ്റർ കറപ്പിന്റെ വകയായി കുട്ടികൾക്കു സല്ക്കാരവും ഉണ്ടായിരുന്നു. മെസ്സർസ് വെങ്കിടേശ്വര അയ്യരും കൃഷ്ണഗൌണ്ടനും പ്രത്യേകം വരുത്തിയ ചക്രവൎത്തിയുടെയും ചക്രവൎത്തിനിയുടെയും പടങ്ങൾ കുട്ടികൾക്ക് ഭാഗിച്ചുകൊടുക്കപ്പെട്ടിരുന്നു.

സ്ഥലത്തെ ഒരു ജന്മിയായ മിസ്റ്റർ പി. നാരായണൻ നമ്പ്യാർ സ്വദേശികളായ ഉദ്യോഗസ്ഥന്മാൎക്ക് ഒരു സല്ക്കാരംകൊടുക്കുകയുണ്ടായി. ഒരു മണി മുതൽ സന്ധ്യയാകുന്നതുവരേയുള്ള പ്രവൃത്തി അഗതികൾക്കു ധൎമ്മം കൊടുക്കുന്നതായിരുന്നു. കൂടിയിരുന്ന 2500-ൽ അധികം അഗതികൾക്ക് ഭക്ഷണം കൊടുപ്പാനുള്ള സൎവ്വ ചെലവും താലൂക്ക് ബോൎഡ്മെമ്പർമാരായ മെസ്സർസ് വേലുച്ചെട്ടിയും വടക്കു മുത്തണ്ണനും ആയിരുന്നു ചെയ്തത്. 4 മണിക്ക് "കിങ്ങ്സ്ഫേറി" എന്ന ദിക്കിലെ മൈതാനത്തിൽവെച്ച് സബ്ബ്

ഇൻസ്പെക്ടർ മിസ്റ്റർ കബീരയുടെ ഉത്സാഹത്താൽ കായികാഭ്യാസവിനോദങ്ങൾ നടത്തി സമ്മാനങ്ങൾ കൊടുക്കപ്പെട്ടു. ഈ വിനോദത്തിൽ നാട്ടുകാരും സ്കൂൾകുട്ടികളും പണിയന്മാർ കുറച്ചിയർ മുതലായവരും പങ്കുകൊണ്ടിരുന്നു. വിനോദങ്ങൾ കാണ്മാൻ വന്ന യൂറോപ്യന്മാൎക്കൊക്കെ കപ്പത്തോട് എളമൻനായരവർകളുടെ വകയായി ചായസല്ക്കാരവും ഉണ്ടായിരുന്നു. ഈ വിനോദങ്ങൾ കഴിഞ്ഞതിന്നുശേഷം $7\frac{1}{2}$ മണിക്ക് കരിമരുന്നുപ്രയോഗങ്ങൾ കാണ്മാനായി പുരുഷാരം വീണ്ടും ദർബാർപന്തലിൽതന്നെ വന്നുചേൎന്നു. കരിമരുന്നുപ്രയോഗം കഴിഞ്ഞ് എട്ടുമണിക്ക് ഘോഷയാത്ര ആരംഭിച്ചു. ആനപ്പുറത്ത് രാജദമ്പതികളുടെ പടങ്ങൾ എഴുന്നെള്ളിച്ചുംകൊണ്ടുള്ള ഈ ഘോഷയാത്രയുടെ ഏൎപ്പാടുകളൊക്കെ താലൂക്ക്ബോൎഡ് മെമ്പർ മിസ്റ്റർ പി. സി. രാമൻ നമ്പ്യാരുടെ വകയായിരുന്നു. തെരുവീഥികൾ തോരണം തൂക്കി ദീപാവലികൾ വെച്ച് ശോഭിപ്പിച്ചിരുന്നു. എല്ലാ തെരുവീഥികളിൽകൂടിയും പോയ ഈ ഘോഷയാത്രയിൽ 3000 മുതൽ 4000 വരെ ജനങ്ങൾ കൂടിയിരുന്നു. 11 മണിക്ക് ഘോഷയാത്ര വീണ്ടും പന്തലിന്റെ അടുക്കൽതന്നെ മടങ്ങിയെത്തി. പിന്നെയും കുറേനേരം കരിമരുന്നുപ്രയോഗമുണ്ടായി. ഇതോടുകൂടി ദർബാറും അവസാനിച്ചു.




## മഞ്ചേരി.

ഏറനാട് താലൂക്കിന്റെ തലസ്ഥാനമായ മഞ്ചേരിയിൽ പട്ടാഭിഷേകാഘോഷങ്ങൾ ഏതുപ്രകാരം കൊണ്ടാടേണമെന്നു തീൎച്ചപ്പെടുത്താൻ മണ്ണാൎമലരാജാ (ബി-എ) അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ സഭയിൽവെച്ചു നിശ്ചയിച്ച തീൎപ്പുകൾക്കനുസാരമായി മണ്ണാൎമലരാജാഅവർകൾ പ്രസിഡെണ്ടായും താസിൽദാർ മിസ്റ്റർ പി. ശങ്കുണ്ണിമേനോൻ ഖജാൻജിയായും വക്കിൽമാരായ മെസ്സർസ് പി. വി. അനന്തൻ നായരും എം. പി. ഈശ്വര അയ്യരും സിക്രട്ടെറിമാരായും തിന്ന് ഈ ദർബാർകമ്മിററിക്കാർ 1668 ക. 2ണ. പിരിച്ചെടുത്ത് ചെലവുകൾ നടത്തി. ദർബാർഉത്സവം ഡിസെമ്പർ 8-ാംനു- ആരംഭിച്ചു. ഇതിലേക്കായി സ്ഥലത്തെ എല്ലാ കെട്ടിടങ്ങളും മുൻകൂട്ടിത്തന്നെ വെടിപ്പുവരുത്തി തോരണങ്ങൾ തൂക്കി അലങ്കരിച്ചിരുന്നു. ദർബാർ കൂടേണ്ടതിലേക്ക് നല്ലതായി ഒരു പന്തലും കെട്ടിയുണ്ടാക്കിയിരുന്നു. 8-ാംനു-യും 9-ാംനു-യും കോട്ടക്കൽക്കാരായ ഒരു നാടകക്കാർ സ്ഥലത്തുവെച്ച് അവരുടെ നാടകം അഭിനയിക്കയുണ്ടായി. 10ാംനു- ഒരു കഥകളിയോഗക്കാരുടെ കളിയുണ്ടായി. ഈ വിനോദങ്ങളൊക്കെ വളരെ ജനങ്ങൾക്ക് ഉല്ലാസപ്രദമായിരുന്നു. മഞ്ചേരി കാരണമുല്പാടവർകളുടെ വകയായി 11-ാംനു- വിദ്യാൎത്ഥികളെയൊക്കെ സല്ക്കരിച്ചു. മഞ്ചേരി ഹിമായത്തുൽ ഇസ്ലാംസഭക്കാരുടെ വകയായി എല്ലാ മാപ്പിളവിദ്യാൎത്ഥികൾക്കും പ്രത്യേകസല്ക്കാരവുമുണ്ടായിരുന്നു. വിദ്യാൎത്ഥിക

കൂടെ വിനോദത്തിന്ന് അന്നത്തെദിവസംതന്നെ കായികാഭ്യാസമത്സരപരീക്ഷ നടത്തി ജയം സിദ്ധിച്ചവൎക്ക് സമ്മാനങ്ങളുമുണ്ടായി. കോൽക്കളി കളിച്ച പഞ്ചമവിദ്യാൎത്ഥികൾക്ക് വസ്ത്രസമ്മാനം നൽകപ്പെട്ടിരുന്നു. അന്നു വൈകുന്നേരം കേമമായ ഒരു സദിരുമുണ്ടായിരുന്നു.

12-ാംനു- രാവിലെ എല്ലാതരം ദേവാലയങ്ങളിലും പ്രത്യേകപ്രാൎത്ഥന നടത്തി. പതിനൊന്നുമണി സമയമായപ്പോഴേക്ക് താലൂക്ക്കച്ചേരിവളപ്പിൽ കെട്ടി വിശേഷമായി അലങ്കരിച്ചിരുന്ന പന്തലിൽ ജനങ്ങൾ വന്നു നിറഞ്ഞുതുടങ്ങി. നാഗസ്വരം മറ്റുമുണ്ടായിരുന്നതുകൊണ്ടു് ജനങ്ങൾക്ക് യാതൊരു മുഷിച്ചലുമുണ്ടായിരുന്നില്ല. 11¾ മണിയായപ്പോഴേക്കു പന്തലിൽ ഇരിപ്പാൻ അനുവാദം ലഭിച്ചവരൊക്കെ സ്ഥലംപിടിച്ചിരുന്നു. മെസ്സർസ് ടി. ജി. രാമസ്വാമി അയ്യർ (മുൻസിപ്പ്), പി. ശങ്കുണ്ണിമേനോൻ (താസിൽദാർ), കെ. എ വിശ്വനാഥ അയ്യർ (മജിസ്രേട്ട്), കെ. ആർ. കൃഷ്ണയ്യർ (സബ്റജിസ്ത്രാർ), ഖാൻ ബഹദൂർ കെ. ചേക്കുട്ടി (പോലീസ്ഇൻസ്പെക്ടർ), പി. കെ. വീരരായൻ രാജാ, മാനവിക്രമ ഏളയ തിരുമുല്പാട്, റെവറണ്ടു് ജി. പെസൽ, കെ. വി. അനന്തരാമയ്യർ, പി. ഗോപാലൻ (അപ്പോത്തിക്കരി), വക്കീൽമാരായ മെസ്സർസ് പി. നാരായണൻനായർ, കെ. ഇ. കോപ്പുണ്ണി നായർ, പി. വി. അനന്തൻനായർ, പി. ഗോവിന്ദൻനായർ, ടി. എം. രേവുണ്ണി നെടുങ്ങാടി, വി. വേലുനായർ, വി. രാമൻമേനോൻ, എം. ആർ. സുന്ദരയ്യർ, ടി. ആർ. പരമേശ്വരയ്യർ, എം. വി. ഈശ്വരയ്യർ, കെ. നാരായണയ്യർ ഇവരും അനന്തൻ (പോസ്റ്റ്മാസ്റ്റർ), കെ. മമ്മത്ഹാജി, കെ. കോമുഹാജി, കെ. ഉണ്ണിമോയൻഹാജി, പി. കുഞ്ഞമ്മത്, പി. ചെറിയ ഉമ്മർ, എൻ. കെ. ഉണ്ണിക്കുട്ടിയാലി, എം. മരക്കാർ, പി. മുഹമ്മദ്, തയ്യുളിസേട്ടു, എ. കുഞ്ഞോതി, യു. ഉണ്ണിയൻ, കെ. മരക്കാർ, കെ. ചേക്കു, എൻ. കെ. അഹമ്മദ്, കെ. എം. നാരായണൻ നമ്പൂതിരിപ്പാട്, കൃഷ്ണൻ നായർ, കെ. രാമൻനായർ, യു. ശങ്കരൻനായർ, എം. ആർ. ശിവരാമയ്യർ, എം. ആർ. സുബ്ബരാമ അയ്യർ, എം. പി. ഈശ്വരഅയ്യർ, ടി. കെ. ഗോവിന്ദൻ നായർ, എം അബ്ദുള്ളമുസലിയാര്, എസ്സ്. ജി. പി. സുന്ദരംപട്ടർ, എസ്സ്. ജി. പി. രാമയ്യർ, എൽ. കൃഷ്ണയ്യർ, കെ. രാമപട്ടർ, എൻ. രാമലിംഗംപട്ടർ തുടങ്ങിയുള്ള പ്രമാണികളും ഒക്കെ പന്തലിൽ മുൻവശത്ത് മാന്യസ്ഥാനത്തിൽ ഇരുന്നു.

12 മണിക്ക് താസിൽദാരവർകൾ ബദ്ധശ്രദ്ധരായിരിക്കുന്ന സദസ്യരെ വിളംബരം വായിച്ചു കേൾപ്പിച്ചു. ഇതിന്നുശേഷം വിദ്യാൎത്ഥികൾ ഭൂപാലമംഗളശ്ലോകവും അഭിഷേകപ്രശസ്തിസ്തോത്രങ്ങളും ചൊല്ലുകയും പോലീസ്സുകാർ ആചാരവെടികൾ വെക്കുകയും ചെയ്തു.

ഇതിന്നുശേഷമായിരുന്നു അഗതികൾക്ക് ഭക്ഷണം കൊടുക്കുന്ന ക്രിയ നടത്തിയത്. നാനാജാതിയിലുമുള്ള സാധുക്കൾക്കും ഭക്ഷണംകൊടുപ്പാനായി പ്രത്യേകം ഏൎപ്പാടുകൾ ചെയ്തിരുന്നു. ഏകദേശം ആറായിരത്തിലധികം സാധുക്കൾക്കു ഭക്ഷണം കൊടുത്തുതീരുമ്പോഴേക്ക് സമയം നാലുമണിയായി. പൊതുജനങ്ങൾക്കും ചായ പലഹാര

ങ്ങൾ കൊടുപ്പാനുള്ള ഏർപ്പാടുകൾ പ്രത്യേകമുണ്ടായിരുന്നു. നാലുമണിക്ക് ദർബ്ബാർപന്തലിൽ മൻസീപ്പ് അവർകളുടെ അദ്ധ്യക്ഷതയിൽ ഒരു സഭ കൂടി. സഭാനാഥൻ ബ്രിട്ടീഷുഭരണംകൊണ്ട് ഇന്ത്യക്കാർക്കുണ്ടായിട്ടുള്ള പലവിധമായ നന്മകളെപ്പററി ഒരു ദീർഘമായ പ്രസംഗം ചെയ്തു. ഈ പ്രസംഗത്തെ പിന്തുടർന്നു മെസ്സേർസ് വി. രാമൻമേനോനും എം. ആർ. സുന്ദരയ്യരും (ബി-എ ബി-എൽ.) ഇംഗ്ലീഷിലും വക്കീൽ എം. വി. ഈശ്വര അയ്യർ മലയാളത്തിലും ഓരോ പ്രസംഗം ചെയ്തു. ഇതിന്നുശേഷം തിരുമേനികളുടെ ആയുരാരോഗ്യത്തിന്നായി പ്രാർത്ഥിച്ചുംകൊണ്ടുള്ള മംഗളകവനങ്ങൾ വിദ്യാർത്ഥികൾ ചൊല്ലുകയും സഭ്യന്മാർ ഹസ്തതാഡനംകൊണ്ട് അവരുടെ രാജഭക്തിയെ നല്ലവണ്ണം പ്രകാശിപ്പിക്കയും ചെയ്തു. ഇതിന്നുശേഷം പന്തലിൽ കൂടിയവരൊക്കെ താലൂക്കാപ്പീസ്സിന്ന് കിഴക്കുവശം പോയി പട്ടാഭിഷേകസ്മാരകമായി രണ്ടു തെങ്ങിൻതൈകൾ നടുകയുംചെയ്തു.

6 മണി സമയമായപ്പോഴേക്ക് മഞ്ചേരിയിലുള്ള വീടുകളും തെരുവീഥികളും അങ്ങാടികളുമൊക്കെ ദീപാവലികൾ കത്തിച്ചു ശോഭിപ്പിച്ചിരുന്നു. ഈ സമയത്ത് പത്താനകളെ ഭംഗിയിൽ പട്ടംകെട്ടിച്ച് ചക്രവർത്തിയുടെയും പട്ടമഹിഷിയുടെയും ഛായാപടങ്ങൾ എഴുന്നെള്ളിച്ച് ഒരു ഘോഷയാത്രക്കുള്ള ഒരുക്കമായിരുന്നു. മുൻനിശ്ചയത്തിന്നനുസരിച്ച് ആനക്കയം, ഇരുമ്പുഴി, പയ്യനാട്, നറുകര, കരുവാമ്പ്രം, തൃക്കലങ്ങോട്, കാരകുന്ന് ഈ അംശങ്ങളിൽനിന്ന് ഓരോ ഘോഷയാത്ര ദർബ്ബാർപന്തലിൽ എത്തുകയും എല്ലാ യോഗക്കാരും ഒത്തുകൂടി ആഘോഷവിശേഷങ്ങളോടെ നഗരത്തിൽകൂടി വലുതായ ഒരു ഘോഷയാത്ര പുറപ്പെടുകയും ചെയ്തു. പന്തങ്ങൾ കത്തിച്ച് വാദ്യഘോഷങ്ങളോടും കുരിക്കന്മാരുടെ കളികളോടുംകൂടി പുറപ്പെട്ട ഈ ഘോഷയാത്ര നഗരപ്രദക്ഷിണം കഴിച്ച് 8½ മണിക്കാണ് ദർബ്ബാർപന്തലിന്നടുത്തെത്തിയത്. മുസാവരിബങ്കളാവിന്റെ സമീപത്തുവെച്ചാണ് കരിമരുന്നുപ്രയോഗം ഉണ്ടായത്. ഇതു നടത്തിയത് ഉയർന്ന ദിക്കിൽവെച്ചായിരുന്നതിനാൽ എല്ലാവർക്കും സൌകര്യംപോലെ കാണ്മാൻ സാധിച്ചു. ഇതിന്നുശേഷം ഒമ്പതരമണിക്ക് ഘോഷയാത്ര പന്തലിലേക്കു മടങ്ങി. പന്തലിൽവെച്ചു ഒടുവിൽ ഹെഡ്എക്കൌണ്ടണ്ട് രാമകൃഷ്ണയ്യർ (ബി-എ.) അവർകൾ ഉണ്ടാക്കിയ ഒരു പദ്യം ചൊല്ലുകയും സ്ക്കൂൾകുട്ടികൾ പ്രശസ്തിശ്ലോകങ്ങൾ പാരായണംചെയ്യുകയുമുണ്ടായി. ഇതിന്നുശേഷം രാജദമ്പതിമാരുടെ ദീർഘായുസ്സിന്നായി എല്ലാവരും പ്രാർത്ഥിക്കേണ്ടതാണെന്ന് സഭാനാഥൻ ഒരു പ്രസംഗമൂലം അഭിപ്രായപ്പെടുകയും സദസ്യരെല്ലാവരും ഒത്തൊരുമിച്ചു ഹസ്തതാഡനജയശബ്ദങ്ങളോടുകൂടി ആ അഭിപ്രായത്തെ അംഗീകരിക്കയും ചെയ്തു. ഈ ആഘോഷങ്ങൾ ഇത്രത്തോളം വിജയമായി കലാശിക്കേണ്ടതിന്നു പരിശ്രമിച്ച എല്ലാവർക്കും നന്ദിപറഞ്ഞു സഭ പിരിയുകയും ചെയ്തു.



മങ്കട കൊവിലകത്ത

കൃഷ്ണവൎമ്മ രാജാവവൎകൾ

ഡിസ്ത്രിക്ട് ബോൎഡ് മെമ്പർ.



വക്കീൽ റാവുബഹദൂർ

എസ്സ്. രാമകൃഷ്ണയ്യർ

അവൎകൾ.



മണ്ണാക്കാട്ട്

മൂപ്പിൽ നായരവൎകൾ.



റാവുബഹദൂർ

ഒ. വാസുമേനോൻ

അവൎകൾ

പെൻഷൻ പോലീസ്സ

ഇൻസ്പെക്ടർ.

# പെരിന്തൽമണ്ണ.

1911 സപ്തെമ്പർ 11-ാംനു വള്ളുവനാട്ടുകര വല്ലഭരാമരാജാവവർകളുടെ അദ്ധ്യക്ഷതയിൻകീഴിൽ കൂടിയ പൊതുജനയോഗത്തിൽവെച്ച് ദർബാർആഘോഷങ്ങൾ ഇന്നവിധമൊക്കെ വേണമെന്ന നിശ്ചയിക്കയും മങ്കടകോവിലകത്തു കൃഷ്ണവൎമ്മരാജാവവർകൾ പ്രസിഡെണ്ടായും, സി. കരുണാകരമേനവൻ അവർകൾ സിക്രട്ടെറിയായും, താസിൽദാർ നാരായണയ്യരവർകൾ ഖജാൻജിയായും, മെസ്സർസ് എം. സി. ഉദയവൎമ്മരാജാ, യു. രാമുണ്ണിമേനോൻ (മുൻസീപ്പ്), സ്റ്റേഷനറി മജിസ്ത്രേട്ട്, പോലീസ്സ് ഇൻസ്പെക്ടർ അച്യുതൻ നായർ, സബ്റജിസ്ത്രാർ എം. എസ്സ്. രാമപട്ടർ, അപ്പോത്തിക്കരി എ. ജോൺ, എ. നാരായണയ്യർ, വി. ഗോവിന്ദമേനോൻ, സി. പി. ഗോവിന്ദതരകൻ, സി. എസ്സ്. സഹസ്രനാമയ്യർ, കെ. എ. രാമയ്യർ, എസ്സ്. എസ്സ്. കൃഷ്ണയ്യർ, ഷെയിക്ക് അല്ലിസാഹിബ്, ചിററവാഴി വീരാൻ, കൊളത്തൂർ കേലുണ്ണി മൂപ്പിൽ വാരിയർ, കല്ലടി മൊയ്തുട്ടി സാഹിബ്, മണ്ണാർക്കാട്ട് രാമനുണ്ണി മൂപ്പിൽ നായർ മുതലായി 17 പേർ മെമ്പർമാരായും ഒരു നിർവ്വാഹകസംഘത്തെ നിശ്ചയിക്കയും ചെയ്തു. ആകെ 1186 ക. 2ണ. 11 പൈ പട്ടാഭിഷേകാഘോഷച്ചെലവിലേക്ക് പിരിവുണ്ടായിരുന്നു. വള്ളുവനാട്താലൂക്കിന്റെ തലസ്ഥാനപട്ടണമായ പെരിന്തൽമണ്ണയിൽ 1911 ഡിസെമ്പ്ര 7-ാംനു തന്നെ പട്ടാഭിഷേകോത്സവാരംഭമായിരുന്നു. 9-ം 10-ം നുകളിൽ വൈകുന്നേരം വിദ്യാർത്ഥികളുടെ വകയായുള്ള മത്സരക്കളികൾ പ്രത്യേകം നടത്തപ്പെടുകയും ജയിച്ചവൎക്കു പുസ്തകങ്ങൾ സമ്മാനിക്കയും ചെയ്തിരുന്നു. 10-ാംനു വൈകുന്നേരം കുറവ, വടക്കാങ്ങര, കൂട്ടിലങ്ങാടി ഈ മൂന്നംശം അധികാരിമാരുടെ ഉത്സാഹത്താൽ പെരുന്തൽമണ്ണയിൽനിന്ന് ഒമ്പതു നാഴിക അകലെ കിടക്കുന്ന ഈ അംശങ്ങളിൽവെച്ച് ഒരു ഘോഷയാത്ര പുറപ്പെട്ട് താലൂക്കുകച്ചേരിയിലേക്ക് വരികയുണ്ടായി. രാജദമ്പതിമാരുടെ ഛായാപടങ്ങൾ ആനപ്പുറത്തെഴുന്നെള്ളിച്ച് വാദ്യഘോഷങ്ങളോടും അഭ്യാസികൾ, പലിശക്കളിക്കാർ, കോൽക്കളിക്കാർ മുതലായവരോടും ഇടക്കിടെയുള്ള കതിനവെടിയോടുംകൂടി എത്തിച്ചേർന്ന ഈ ഘോഷയാത്രയിൽ 3000-ത്തിൽ പരം പുരുഷാരം കൂടിയിരുന്നു. ഇതേപ്രകാരംതന്നെ ഡിസെമ്പ്ര 11-ാംനു താഴക്കോടംശത്തിൽനിന്ന് ആറുനാഴിക ദൂരെ കിടക്കുന്ന താലൂക്കുകച്ചേരിയിലേക്കു ഒരു ഘോഷയാത്ര വന്നു മടങ്ങിപ്പോയിരുന്നു. 11-ാംനു തന്നെ പോലീസ്സുകാരുടെ വകയായി മത്സരക്കളികൾ നടത്തുകയും ജയം നേടിയവൎക്കു സമ്മാനങ്ങൾ കൊടുക്കുകയും ഉണ്ടായി.

പട്ടാഭിഷേകദിവസമായ ഡിസെമ്പ്ര 12-ാംനു പുലരുമ്പോൾതന്നെ അനവധി കതിനവെടികൾ പൊട്ടിക്കപ്പെടുകയും വാദ്യഘോഷങ്ങൾ പൊടിപൊടിക്കപ്പെടുകയും ചെയ്തിട്ടുണ്ടായിരുന്നു. $7\frac{1}{2}$ മണി മുതൽ ചന്തസ്ഥലത്തുവെച്ച് താസിൽദാർ നാരായണയ്യരവർകളുടെയും മററു പല മാന്യന്മാരുടെയും മേലന്വേഷണത്തിൻകീഴിൽ അഗതികൾക്ക് അരിയും പൈസ്സയും ധൎമ്മംതുടങ്ങി. ചോറു കൂട്ടാനും കൊടുക്കുന്നതിലധികം സന്തോഷം അഗതികൾക്ക് അരിയും പൈസ്സയും കൊടുക്കുന്നതാണെന്നുള്ള പൊതുജ

നാഭിപ്രായത്തെ ദർബാർകമ്മിററി സ്വീകരിക്കുകയും ഏകദേശം 6000 അഗതികൾക്ക് ഇപ്രകാരം അരിയും പൈസ്സയും ധർമ്മംകൊടുക്കുകയുമുണ്ടായി. ചെറുമക്കൾ, നായാടികൾ മുതലായ കിഴ്ജാതിക്കാൎക്ക് പ്രത്യേകമായി ധർമ്മങ്ങൾ കൊടുക്കപ്പെട്ടു.

സമയം 10½ മണിയായപ്പോഴേക്ക് താലൂക്ക്കച്ചേരിവളപ്പ് ജനങ്ങളാൽ പരിപൂൎണ്ണമായി. അവിടെ വിസ്തൃതമായ ഒരു ദർബാർപന്തൽ, ലോക്കൽഫണ്ട്കരാറുകാരനായ രാമസ്വാമിറെഡ്ഡിയാരവർകളുടെ മേലന്വേഷണത്തിൽ നിൎമ്മിക്കപ്പെട്ട് അതിമനോഹരമായവിധത്തിൽ വിതാനിക്കപ്പെട്ടിരുന്നു. തൃശ്ശിനാപ്പള്ളിയിൽനിന്ന് വിദഗ്ദ്ധന്മാരായ ചിത്രപ്പണിക്കാരെ വരുത്തി അതിരമണീയമായവിധത്തിൽ പന്തൽ അലങ്കരിച്ചിരുന്നു. പന്തലും താലൂക്കുകച്ചേരിയും കച്ചേരിനിരത്തും ഗെയിററും ഒക്കെ തോരണങ്ങൾ തൂക്കി കൌതുകകരമാക്കിയിരുന്നു. പന്തലിന്നു മുകളിൽ ബ്രിട്ടീഷുകൊടിക്കൂറ പാറിക്കൊണ്ടുമിരുന്നു. പെരുന്തൽമണ്ണയിലുള്ള അങ്ങാടികളും മററുള്ള എടുപ്പുകളും അവയുടെ ഉടമസ്ഥന്മാർ ശുചിയാക്കി അലങ്കരിച്ചിരുന്നു. ദർബാർപന്തലിൽ ഉയൎത്തിക്കെട്ടിയ ഒരു മണ്ഡപത്തിന്മേൽ രാജദമ്പതിമാരുടെ വലുതായ ഛായാപടം ഭംഗിയിൽ നിൎത്തി എല്ലാവൎക്കും കാണത്തക്കസ്ഥിതിയിൽ വെച്ചിട്ടുണ്ടായിരുന്നു. ആകപ്പാടെ പതിനായിരത്തിൽ കുറയാത്ത ജനസംഖ്യ പന്തലിലും താലൂക്കുകച്ചേരിവളപ്പിലുമായി വിളംബരവായന കേൾപ്പാൻ കൂടിയിരുന്നുവെന്നു പറയാം. പന്തലിന്നുള്ളിൽ പ്രമാണപ്പെട്ടവൎക്കൊക്കെ പ്രത്യേകസ്ഥാനങ്ങൾ നൽകപ്പെട്ടിരുന്നു. വള്ളുവനാട് രണ്ടാംമുറ വെള്ളാൽപ്പാട രാജാവവർകൾ എഴുന്നെള്ളിയിരുന്നു. 11 മണിസമയത്ത് ഭാഗവതരുടെ പാട്ടും സംഗീതവും കുഴലൂത്ത്, നാഗസ്വരം, ബാണ്ട് മുതലായവയും ആരംഭിച്ചു. സ്കൂൾകുട്ടികളെ അതാത് സ്കൂളിലെ മാസ്റ്റർമാർ നടത്തിച്ച് പന്തലിൽ കൊണ്ടുവന്നു അണിയായി നിൎത്തി. ഇവർ കൊടിക്കൂറകൾ പിടിച്ച് മംഗളഗീതങ്ങൾ പാടിക്കൊണ്ടാണ് വന്നിരുന്നത്. ഇടക്കിട കതിനവെടികളും മുഴങ്ങിക്കൊണ്ടിരുന്നു. 11½ മണിക്ക് താസിൽദാരവർകൾ ഒരു ചെറിയ പ്രസംഗം ചെയ്യുകയും ബാലികമാരായ വിദ്യാൎത്ഥികൾ സ്വാഗതമംഗളഗീതങ്ങൾ പാടുകയും ചെയ്തു. പട്ടാഭിഷേകപ്രശസ്തിസ്തോത്രങ്ങൾ ചില വിദ്യാൎത്ഥികൾ ചൊല്ലി. പന്ത്രണ്ടുമണിസമയത്ത് താസിൽദാർ നാരായണയ്യരവർകൾ ഇംഗ്ലീഷിലും മജിസ്ത്രേട്ടവർകൾ മലയാളത്തിലും വിളംബരം വായിച്ചു. വിളംബരവായന ഹസ്തതാഡനത്തോടെ സഭ്യന്മാർ സ്വീകരിച്ച് രാജദമ്പതിമാരുടെ ദീൎഘായുസ്സിന്നായുള്ള പ്രാൎത്ഥനയുംചെയ്തു. പ്രത്യേകംനിൎത്തിയിരുന്ന വിദ്യാൎത്ഥികൾ ഭൂപാലമംഗളം ചൊല്ലുകയും പോലിസ്സുകാർ ആചാരവെടി വെക്കുകയും വേറെ ഒരു ഭാഗത്തുനിന്ന് കതിനവെടികൾ പൊട്ടിക്കുകയും കഴിഞ്ഞതിന്നുശേഷം ബ്രിട്ടീഷുഭരണത്തെപ്പററി സ്തുത്യമായ ചില പ്രസംഗങ്ങളും ഈ സന്ദൎഭത്തെ ഉദ്ദേശിച്ചുണ്ടാക്കിയ ശ്ലോകങ്ങൾ ചൊല്ലലും ഒക്കെ വഴിക്കുവഴിയായി കഴിഞ്ഞു. ഈ അവസരത്തിൽ കക്കൂത്ത് അംശത്തിൽനിന്നും പാതായ്ക്കര അംശത്തിൽനിന്നും ആനപ്പുറത്തു തിരുമേനികളുടെ പടങ്ങൾ എഴുന്നെള്ളിച്ചുംകൊണ്ടുള്ള രണ്ടു ഘോഷയാത്രകൾ താലൂക്കുകച്ചേരിയിൽ എത്തിച്ചേൎന്നു. പന്തലിൽ ഈ അവസരത്തിൽ വിദ്യാൎത്ഥികൾക്ക് മെഡലും, വക്കീൽ കരുണാകരമേനോനവർകളുടെവകയായി തിരുമേനികളുടെ ഛായാപടങ്ങളും സമ്മാനിക്കയുണ്ടായി. ഭാഗവതരുടെ സംഗീതം കുറേ

നേരത്തോളമുണ്ടായി. പന്തലിൽ കൂടിയവൎക്ക് നാരങ്ങ, പുഷ്പം, മാല മുതലായതു സമ്മാനിച്ചു ഏതാണ്ട് രണ്ടുമണിയായപ്പോൾ ദൎബാർകൎമ്മം അവസാനിച്ചു. ഇതിന്നുശേഷമായിരുന്നു വിദ്യാൎത്ഥിസല്ക്കാരം. അഞ്ഞൂറിൽപരം വിദ്യാൎത്ഥികളെ തൃപ്തിയാകുംവിധത്തിൽ കാപ്പി പലഹാരം മുതലായവ കൊടുത്തു സല്ക്കരിച്ചിരുന്നു. താസിൽദാരുതുടങ്ങിയുള്ള ഉദ്യോഗസ്ഥന്മാരും പ്രമാണികളും ഒട്ടൊഴിയാതെയുള്ള കാണികളും ഒക്കെക്കൂടി ദൎബാർപന്തലിൽനിന്നു അങ്ങാടിപ്പുറത്തുള്ള തിരുമാന്ധാംകുന്നിലേക്കു ഒരു വിശേഷമായ ഘോഷയാത്രചെയ്കയാണ് പിന്നീടുണ്ടായതു്. ആനപ്പട്ടം, കുട, തഴ, ആലവട്ടം ഇവയോടുകൂടി കുററന്മാരായ ആനകളുടെ മേൽ രാജദമ്പതിമാരുടെ പടങ്ങൾ എഴുന്നെള്ളിച്ച് നാഗസ്വരം, ചെണ്ട, കുഴൽ മുതലായ വാദ്യങ്ങളോടും പലിശക്കളി, കോലാട്ടം മുതലായ അഭ്യാസങ്ങളോടും കതിനവെടി മുതലായ ശബ്ദങ്ങളോടുംകൂടി ഈ ഈ ഘോഷയാത്ര പെരിന്തൽമണ്ണ, കക്കൂത്ത് ഈ രണ്ടു പ്രദേശങ്ങളിലെ എല്ലാ തെരുവീഥികളിൽകൂടിയും കടന്നുപോയി തിരുമാന്ധാംകുന്നിലെത്തി. ക്ഷേത്രത്തിൽ പ്രത്യേകമായ പൂജയും ദീപാവലികളും ഒക്കെ വളരെ കേമമായനിലയിലുണ്ടായിരുന്നു. ഘോഷയാത്ര അഞ്ചരമണിക്ക് അങ്ങാടിപ്പുറത്തെത്തിയപ്പോൾ, അവിടത്തെ ബാലികാപാഠശാലയിലെ വിദ്യാൎത്ഥിനികൾ മംഗളഗീതസമേതം വന്നു ഘോഷയാത്രക്കാരെ എതിരേററു സ്കൂളിലേക്കു കൊണ്ടുപോയി. സന്ധ്യയായി ദീപാവലികൾ വെച്ചപ്പോൾ ഘോഷയാത്ര ക്ഷേത്രത്തിന്റെ നടയിൽ ചെന്നു പ്രാൎത്ഥനകഴിച്ച് ആനപന്തങ്ങൾ കത്തിച്ചു പെരുന്തൽമണ്ണക്കുതന്നെ ആഘോഷസമന്വിതം മടങ്ങി. പെരുന്തൽമണ്ണയിൽ എല്ലാ ഇടങ്ങളിലും ദീപാവലികൾ പൊടിപൊടിച്ചിരുന്നു. ഘോഷയാത്ര മടങ്ങിയെത്തിയതിന്നുശേഷം ഏതാണ്ട് ഒരു മണിക്കൂർനേരത്തോളം സമൎത്ഥന്മാരായ ചില തൃശ്ശൂർക്കാർ പലതരമായ കരിമരുന്നുപ്രയോഗങ്ങളെക്കൊണ്ട് കാണികളെ ആനന്ദിപ്പിച്ചു. രാത്രി 11 മണിക്കു താസിൽദാരവൎകളുടെ ഒരു പ്രസംഗത്തോടും ഭൂപാലമംഗളഗീതത്തോടുംകൂടി ആഘോഷങ്ങൾ അവസാനിച്ചു. മങ്കടസ്കൂൾവിദ്യാൎത്ഥികളുടെ വകയായി രാത്രിയിൽ സ്ഥലത്തെ സെക്കണ്ടറിസ്കൂളിൽവെച്ച് ഒരു നാടകാഭിനയവുമുണ്ടായിരുന്നു. ക്ഷേത്രങ്ങളിലും പള്ളികളിലും ദേവാലയങ്ങളിലു വെച്ച് തിരുമേനികളുടെ ആയുരാരോഗ്യസമ്പൽസമൃദ്ധിക്കായി വഴിപാടുകളും നേൎച്ചകളും പ്രാൎത്ഥനകളും നടത്തപ്പെട്ടിട്ടുണ്ട്.

പെരുന്തൽമണ്ണയിൽ പട്ടാഭിഷേകാഘോഷങ്ങൾ ഇത്രത്തോളം വിജയമാക്കി കലാശിപ്പിപ്പാൻ മെസ്സേർസ് എം. സി. കൃഷ്ണവൎമ്മരാജാ, യു. രാമുണ്ണിമേനോൻ (മുൻസിപ്പ്), സി. കരുണാകരമേനോൻ (വക്കീൽ) മുതലായവർ ആദ്യമെ പരിശ്രമിച്ചിട്ടുണ്ട്. എങ്കിലും ഇവരൊക്കെ കോഴിക്കോട്ട് ദൎബാറിന്ന് പോകേണ്ടിവന്നതിനാൽ സകല ഭാരവും താസിൽദാർ നാരായണയ്യരവൎകൾ ഏല്ക്കേണ്ടിവരികയും അദ്ദേഹം ഈ കൎമ്മങ്ങളൊക്കെ യാതൊരു അപമംഗളവുംകൂടാതെകഴിപ്പാൻ വളരേ അദ്ധ്വാനിക്കയും ചെയ്തിട്ടുണ്ട്. പതിനായിരത്തിലധികം ജനങ്ങൾ കൂടുന്ന ദിക്കിൽ പോലീസ്സുകാരുടെ ശ്രദ്ധയും ശ്രമവും ധാരാളത്തിലധികമുണ്ടെന്നു പറയേണ്ടതില്ല.

# പൊന്നാനി.

നമ്മുടെ ചക്രവൎത്തിമഹാരാജാവിന്റെ പട്ടാഭിഷേകമഹോത്സവം പ്രമാണിച്ച് 11-ാംനു- മാപ്പിളസ്കൂൾകുട്ടികൾക്കു ചായസല്ക്കാരത്തിന്നുവേണ്ടി സ്ഥലത്തെ മാപ്പിളസ്കൂൾ, സബ്ബ്അസിസ്റ്റാണ്ട് കേയി അവൎകളുടെ ഉത്സാഹത്തിന്മേൽ അതിഭംഗിയിൽവിതാനിച്ച് ഉദ്യോഗസ്ഥന്മാർ നാട്ടുകാർ മുതലായി പലരേയും ക്ഷണിച്ചുവരുത്തിയിരുന്നു. 12-ാംനു- കാലേതന്നെ ഗംഭീരമായ കതീനവെടി നാടെല്ലാം മുഴക്കിയിരുന്നു. നേററീവ് സ്കൂൾ മുററത്തായിരുന്നു പന്തൽ പണിചെയ്തിരുന്നതു. പന്തൽ രമണീയമായി അലങ്കരിച്ചിരുന്നു. അങ്ങാടികൾ അവൎണ്ണനീയമാംവണ്ണം അലങ്കരിച്ചിരുന്നു. മിക്ക വീടുകളും ചെററക്കുടികൾപോലും തോരണം തൂക്കിയും ചിത്രങ്ങൾ പതിച്ചും രാജാവ് രാജ്ഞി തിരുമേനികൾക്ക് ദൈവം ദീൎഘായുസ്സു കൊടുക്കട്ടെ എന്നും മററും എഴുതിയും അലങ്കരിച്ച് മോടികൂട്ടിയിരുന്നു. കച്ചേരികളും ഒട്ടേറെ അലങ്കാരംചെയ്ത് കേമമായ കൊടികൾ തൂക്കിയിരുന്നു. 12-ാംനു- രാവിലെ പലേടങ്ങളിൽനിന്നുമായി കതീനവെടികൾ കേട്ടുതുടങ്ങി. പള്ളികളിലും തൃക്കാവ അമ്പലത്തിലുംമററും വഴിപാടുകൾ, പ്രാൎത്ഥനകൾ എന്നിവ മുറക്കു നടത്തിയിരുന്നു. 7 മണിക്ക് ഹിന്തുസ്കൂൾ പെൺകുട്ടികൾക്ക് ചായ പലഹാരസല്ക്കാരങ്ങൾ നടത്തി കുട്ടികൾക്കൊക്കെ സമ്മാനവും കൊടുത്തു. കുട്ടികളുടെ പാട്ടും മററുചില സദിരും ഉണ്ടായിരുന്നു. സമ്മാനം കൊടുത്തത് താസിൽദാർ ശങ്കുണ്ണിമേനവൻ അവർകളായിരുന്നു. തൃക്കാവ് ക്ഷേത്രത്തിൽ നവരാത്രി ഉത്സവകാലംപോലെ ശീവേലിയും മററും നടത്തി സദ്യയും പൊടിപൊടിച്ചു. വളരെ അഗതികൾക്ക് ധൎമ്മങ്ങളും ചെയ്തിരുന്നു. സ്കൂൾകുട്ടികൾ വെള്ളക്കുപ്പായമാണ് ധരിച്ചിരുന്നത്. 11 മണിയോടുകൂടി പന്തലിൽ ജനങ്ങൾ കൂടിത്തുടങ്ങി. നേററീവ് സ്കൂൾകുട്ടികൾക്ക് ചായപലഹാരസമയം അപ്പോഴായിരുന്നു. ആ ചെലവ് മുഴുവനും സ്കൂൾമാനേജർ മിസ്റ്റർ അച്യുതവാരിയർ തന്നെയാണ് വഹിച്ചതു്. തിരുമലശ്ശേരികോട്ട തമ്പുരാക്കന്മാർ, തങ്ങന്മാർ മുതലായവർ വാദ്യഘോഷത്തോടുകൂടി പന്തലിൽ സ്ഥലംപിടിച്ചുതുടങ്ങി. അധികാരപ്പെട്ട എല്ലാ ഉദ്യോഗസ്ഥന്മാരും സമയത്തിന്ന് ശരിയായി പന്തലിൽ ഹാജരാകാതിരുന്നിട്ടില്ല. 12 മണിയോടുകൂടി ജോൎജ്ജ് ചക്രവൎത്തിതിരുമേനിയുടെയും മേറിരാജ്ഞി തിരുമേനിയുടെയും ഓരോ ഛായാപടങ്ങൾ നെററിപ്പട്ടം, ആലവട്ടം, വെഞ്ചാമര മുതലായവയോടുകൂടിയ ഗംഭീരന്മാരായ രണ്ട് കൊമ്പനാനകളുടെപുറത്ത് എഴുന്നെള്ളിച്ചു പോലീസ്സൈന്യം മുമ്പിലും മററസംഖ്യം ജനങ്ങൾ വഴിയിലും നാഗസ്വരം, ചെണ്ട വാദ്യം, കരുക്കന്മാരുടെകളിമുതലായവയോടുകൂടി പന്തലിൽപ്രവേശിച്ചു എല്ലാവരും എഴുനീററ് അഭിവാദ്യംചെയ്തു. അതിന്നുശേഷം പോലീസ്സുകാരുടെ കവാത്ത്വെടിയും ഉണ്ടായി. പിന്നെ ഉണ്ടായതു് താസിൽദാരവർകളുടെ വിളംബരവായനയാണ്. സ്കൂൾകുട്ടികളുടെ പലവിധത്തിലുള്ള ഓരോപാട്ടുകളും തിരുമേനികളെപ്പററി ഓരോ പ്രാൎത്ഥനയുംഅസിസ്റ്റാണ്ട്മാസ്റ്റർ അച്യുതമേനോനവർകൾ ഉണ്ടാക്കിയ തുള്ളലും കുട്ടികൾ ചൊല്ലിസദസ്യരെ നന്നെ രസിപ്പിച്ചു. പിന്നീട് കുട്ടികൾക്കു താസിൽദാരവർകൾ സമ്മാന

ണങ്ങളും കൊടുത്തു. അതിന്നുശേഷം കരിക്കന്മാരുടേ മറച്ചലും പലിശമുട്ടികളിയും തിയ്യരുടെ വക പലിശക്കളിയും കുറേനേരം ഉണ്ടായി. 4½ മണി 5 മണിയോടുകൂടി താലൂക്കുകച്ചേരിയിലേക്കു ഒരു ഘോഷയാത്രയുണ്ടായി. ആ യാത്രാരംഭത്തിൽ ഒരു ഫോട്ടോ എടുപ്പിച്ചു. യാത്രസമയത്ത് ചുരുങ്ങാതെ പതിനായിരത്തിൽ അധികം ജനങ്ങൾനാനാജാതിയുമായി ഒന്നിച്ചു അകമ്പടിയായി ഉണ്ടായിരുന്നു അങ്ങാടിയിൽ പലേ ഷാപ്പുകളിൽനിന്നും പനിനീര് തളിച്ചിരുന്നു. താലൂക്ക്കച്ചേരിയിൽ ചെന്നു കുറേ വിശ്രമിച്ചശേഷം കരിമരുന്നുപ്രയോഗം തുടങ്ങി. ഘോഷയാത്ര 9 മണിക്ക് അവിടെനിന്നു മടങ്ങി തൃക്കാവിൽ മജിസ്ട്രേട്ടവർകൾ താമസിക്കുന്ന വീട്ടിൻപടിക്കൽ ഉണ്ടാക്കിയ ചമയപന്തലിലേക്ക് ചെന്നു. വഴിക്ക് മുൻസീപ്പവർകൾ വീട്ടിന്റെ ഉമ്മറത്ത് പടിക്കൽ ഉണ്ടാക്കി വിതാനിച്ചിട്ടുള്ള പന്തലിൽ ഈ ഘോഷയാത്ര അല്പനേരം നിന്നു. മജിസ്ട്രേട്ടവർകളുടെ പടിക്കൽ പാടത്തുവെച്ചും കരിമരുന്നുപ്രയോഗം ഉണ്ടായി. അതു കഴിഞ്ഞു മടങ്ങി വീണ്ടും സ്കൂളിൽതന്നെ ചെന്നുചേരുകയും ചെയ്തു. അന്നു രാത്രിതന്നെ മേപ്പടി സ്കൂളിൽവെച്ചു ഒരു രസകരമായ ഹരിശ്ചന്ദ്രനാടകാഭിനയമുണ്ടായി. ആകപ്പാടെ മഹോത്സവം വളരെ ഭംഗിയായി കലാശിച്ചു.

മെസ്സർസ് കെ. അച്ചുതവാരിയർ, ഉള്ളനാട്ട് കൊച്ചുകൃഷ്ണപണിക്കർ, കൊളാടി അപ്പുമേനോൻ, പാലത്തുംവീട്ടിൽ അഹമ്മത്, കെ. പരമേശ്വരൻ നമ്പൂതിരി മുതലായവർ ആഘോഷച്ചെലവിലേക്കായി നല്ല ഒരു സംഖ്യ വരിയിട്ടിട്ടുണ്ട്. ആഴ്‌വാഞ്ചേരി തമ്പ്രാക്കൾ അവിടുത്തെ ആനകളെ കമ്മിററിക്കാർക്ക് ഏല്പിച്ചുകൊടുത്തിരുന്നു. തൃക്കാവ് ബാലികപാഠശാലയിലെ വിദ്യാർത്ഥിനികൾക്ക് കരുവാട പരമേശ്വരൻ നമ്പൂതിരി അവർകളുടെ വകയായിരുന്നു സല്ക്കാരം. അഗതികളായ മാപ്പിളമാർക്കു ധർമ്മം കൊടുത്തത് ആററക്കോയതങ്ങളവർകൾ, മെസ്സർസ് അറക്കൽ അവുതലക്കുട്ടി, പാലത്തുംവീട്ടിൽ മുഹമ്മദ് ഇവരായിരുന്നു. പലവകയുമായി ആകെ 1394 ക. പിരിവുണ്ടായിരുന്നതിൽ ആഘോഷച്ചെലവ് കഴിച്ച് 328 ക.യോളം ബാക്കിയുണ്ട്. ഈ സംഖ്യ സെവിങ്ങ്സ് ബാങ്കിൽ കിടക്കുന്ന വിക്ടോറിയാജൂബിലിഫണ്ടോടുകൂടി കൂട്ടിച്ചേർപ്പാനാണ് തീർച്ചയാക്കീട്ടുള്ളത്. ഈ ആഘോഷങ്ങൾ ഇത്രത്തോളം വിജയമായി കലാശിപ്പിച്ചതിന്ന് കമ്മിററിസിക്രട്ടെറിമാരായ അസിസ്റ്റാണ്ട് താസിൽദാരെയും വക്കീൽ മിസ്റ്റർ പി. വി. ദൊരസ്വാമി അയ്യരെയും അഭിനന്ദിക്കേണ്ടതാണ്.

---

## വടകര.

---

ഡിസ്ട്രിക്ട് മുൻസീപ്പ് എൽ. ആർ. അനന്തനാരായണയ്യരവർകളുടെ അദ്ധ്യക്ഷതയിൽ 1911 സപ്തെമ്പർ 28-ാംനു- കൂടിയ പൊതുജനയോഗത്തിലെ നിശ്ചയങ്ങൾക്കനുസരിച്ച് ഡിസെമ്പർ 11-ാംനു-തന്നെ ദർബ്ബാർമഹോത്സവം വടകരയിൽ ആരംഭിച്ചു. 11-ാംനു-യായിരുന്നു അഗതികൾക്ക് ധർമ്മം കൊടുപ്പാൻ നിശ്ചയിച്ചിരുന്നത്. 186 ക.യോളം ചെലവിട്ട് ഏതാണ്ട് 3000 അഗതികൾക്കു അന്നു രാവിലെ അരിയും പണ

വും ധൎമ്മമായി കൊടുത്തിരുന്നു. അന്നു വൈകുന്നേരം സ്ഥലത്തെ ട്രെയിനിങ്ങ് സ്കൂളിലെയും, മോഡൽ സ്കൂൾ, ബി. ജി. എം. സ്കൂൾ ഇവിടങ്ങളിലെയും വിദ്യാൎത്ഥികളുടെ വകയായി കായികാഭ്യാസമത്സരപരീക്ഷ നടത്തപ്പെട്ടു. ജയിച്ചവൎക്ക് സമ്മാനിപ്പാനായി 25 ക. ചെലവായി.

ഡിസെമ്പർ 12-ാംനു- രാവിലെ മുതൽ ഇടക്കിടെ കതിനവെടികൾ പൊട്ടിപ്പാൻ ഏൎപ്പാടുചെയ്തിരുന്നു. കതിനവെടികൾ രാവിലെമുതൽ പൊട്ടിക്കൊണ്ടിരുന്നു. അന്നു രാവിലെ വടകരയിലുള്ള എല്ലാതരം വിദ്യാൎത്ഥികളെയും ബാസൽ മിഷ്യൻ സ്കൂളിൽവെച്ചും, ഗവൎമ്മെണ്ട് ട്രെയിനിങ്ങ് സ്കൂളിൽവെച്ചുമായി സല്ക്കരിച്ചു. പെൺകുട്ടികൾക്ക് അവരവരുടെ സ്കൂളിൽവെച്ചുതന്നെയായിരുന്നു സല്ക്കരിപ്പാൻ ഏൎപ്പാടുചെയ്തിരുന്നത്. എല്ലാംകൂടി ഏകദേശം 1000 വിദ്യാൎത്ഥികളുണ്ടായിരുന്നു. ഈ സല്ക്കാരച്ചെലവ് ഒക്കെ മുക്കാലും ആയഞ്ചേരി കോവിലകത്ത് ശങ്കരവൎമ്മരാജാവവൎകളാണ് നിൎവ്വഹിച്ചത്. അന്നേത്തെദിവസം നടത്തിയ പ്രധാനകൎമ്മം വിളംബരവായനയായിരുന്നു. ഏകദേശം 600 ആളുകൾക്ക് സുഖമായി ഇരിക്കത്തക്കവിധത്തിൽ താലൂക്ക് കച്ചേരിവളപ്പിൽ കെട്ടി അലങ്കരിച്ച പന്തലിൽ പ്രത്യേകസ്ഥാനത്ത് ചക്രവൎത്തിയുടെയും പട്ടമഹിഷിയുടെയും ഛായാപടങ്ങൾ അലങ്കരിച്ച് എല്ലാവൎക്കും കാണത്തക്കസ്ഥിതിയിൽ വെച്ചിരുന്നു. വടകരയിലെ പ്രധാനപ്പെട്ടവൎക്കും അയൽപ്രദേശത്തുള്ള ചില ജന്മികൾക്കും ക്ഷണനക്കത്തയച്ചിരുന്നു. ക്ഷണിക്കപ്പെട്ടവരൊക്കെ 11½ മണിക്കു പന്തലിൽ വന്നു സ്ഥാനംപിടിച്ചുതുടങ്ങി. 12 മണിയായപ്പോഴെക്ക് പന്തലിൽ ജനങ്ങൾ നിറഞ്ഞിരുന്നു. പന്തലിന്നുള്ളിൽ കഴിയുന്ന കാൎയ്യങ്ങൾ നല്ലവണ്ണം കാണ്മാനുള്ള സൌകൎയ്യം അവൎക്കെല്ലാവൎക്കുമുണ്ടായിരുന്നു. പന്ത്രണ്ടുമണിക്ക് മുൻസിപ്പ് അനന്തനാരായണയ്യരവൎകൾ ഒരു ചെറിയ പ്രസംഗം ചെയ്തശേഷം താസിൽദാർ മിസ്റ്റർ റസാരിയൊ മലയാളത്തിൽ വിളംബരം വായിച്ചു. സദസ്യന്മാരെല്ലാം എഴുന്നേററ് സശ്രദ്ധം കേട്ടു. ഇതിന്നുശേഷം 101 കതിനവെടി പൊട്ടിച്ചു വിദ്യാൎത്ഥികളുടെവകയായ പലതരം പ്രശസ്തിസ്തോത്രപദ്യങ്ങൾ ചൊല്ലുകയായിരുന്നു പിന്നീടുണ്ടായത്. ഭൂപാലമംഗളം പാടി ഒരു മണിക്ക് ദർബാർയോഗം പിരിഞ്ഞു.

വൈകുന്നേരം നാലുമണിക്ക് മുൻസിപ്പിന്റെ അദ്ധ്യക്ഷതയിൽ ദർബാർപന്തലിൽ ഒരു സഭായോഗം കൂടി. ബ്രിട്ടീഷുഭരണംകൊണ്ടുണ്ടായിട്ടുള്ള നന്മകളെപ്പററി ട്രെയിനിങ്ങ് സ്കൂൾ ഹെഡ്മാസ്റ്റർ മിസ്റ്റർ രാമനും മോഡൽസ്കൂൾ മാസ്റ്റർമാരായ മെസ്സർസ് പി. ശങ്കരൻ നമ്പ്യാരും കുഞ്ഞിമൊയ്തുവും ഓരോ പ്രസംഗം മലയാളത്തിൽ ചെയ്തു. മിഷ്യൻസ്കൂളിലെ മലയാളപണ്ഡിതർ ഉണ്ടാക്കിയ മലയാളപദ്യങ്ങൾ ആ സ്കൂളിലെ ഒരു വിദ്യാൎത്ഥി അതിന്നുശേഷം ചൊല്ലി. ഇതിൽപിന്നെ 5 മണിക്ക് പന്തലിൽനിന്നു ഒരു ഘോഷയാത്ര പുറപ്പെട്ടു. കുതിരപ്പുറത്തു പോലീസ്ഇൻസ്പെക്ടർ മുമ്പിലും അതിന്നു പിമ്പെ ബ്രിട്ടീഷ്കൊടിക്കൂറ, വാദ്യക്കാർ, മാപ്പിളമാരായ വാളുംപലിശയും കളിക്കാർ ഇവരും അതിന്നുംവഴിയെ രാജദമ്പതിമാരുടെ ഛായാപടങ്ങൾ എഴുന്നെള്ളിച്ചുംകൊണ്ട് പട്ടംകെട്ടിയ രണ്ടാനകളും പിന്നെ മാപ്പിളവാദ്യക്കാരും തിയ്യരായ കോൽക്കളിക്കാരും നടന്നു. ഈ ഒടുവിൽ പറഞ്ഞവരെ പിന്തുടൎന്നു കൊടിക്കൂറകൾ പിടിച്ച് വിദ്യാൎത്ഥികളും

അവരുടെ പിന്നാലെ നാട്ടുകാരായ ഭാഗവതന്മാർ ഫിഡിൽ മുതലായ സംഗീത ഉപകരണങ്ങളോടുകൂടി പാട്ടുംപാടിക്കൊണ്ടു് അങ്ങിനെയും നടന്നിരുന്നു. ഇതിന്നൊക്കെ പിന്നിലായിരുന്നു പ്രമാണപ്പെട്ട ഉദ്യോഗസ്ഥന്മാരും പുരുഷാരവും നടന്നിരുന്നതു്. നഗരത്തിലെ പ്രധാനവീഥികളിൽകൂടി പോയി ഘോഷയാത്ര വടകരഅങ്ങാടിയിൽ കടന്നു ഒരു ശ്രുതിപ്പെട്ട തങ്ങളായ താഴങ്ങാടി കോയ അവർകളുടെ വാസസ്ഥലത്തേക്കു പോയി. അവിടെകോയ അവർകൾ ഘോഷയാത്രയെ എതിരേല്പാൻ പ്രത്യേകമായി ഒരു പന്തൽ കെട്ടിയിരുന്നു. അവിടേനിന്നു് നാനാവർണ്ണങ്ങളിൽ പ്രകാശിക്കുന്ന വിളക്കുകളാൽ ശോഭായമാനമായ നിരത്തിൽകൂടി ഘോഷയാത്ര റെയിൽവേ സ്റ്റേഷനിലേക്കു പോയി. സ്റ്റേഷന്നടുത്തുള്ള മൈതാനത്തിൽവെച്ചായിരുന്നു കരിമരുന്നുപ്രയോഗം നടത്തപ്പെട്ടിരുന്നതു. ഒടുവിൽ 8 മണിസമയമായപ്പോൾ ഘോഷയാത്ര താലൂക്കുകച്ചേരിയിൽ മടങ്ങിയെത്തി. സ്ഥലത്തെ എല്ലാ കെട്ടിടങ്ങളും തെരുവീഥികളും ദീപാവലികളാൽ ശോഭിപ്പിക്കപ്പെട്ടിരുന്നു. രാത്രിയിൽ കുറേനേരത്തോളം ഒരു നാടകാഭിനയവും കോൽക്കളിയുമുണ്ടായിരുന്നു. ഏകദേശം 12 മണിക്കാണു് ജനങ്ങൾ അവരവരുടെ സ്ഥാനങ്ങളിലേക്കു മടങ്ങിയതു്. സ്ഥലത്തെ എല്ലാതരം ദേവാലയങ്ങളിലും പ്രാർത്ഥനകളും വഴിപാടുകളും നടത്തിയിരുന്നു. ഈ ആഘോഷങ്ങൾക്കെല്ലാംകൂടി ചെലവായ 677 ക. പലരുംകൂടി വരിയിട്ടു പിരിച്ചെടുത്തതാണു്. ആകെ പിരിവു് 796 ക. ഉണ്ടായിരുന്നതിൽ ബാക്കി 119 ക.യുണ്ടു്. ഈ സംഖ്യ പട്ടാഭിഷേകകർമ്മത്തിന്റെ സ്മാരകമായി വല്ല ഏർപ്പാടുകൾക്കും വിനിയോഗിക്കാൻ നിത്തിവെച്ചിരിക്കയാണു്. ഈ ആഘോഷങ്ങൾ ഇത്രയും വിജയമായി കലാശിച്ചതു് കമ്മിററിപ്രസിഡെണ്ടു് അനന്തനാരായണയ്യർ (മുൻസീപ്പു്) അവർകളുടെയും സിക്രട്ടെരി ഡോക്ടർ എം. അപ്പുമേനോനവർകളുടെയും അത്യന്ത പരിശ്രമത്താലാണു്. കമ്മിററിയിലുള്ള മററു മെമ്പർമാരും വളരെ ശ്രമിച്ചിട്ടുണ്ടു്.

പ്രത്യേകകമ്മിററി നടത്തിയ മേൽപറഞ്ഞ ആഘോഷങ്ങൾക്കുപുറമെ ഡിസെമ്പ്ര 7-ാംനു- രാജദമ്പതിമാരുടെ ദൽഹിയിലേക്കുള്ള ആഘോഷപ്രവേശനത്തിന്റെ സ്മാരകമായി താലൂക്ക് ഹെഡ്എക്കൌണ്ടണ്ടു് മിസ്റ്റർ മൂളിയിൽ അച്ചുതന്റെശ്രമത്താൽതാലൂക്ക് ആപ്പീസ്സിന്നരികെ ഒരു ഉദ്യാനനിർമ്മാണമുണ്ടായി. താലൂക്ക്കച്ചേരിയിൽവെച്ചു് പോലീസ്സ് ഇൻസ്പെക്ടർ മിസ്റ്റർ രാമൻമേനവന്റെ അദ്ധ്യക്ഷതയിൻകീഴിൽ താലൂക്ക് ഗുമസ്തന്മാരും മററുചില ഉദ്യോഗസ്ഥന്മാരുമൊക്കെ ചേൻ ഒരു സഭകൂട്ടുകയും രാജഭക്തിയെപ്പററിയും ബ്രിട്ടീഷുഭരണംകൊണ്ടുണ്ടായിട്ടുള്ള ഗുണത്തെപ്പററിയും ചില പ്രസംഗങ്ങൾ നടത്തുകയും അടുത്ത ഒരു സ്ഥലത്തു് സദസ്യരെ ഹെഡ്എക്കൌണ്ടണ്ടു് കൂട്ടിക്കൊണ്ടുപോയി സ്മാരകോദ്യാനത്തിൽ പൂച്ചെടികൾ ശുഭസമയത്തിൽ നടുകയും ചെയ്തു. ഇതിന്നുശേഷം വീണ്ടും മടങ്ങിവന്നു സഭാനാഥന്റെ ഉപസംഹാരപ്രസംഗം കഴിഞ്ഞതിന്നുശേഷം എല്ലാവരും പ്രത്യേകം ഏർപ്പെടുത്തിയിരുന്ന സല്ക്കാരങ്ങൾ സ്വീകരിച്ചു് ആ മഹാദിവസത്തിന്റെ സ്മരണക്കായി ഇപ്രകാരം ഉദ്യാനം നിർമ്മിച്ചതിൽ ഹെഡ്എക്കൌണ്ടണ്ടിന്റെ പരിശ്രമത്തെപ്പററി ആനന്ദിച്ചുംകൊണ്ടു് എല്ലാവരും യോഗം പിരിഞ്ഞു.

# പയ്യന്നൂര്.

1911 ഡിസെമ്പർ 12-ാംനു- രാവിലെ 600ൽ അധികം പുലയരുൾപ്പെടെ 6000ത്തിൽ അധികം അഗതികൾക്കു മൃഷ്ടാന്നമായി ഭക്ഷണം കൊടുക്കുകയും ഇരിവേക്കായി 1000 സേർ അരി ശേഖരിക്കുകയും ചെയ്തിരുന്നു. 11¾ മണി സമയമായപ്പോൾ കണ്ടോത്തുനിന്നു മാപ്പിളമാർ ആനപ്പുറത്തു ചക്രവർത്തിതിരുമനസ്സിലെ ഛായാപടവും എഴുന്നെള്ളിച്ചു ഒരു ഘോഷയാത്രയായി ദർബ്ബാർപന്തലിലേക്കു എത്തി. പന്തൽ ഡിപ്യൂട്ടിതാസിൽദാരുടെ ആപ്പീസ്സിന്നു മുൻവശം വളരെ ഭംഗിയിൽ കെട്ടി അലങ്കരിച്ചു ഒന്നായിരുന്നു. ഈ ഘോഷയാത്രയെ പിന്തുടൎന്നു അഞ്ചു ആനകളോടുംകൂടി രാജദമ്പതിമാരുടെ പടവും എഴുന്നെള്ളിച്ചു സ്കൂൾകുട്ടികളും ഒരു ഘോഷയാത്രയായി ദർബ്ബാർപന്തലിലേക്കു വന്നു. ഏകദേശം 12,000 ജനങ്ങളുടെ ഇടയിൽവെച്ചു ഡിപ്യൂട്ടിതാസിൽദാർ ചക്രവർത്തിതിരുമനസ്സിലെ വിളംബരം ഇംഗ്ലീഷിലും മലയാളത്തിലും വായിച്ചു. ഇതിനെ പിന്തുടൎന്നു അനവധി കതിനകൾ പൊട്ടുന്ന ശബ്ദവും ജനങ്ങളുടെ ഹസ്തതാഡനശബ്ദവും ഒക്കെക്കൂടി പന്തൽ ഒന്നു മുഴങ്ങി. വിദ്യാൎത്ഥികളുടെ വകയായി ശ്രീപാലമംഗളം ഇംഗ്ലീഷിലും മലയാളത്തിലും ചൊല്ലലും അഭിഷേകപ്രശസ്തിയായി പ്രത്യേകം ഉണ്ടാക്കപ്പെട്ട പദ്യങ്ങൾ ചൊല്ലലും കഴിഞ്ഞതിന്നുശേഷം ഞാണമ്മൽക്കളി, മൂന്നുയോഗം ഓട്ടംതുള്ളൽ, മൂന്നുയോഗം കോൽക്കളി ഇതൊക്കെ പല ദിക്കിൽനിന്നും പന്തലിന്നരികെവെച്ചു നടത്തിയതുകൊണ്ടു ജനങ്ങൾക്കു വിനോദത്തിന്നു വകയായി. ഫോസഗ്രിൽനിന്നും മംഗലാപുരത്തുനിന്നും വന്ന ഭാഗവതന്മാർ സംഗീതംകൊണ്ടു പലരേയും ആനന്ദിപ്പിച്ചു. 500ൽ പരം വിദ്യാൎത്ഥികൾക്കു മിഷ്യൻസ്കൂളിൽവെച്ചു സല്ക്കാരമുണ്ടായി. ഡിപ്യൂട്ടിതാസിൽദാരുടെ ആപ്പീസ്സിന്നു വടക്കുവശം മൈതാനത്തിൽവെച്ചു പോലീസുകാരുടെയും സ്കൂൾകുട്ടികളുടെയും വകയായി കായികാഭ്യാസമത്സരപരീക്ഷ നടത്തി സമ്മാനങ്ങൾ കൊടുക്കപ്പെട്ടിരുന്നു. ഏകദേശം നാലുമണിക്കു ആനകളോടും വാദ്യഘോഷങ്ങളോടുംകൂടി തിരുമേനികളുടെ ഛായാപടം എഴുന്നെള്ളിച്ചു ഏകദേശം 15,000 ജനങ്ങൾ കൂടി ഒരു ഘോഷയാത്ര പുറപ്പെട്ടു. ഈ ഘോഷയാത്ര റെയിൽവെ ഗേറ്റുവരെ എത്തിയപ്പോൾ തെക്കൻകന്നാടകജില്ലയിലെ തൃക്കരിപ്പൂർ പ്രദേശക്കാരുടെ ഒരു ഘോഷയാത്ര മുൻനിശ്ചയപ്രകാരം അവിടെവെച്ചു തമ്മിൽ മുട്ടി. തൃക്കരിപ്പൂർക്കാരുടെ ഘോഷയാത്രയിലും രണ്ടാനകളുണ്ടായിരുന്നു. അവിടുത്തെ പട്ടേലൻ (അധികാരി) ഒരു ആനപ്പുറത്തിരുന്നു പയ്യന്നൂർക്കാരുടെ ഘോഷയാത്രയിലുള്ള ആനപ്പുറത്തുണ്ടായിരുന്ന രാജദമ്പതിമാരുടെ ഛായാപടത്തിന്മേൽ മാലയണിയിച്ചു. അവിടെനിന്നു ഘോഷയാത്ര മാപ്പിളമാരുടെ സമൂഹമായ കണ്ടോത്തു പോയി അവിടെ അല്പം താമസിച്ചു. ഇതൊക്കെ കഴിഞ്ഞു ഘോഷയാത്ര ദർബ്ബാർപന്തലിൽ മടങ്ങിയെത്തിയതു രാത്രി 9 മണിക്കാണ്. അതിന്നുശേഷമാണ് കരിമരുന്നുപ്രയോഗമുണ്ടായതു. രാത്രിസമയം എല്ലാ ഗവൎമ്മെണ്ടാപ്പീസുകൾ, സ്കൂൾ, അങ്ങാടി, ഭവനങ്ങൾ ഇവിടങ്ങളിലുമൊക്കെ വിശേഷമായ ദീപാവലികൾ വെച്ചിരുന്നു. നാനാമതസ്ഥന്മാരുടെയും ദേവാലയങ്ങളിൽ പ്രത്യേകപ്രാൎത്ഥനകളും വഴിവാടുകളും നടത്തിയിരുന്നു. കൊക്കാനിശ്ശേരി, പയ്യന്നൂർ, വള്ളൂർ ഈ മൂന്നു

അംശക്കാരും പയ്യന്നൂരരോട് യോജിച്ചാണ് ആഘോഷങ്ങൾ നടത്തിയത്. ആകെ 1800 ക. പിരിച്ചെടുത്തതിൽ 930 ക യോളം ഉത്സവാഘോഷങ്ങൾക്കായി ചെലവിട്ടിരുന്നു. പിരിഞ്ഞുകിട്ടുവാനിടയുള്ള സംഖ്യയോടുകൂടി ഏകദേശം 1000 ക.യോളം ബാക്കിയുള്ളത് പയ്യന്നൂരിൽ ഒരു ഡിസ്പെൻസറി ഉണ്ടാക്കേണ്ടതിലേക്ക് താലൂക്ക്ബോഡുകാരെ ഏല്പിച്ചുകൊടുപ്പാൻ തീർച്ചയാക്കിട്ടുണ്ട്. ഈ ആഘോഷങ്ങൾ ഇപ്രകാരം വിജയമായി കലാശിപ്പാൻ ഡിപ്പുട്ടിതാസിൽദാർ മിസ്റ്റർ എം. എ. അനന്തകൃഷ്ണയ്യർ ചെയ്ത ശ്രമം പ്രത്യേകം പ്രസ്താവയോഗ്യമാണ്.

---

# വൈത്തിരി

## (വയനാട്.)

വൈത്തിരി പട്ടാഭിഷേകമഹോത്സവം കൊണ്ടാടിയതിന്റെ ഒരു ചുരുക്കവിവരം താഴെ ചേർക്കുന്നു. 12-ാംനു- രാവിലെ 6 മണിക്ക് 15 കതിനവെടി പൊട്ടിച്ചു. 7 മുതൽ 9 മണിവരെ അമ്പലം, പള്ളികൾ ഇതുകളിൽ ചക്രവർത്തി, ചക്രവർത്തിനി ഇവരുടെ ആയുരാരോഗ്യാർത്ഥം പ്രാർത്ഥന, പൂജ, നിവേദ്യാദികൾ നടത്തി. 11 മണിക്ക് ആസ്പത്രിദീനക്കാരായ 15-ാൾക്ക് അസിസ്റ്റാണ്ട്സർജ്ജൻ മിസ്റ്റർ വാരിയരുടെ വക അതിവിശേഷമായ സദ്യയുണ്ടായി. 11¼ മണിക്ക് പ്രത്യേക അടയാളം (badges) ധരിച്ചും കൊടികൾ പിടിച്ചും ഇംഗ്ലീഷിലും മലയാളത്തിലും ഭൂപാലമംഗളം പാടിക്കൊണ്ടും സ്കൂൾകുട്ടികളുടെ പന്തലിലേക്കുള്ള വരവുണ്ടായി. 11 മണി 50 മിനുട്ടിന്നു ചക്രവർത്തിയുടേയും ചക്രവർത്തിനിയുടെയും പടങ്ങൾ എടുത്തുംകൊണ്ട്, മുമ്പിൽ രണ്ടുവരിയായി വളൻറിയർമാരെയും പോലീസ്സുകാരെയും ആയുധപാണികളായി നടത്തിയും പിന്നിൽ ഉദ്യോഗസ്ഥന്മാർ നടന്നുംകൊണ്ട് പന്തലിലേക്കുള്ള യാത്രയായിരുന്നു പിന്നെ ഉണ്ടായത്. മണി പന്ത്രണ്ടടിക്കുമ്പോൾ വിളംബരം ഡിപ്പുട്ടിതാസിൽദാർ മിസ്റ്റർ ഇട്ടുണ്ണി രാമപ്പണിക്കരവർകൾ വായിച്ചു. അതു കഴിഞ്ഞ ഉടനെ 21 കതിനവെടിംവച്ചു. അനന്തരം വിദ്വാനായ ഒരു അയ്യങ്കാരുടെ സംസ്കൃതത്തിലുള്ള മംഗളശ്ലോകങ്ങൾ, അതിന്നുശേഷം ഞങ്ങളുടേ അസിസ്റ്റാണ്ട്സർജ്ജൻ ഈ ആവശ്യത്തിലേക്ക് പ്രത്യേകം ഉണ്ടാക്കി അച്ചടിച്ചുവരുത്തിയ ഭാഷാശ്ലോകങ്ങൾ ഇവ ചൊല്ലി പകർപ്പുകൾ സദസ്യർക്കു കൊടുത്തു. ശ്ലോകങ്ങൾ ചൊല്ലിയത് മജിസ്ട്രേട്ടുകോടതിവക്കീൽ മിസ്റ്റർ ശങ്കരമേനോനായിരുന്നു. അദ്ദേഹം വേറെയും പല ശ്ലോകങ്ങളും ഒരു കമ്മിയും ഭംഗിയിൽ ചൊല്ലി. 7 മുതൽ 3 മണിവരെ 500 സാധുക്കൾക്കു ഭക്ഷണംകൊടുക്കൽ, യൂറോപ്യന്മാർക്കും മററു യോഗ്യന്മാർക്കും സോഡ, ബിസ്കററ്, മധുരനാരങ്ങ, പഴം മുതലായ സല്ക്കാരം, ഇതുകൾ ഉണ്ടായി. സബ്ബ്ജേലിൽ തടവുകാർ ആറാളുകൾക്കു മൃഷ്ടാന്നഭക്ഷണം സബ്ബമജിസ്ട്രേട്ട് മിസ്റ്റർ പണിക്കരുടെവകയായുണ്ടായിരുന്നു. ഇവിടെ ഒരു പ്രമാണിയും താലൂക്ക്ബോഡ് മെമ്പറുമായ മിസ്റ്റർ അച്ചുതക്കുറുപ്പിന്റെ വകയായി ഉദ്യോഗസ്ഥന്മാർക്കുള്ള പലഹാരം, ചായ മുതലായത് കൊടുക്കപ്പെട്ടു. 3½ മണിക്കു പടങ്ങൾ ആനപ്പുറത്തെഴുന്നെള്ളിച്ചുംകൊണ്ട് 1½ നാഴിക ദൂ

ർ സ്കൂൾമൈതാനത്തേക്ക് ഒരു ഘോഷയാത്രയാണ് പിന്നെ ഉണ്ടായത്. അവിടെവെച്ച് ഓട്ടം ചാട്ടം കയറുവലി മുതലായ വിനോദങ്ങളും വിജയികൾക്ക് സമ്മാനദാനവും ഉണ്ടായിരുന്നു. ഇറ് സ്കൂൾകുട്ടികൾക്കും മററുള്ളവർക്കും വെച്ചേററയുണ്ടായിരുന്നു. 6½ മണിക്ക് മേളം, വെടി, പൂച്ച്, ബാണം, മത്താപ്പ മുതലായതുകളോടുകൂടി തിരിയെ ഉണ്ടായ ഘോഷയാത്രയും വിജയമായി കലാശിച്ചു.

അങ്ങാടിയിൽവെച്ച് കല്പററക്കാർ ഘോഷയാത്രയായി ഇവിടെ വന്നിരുന്നവരുമായി തമ്മിൽ യോജിച്ച് ഒരുമിച്ച പന്തലിൽ വന്നു കുശലപ്രശ്നാദികൾ കഴിച്ചു അവരെ യാത്ര അയച്ചശേഷമായിരുന്നു കരിമരുന്നുപ്രയോഗം.

ഒടുവിൽ അസിസ്റ്റാണ്ട് സർജ്ജൻ മലയാളത്തിൽ ഇംഗ്ലീഷുരാജാവിൻെറ ഭരണംകൊണ്ടുണ്ടായ ഗുണങ്ങളെപ്പററി ചുരുക്കത്തിൽസംസാരിക്കുകയും മേലിൽ നമുക്ക്ഇതിലധികം ഗുണങ്ങൾ ഉണ്ടാവാനിടയുണ്ടെന്ന് പറഞ്ഞു അവസാനിക്കുകയും ചെയ്തതിന്നശേഷം ചക്രവർത്തിക്കും ചക്രവർത്തിനിക്കുംമൂന്നു ചീയർസ് വിളിച്ചശേഷം യോഗം പിരിയുകയുംചെയ്തു.

അങ്ങാടികൾ, വീടുകൾ, ഗവർമ്മെണ്ട് എടുപ്പുകൾ മുതലായവ ഭംഗിയായി അലങ്കരിക്കുകയും ദീപാവലികളെക്കൊണ്ട് ശോഭിപ്പിക്കുകയും ചെയ്തിരുന്നു.

---

## കൂത്തുപറമ്പ്.

---

കഴിഞ്ഞ അക്ടോബർമാസത്തിൽ കൂടിയ പൊതുജനയോഗത്തിലെ നിശ്ചയങ്ങൾക്കനുസരിച്ച് 200 ക. ചെലവിട്ട് കൂത്തുപറമ്പ് ഡിപ്പ്യൂട്ടിതാസിൽദാരുടെ ആപ്പീസ്സിന്നു മുൻവശത്ത് ഏകദേശം 1000 ജനങ്ങൾക്ക് ഇരിക്കത്തക്കസ്ഥിതിയിൽ ഒരു വലിയ ഒബ്ബാർപന്തൽ കെട്ടി വിശേഷമായി ചിത്രക്കണ്ണാടികളും വിതാനങ്ങളും തൂക്കി അലങ്കരിച്ചിരുന്നു. പന്തലിന്നു നടുവിൽ ഒരു മണ്ഡപം ഉയർത്തികെട്ടുകയും സ്ത്രീകൾക്ക് പ്രത്യേകം ഇരിപ്പിടം ഉണ്ടാക്കുകയും ചെയ്തിരുന്നു. 11-ാംനു- രാവിലെ കച്ചേരിമൈതാനത്തിൽവെച്ച് സുമാർ 3000 അഗതികൾക്ക് അരി അളക്കുകയും വൈകന്നേരം ഏകദേശം 450 സ്കൂൾകുട്ടികൾക്ക് ചോറും പലഹാരവും കൊടുത്ത് സല്ക്കരിക്കയുമുണ്ടായി. അന്നു വൈകന്നേരംതന്നെ വിദ്യാർത്ഥികളുടെ അഭ്യാസമത്സരപരീക്ഷ നടത്തുകയും വിജയികൾക്ക് സമ്മാനങ്ങൾ കൊടുക്കുകയുമുണ്ടായി.

12-ാംനു- രാവിലെമുതൽതന്നേ കതീനവെടി മുഴങ്ങിത്തുടങ്ങി. ചെണ്ട മുതലായ വാദ്യഘോഷങ്ങളും ഹാർമ്മോണിയം, ഫിഡിൽ, ഗ്രാമഫോൺ തുടങ്ങിയ സംഗീതഉപകരണങ്ങളുടെ പ്രയോഗങ്ങളുമുണ്ടായിരുന്നു. പന്തലിൽ മണ്ഡപത്തിന്നു മുൻവശത്തായി രണ്ടു മേശമേൽ രാജദമ്പതിമാരുടെ രണ്ടു പടങ്ങൾ പുഷ്പങ്ങളും മാലകളും അണിയിച്ച് വെച്ചിരുന്നു. പന്തലിൽ ജനങ്ങൾ വന്നു കൂടിത്തുടങ്ങി. ഒരു കുതിരവണ്ടിയിൽ രാജദമ്പതിമാരുടെ പടങ്ങൾ കയററി കൃത്രിമതോക്കുകളും ആയുധങ്ങളും ധരിച്ച് വിദ്യാർത്ഥികൾ അണിയണിയായി നടന്നു പന്തലിൽ എത്തിച്ചേർന്നു. പന്തൽ നിറ

ഷ്ടം പുറത്തും തിക്കിത്തിരക്കിയും ജനങ്ങൾ കൂടിയിരുന്നു. 12 മണിക്ക് ഡിപ്പ്യൂട്ടിതാസിൽദാർ ഇംഗ്ലീഷിലും മലയാളത്തിലും വിളംബരം വായിച്ചു. ഇതിനെ പിന്തുടൎന്നു കതീന വെടിയും വിദ്യാൎത്ഥികളുടെ വകയായി ഭൂപാലമംഗളം പാടലും ഉണ്ടായി. ഇതിന്നു ശേഷം മുൻസീപ്പ് അവർകൾ ഇംഗ്ലണ്ടിൽവെച്ച് 1911 ജൂൻമാസത്തിൽ നടന്ന കിരീടധാരണകൎമ്മത്തെപ്പററിയും ബ്രിട്ടിഷ്ഭരണംകൊണ്ട് ഇന്ത്യക്കാൎക്കുണ്ടായിട്ടുള്ള ഗുണങ്ങളെപ്പററിയും ഒരു പ്രസംഗം ചെയ്തു. ഇതിൽപിന്നെ ഡിപ്പ്യൂട്ടിതാസിൽദാരുടെ ആപ്പീസ്സിന്ന് മുൻവശത്തുള്ള തോട്ടത്തിൽ "താളിതെങ്ങ്" എന്നു പറഞ്ഞുവരുന്ന ഒരു പ്രത്യേകമാതിരി തെങ്ങ് പട്ടാഭിഷേകദിനസ്മാരകമായി നട്ടു. പിന്നെ പലരുംകൂടി പട്ടാഭിഷേകപ്രശസ്തിസ്തോത്രങ്ങൾ മൂന്നുമണിവരെ ചൊല്ലി. ഈ അവസരത്തിൽ കണ്ണങ്കുന്ന്, മണ്ണത്തേരി ഈ അംശങ്ങളിൽനിന്ന് രാജദമ്പതിമാരുടെ ഛായാപടം എഴുന്നെള്ളിച്ചുംകൊണ്ട് ഒരു ഘോഷയാത്ര പന്തലിൽ വന്നുചേൎന്നു. കൂത്തുപറമ്പിന്ന് സമീപമുള്ള പ്രദേശങ്ങളിൽനിന്ന് എത്തിച്ചേൎന്നവരായി 15000-ത്തിൽ അധികം ജനം അപ്പോൾ അവിടെ കൂടിയിരുന്നു. രാജദമ്പതിമാരുടെ ഛായാപടങ്ങൾ ഓരോ ആനമേൽ എഴുന്നെള്ളിച്ച് നാലാനകളെ അകമ്പടികൂട്ടി എല്ലാവരും ചേൎന്ന് ഒരു ഘോഷയാത്ര പുറപ്പെട്ട് കോട്ടയത്തേക്കു യാത്രയായി. ഘോഷയാത്ര പൂക്കോട്ടിലെത്തിയപ്പോൾ പതിയംഅംശക്കാരുടെവകയായി പുറപ്പെട്ട മറെറാരു ഘോഷയാത്രകൂടി വന്നുചേൎന്നു. രണ്ടു ഘോഷയാത്രക്കാരുംകൂടി കോട്ടയം അതൃത്തിയിലെത്തിയപ്പോൾ കോട്ടയത്തുകാരുടെ ഒരു പ്രത്യേകഘോഷയാത്ര കൂത്തുപറമ്പ് ഘോഷയാത്രക്കാരെ എതിരേല്പാൻ വന്നു നില്ക്കുന്നുണ്ടായിരുന്നു. കോട്ടയംവഴിക്ക് ഘോഷയാത്ര 6½ മണിക്ക് കൂത്തുപറമ്പിൽ മടങ്ങിയെത്തിയപ്പോൾ ബസാർ, മൈതാനം, കച്ചേരി മുതലായവകൾ ദീപാവലികളാൽ പ്രശോഭിക്കപ്പെട്ടിരുന്നു. 8 മണിയായപ്പോൾ ബെക്കളം, കണ്ണവം, ചിററാരിപറമ്പ് ഈ അംശങ്ങളിൽനിന്ന് ഓരോ ഘോഷയാത്ര കൂത്തുപറമ്പിൽ വന്നുചേൎന്നു. ഈ ഘോഷയാത്രയിൽ കൂടിയവർ റേഞ്ച് ആപ്സർ മിസ്റ്റർ കണ്ണന്റെ നായകത്വത്തിൻകീഴിൽ തോക്കും വില്ലും അമ്പും ധരിച്ച കുറിച്ചിയന്മാരായിരുന്നു. ഇവരുടെ ഒപ്പം അതാത് അംശം അധികാരിമാർ ആനപ്പുറത്ത് രാജദമ്പതിമാരുടെ പടങ്ങൾ എഴുന്നെള്ളിച്ചുംകൊണ്ട് നടന്നിരുന്നു. പിന്നീടുണ്ടായത് കരിമരുന്നുപ്രയോഗമായിരുന്നു. രാത്രി പുലരുന്നതുവരെ വാസന്തികാപരിണയം എന്ന ഒരു പുതിയ നാടകം അഭിനയിക്കപ്പെട്ടിരുന്നു. ഈ ആഘോഷങ്ങൾ ഇത്രമേൽ വിജയകരമാക്കിത്തീൎക്കുവാൻ മുൻസിപ്പ് ശങ്കരയ്യരവർകളും, മുൻസിപ്പുകോടതി വക്കീലന്മാർ, പോലീസ്സുകാർ, അബ്കാരി ഉദ്യോഗസ്ഥന്മാർ ഇവരും കഴിയുന്ന ഒത്താശകളും അദ്ധ്വാനങ്ങളും ചെയ്തിരുന്നു. ഈ ശുഭദിവസത്തിന്റെ സ്മരണാൎത്ഥം ഡിപ്പ്യൂട്ടിതാസിൽദാരുടെ ആപ്പീസ്സിന്റെ മുൻവശത്തുള്ള ആലിന്റെ ചുവട്ടിൽ 100 ആൾക്ക് വിശ്രമിപ്പാൻ ഒരു സ്ഥലം കല്ലുകൊണ്ട് കെട്ടിയുണ്ടാക്കീട്ടുണ്ട്. ഇതിന്ന് ഏകദേശം 220 ക.യോളം ചെലവായിട്ടുമുണ്ട്. പട്ടാഭിഷേകാഘോഷച്ചെലവിലേക്ക് ഇവിടെ ആകെ പിരിച്ചുണ്ടാക്കിയ സംഖ്യ 804 ക.യാണ്.

# കൊയിലാണ്ടി.

പട്ടാഭിഷേകാഘോഷങ്ങൾ ഇവിടെ ആരംഭിച്ചത് 1911 ഡിസെമ്പർ 11-ാംനു-യായിരുന്നു. അന്നു രാവിലെ 9 മണി മുതൽ 10 മണിവരെ അഗതികൾക്ക് ധർമ്മമായി അരി കൊടുത്തുതുടങ്ങി. ഇതിലേക്കായി 20 ചാക്ക് അരി ചെലവായിട്ടുണ്ട്. മുഹമ്മദീയരല്ലാത്ത വിദ്യാർത്ഥികൾക്കും പഞ്ചമസ്കൂൾകുട്ടികൾക്കും അന്നു 2 മണിക്ക് ഒരു പ്രസിദ്ധ ജന്മിയായ മാങ്കുട്ടിൽ ചാത്തുക്കുട്ടിനായരവർകൾ മൃഷ്ടാന്നമായി ഭക്ഷണം കൊടുത്തു. ഈ സദ്യയിൽ എകദേശം 600 കുട്ടികൾ പങ്കുകൊണ്ടിരുന്നു. വൈകുന്നേരം 4½ മണിക്ക് ഡിസ്ത്രിക്ട്ബോൎഡ് മെമ്പർ ആററക്കോയതങ്ങളവർകളുടെ വകയായി മുഹമ്മദീയവിദ്യാർത്ഥികൾക്കുള്ള ഭക്ഷണസദ്യ ആരംഭിച്ചു. ചെറുമക്കളും പുലയരും കൂടി എകദേശം 1500 ജനങ്ങളെ താലൂക്കബോൎഡ് മെമ്പറായ കളിയമ്പത്ത് അനന്തൻനായരവർകൾ സുഭിക്ഷമായി ഭക്ഷണംകൊണ്ട് തൃപ്തരാക്കി. അങ്ങിനെ അന്നത്തെദിവസത്തെ കൃത്യങ്ങൾ കലാശിച്ചു.

ദർബാർദിവസമായെന്നു ജനങ്ങളെ അറിയിക്കുവാൻ ഡിസെമ്പ്ര 12-ാംനു- രാവിലെ 11 കതിന പൊട്ടിക്കപ്പെട്ടു. ഡിപ്യൂട്ടിതാസിൽദാരുടെ കച്ചേരിക്കു സമീപം കെട്ടി വിശേഷമായി അലങ്കരിച്ച പന്തലിലേക്ക് രാവിലെ പത്തുമണിക്കുതന്നെ ജനങ്ങൾ കൂട്ടംകൂട്ടമായി എത്തിത്തുടങ്ങി. എലിമെണ്ടറിസ്കൂൾ സൂപ്പർവൈസറായ മിസ്റ്റർ കെ. അപ്പനായരും, മിഷ്യൻസ്കൂൾ ഹെഡ്മാസ്റ്ററായ മിസ്റ്റർ സത്യാർത്ഥിയും നേതാക്കന്മാരായി എകദേശം 500 സ്കൂൾകുട്ടികളെ കയ്യിൽ കൊടികൾ പിടിപ്പിച്ചുംകൊണ്ട് പന്തലിലേക്കു നടത്തിച്ചുവന്നു. 12 മണി അടിക്കുന്നതിന്നുമുമ്പായി ചക്രവൎത്തിയുടെയും പട്ടമഹിഷിയുടെയും ഛായാപടങ്ങൾ വളരെ ആഘോഷത്തോടുകൂടി ഡിപ്യൂട്ടിതാസിൽദാരുടെ കച്ചേരിയിൽനിന്നു കൊണ്ടുവരപ്പെടുകയും പന്തലിൽ ഉയൎത്തിക്കെട്ടിയ തറമേലുള്ള പ്രത്യേകമണ്ഡപത്തിന്മേൽ യഥായോഗ്യം വെക്കപ്പെടുകയും ചെയ്തു.

12 മണി കൃത്യത്തിന്ന് ഡിപ്യൂട്ടിതാസിൽദാരവർകൾ രാജകീയവിളംബരം ഇംഗ്ലീഷിലും മലയാളത്തിലും വായിച്ചു. ഇതു കഴിഞ്ഞുഉടനെ സ്കൂൾകുട്ടികൾ ഇംഗ്ലീഷിലും മലയാളത്തിലും ഭൂപാലമംഗളം പാടുകയും പിന്നീട് 101 കതിനകൾ പൊട്ടിക്കപ്പെടുകയും ചെയ്തു. പട്ടാഭിഷേകമാഹാത്മ്യത്തെക്കുറിച്ചുള്ള കവിതകൾ അവയുണ്ടാക്കിയ വിദ്വാന്മാർ ചൊല്ലിയതായിരുന്നു പിന്നത്തെ കൃത്യം. അമ്പ്രമോളി രാമുണ്ണിവൈദ്യരവർകളുടെയും കളിയമ്പത്ത് അനന്തൻനായരവർകളുടെയും കവനങ്ങൾ സഭാവാസികളെ അത്യന്തം രസിപ്പിച്ചു. ഒടുവിൽ പ്രസിഡെണ്ടവർകൾ രാജദമ്പതിമാരുടെ ചിത്രങ്ങളോടുകൂടി നിക്കൽലോഹംകൊണ്ടുണ്ടാക്കപ്പെട്ട മുദ്രകൾ സ്കൂൾകുട്ടികൾക്കു സമ്മാനിച്ചു.

വൈകുന്നേരം മൂന്നുമണി മുതൽ നാലുമണിവരെ സ്കൂൾകുട്ടികളുടെ വക കായികാഭ്യാസവിനോദങ്ങൾ നടന്നു. നാലുമണിക്ക് ഒരു ദർബാർയോഗം കൂടുകയും പ്രസിഡെണ്ടവർകൾ ബ്രിട്ടിഷുരാജ്യഭരണമാഹാത്മ്യത്തെപ്പററിയും ദർബാറിനെപ്പററിയും സഭ്യന്മാൎക്ക് അറിവുകൊടുക്കുന്നതായ ഒരു പ്രസംഗം ചെയ്കയും ചെയ്തു. ഇതിനെ പിന്തുടൎന്നു വക്കീൽ കെ. ഗോപാലമേനോൻ അവർകളും സബറജിസ്ത്രാർ കെ. സി. വർഗ്ഗീസ് അവർ

ക്കും ഡിസ്ട്രിക്ട്ബോർഡ്മെമ്പർ ആററക്കോയതങ്ങൾ അവർകളും പ്രസംഗങ്ങൾ ചെയ്തു.

ഈ വക കൃത്യങ്ങളൊക്കെ 12 മണി മുതൽ 4½ മണി വരെ മുറക്കു നടന്നുംകൊണ്ടിരുന്നു. അതിന്നിടയിൽ അടുത്ത അംശങ്ങളിലെ പ്രധാനികളുടെ ഉത്സാഹത്താൽ ചില ഘോഷയാത്രകളൊക്കെ പന്തലിൽ എത്തീട്ടുണ്ടായിരുന്നു. മേലൂരിലെ അന്താട്ട്മഠത്തിൽനിന്നാണ് ഒന്നാമത്തെ ഘോഷയാത്ര എത്തിയത്. വക്കീലുദ്യോഗത്തിൽനിന്നൊഴിഞ്ഞ കെ. പി. കൃഷ്ണമേനോൻ അവർകളാണ് ഈ മഠത്തിലെ മേനേജർ. അദ്ദേഹവും 12 ശിഷ്യന്മാരും ചക്രവത്തിതിരുമനസ്സിലെ ആരോഗ്യത്തെ പ്രാർത്ഥിച്ചുംകൊണ്ടുള്ള സ്തോത്രങ്ങൾ ചൊല്ലിക്കൊണ്ടാണ് പന്തലിൽ എത്തിയത്. ആനപ്പുറത്ത് രാജദമ്പതിമാരുടെ ചിത്രങ്ങൾ എഴുന്നെള്ളിച്ചുംകൊണ്ടുള്ള ഘോഷയാത്രകൾ മേലൂർ, കറുവങ്ങാട്, എടക്കം, വിയ്യൂർ, കൊല്ലം എന്നീ അംശങ്ങളിൽനിന്നു അരമണിക്കൂറിട വിട്ട് വന്നുകൊണ്ടിരുന്നു. ഈ ഘോഷയാത്രകളിൽ മുഖ്യമായത് കൊല്ലത്തിൽനിന്നു പുറപ്പെട്ടതായിരുന്നു. ഇത് തെക്കേടത്ത്നായരവർകളുടെ വകയായിരുന്നു. അദ്ദേഹത്തിന്റെ വകയായ കുറുളിക്ഷേത്രത്തിൽനിന്ന് പുറപ്പെട്ട് പിഷാരികാവിൽകൂടെ കടന്ന് വൈകുന്നേരം മൂന്നുമണിക്ക് ക്രിസ്ത്യദേവാലയത്തിൽ ഈ ഘോഷയാത്ര എത്തി. ദേവാലയത്തിലെ മൂപ്പന്മാർ ഇവരെ സ്വീകരിക്കയും തിരുമേനികളുടെ ദീർഘായുസ്സിന്നായി പ്രാർത്ഥിക്കയും ചെയ്തു. രണ്ടു കൊമ്പനാനകളുടെ മേൽ തിരുമേനികളുടെ ചിത്രങ്ങൾ എഴുന്നെള്ളിച്ചുംകൊണ്ടുള്ള ഈ ഘോഷയാത്ര 4 മണിക്കാണ് പന്തലിൽ എത്തിയത്. പട്ടാഭിഷേകകമ്മിററിക്കാരുടെ വകയായ ഘോഷയാത്ര 4½ മണിക്ക് പന്തലിൽനിന്നു പുറപ്പെട്ടു. പട്ടംകെട്ടി വിശേഷമായി അലങ്കരിച്ച മൂന്നാനകൾ തിരുമേനികളുടെ പടങ്ങളോടുകൂടി മുന്നിൽ നടന്നു. ഈ ഘോഷയാത്ര നഗരപ്രദക്ഷിണംചെയ്ത് രാത്രി എട്ടുമണിക്ക് പന്തലിൽതന്നെ വന്നുചേൎന്നു. ഉടനെ മൂന്നു കതിനവെടി വെക്കുകയും തിരുമേനികളുടെ കിരീടധാരണദിവസത്തിന്റെ സ്മാരകമായി ഒരു മരം നടുകയും ഉണ്ടായി. എട്ടുമണിമുതൽ ഒമ്പതുമണിവരെ ഉണ്ടായിരുന്ന കരിമരുന്നുപ്രയോഗം ജനങ്ങൾക്ക് ആനന്ദകരമായിരുന്നു. 9½ മണി തുടങ്ങി പുലച്ചുവരെ പന്തലിൽവെച്ച് അഭിനയിക്കപ്പെട്ട നാടകവും ജനങ്ങളെ അത്യന്തം സന്തോഷിപ്പിച്ചു. പന്തലും അതിന്നു ചുററുമുള്ള കെട്ടിടങ്ങളും അങ്ങാടികളും ആപ്പീസ്സുകളും മററുമുള്ള എടുപ്പുകളുമൊക്കെ ദീപാവലികളാൽ ശോഭിപ്പിക്കപ്പെട്ടിട്ടുണ്ടായിരുന്നു. ഇത്ര നയനാനന്ദകരമായ ഒരു കാഴ്ച അതിന്നുമുമ്പൊരിക്കലും കൊയിലാണ്ടിയിൽ കാണപ്പെട്ടിട്ടുണ്ടായിരുന്നില്ല. ക്രിസ്തീയദേവാലയങ്ങളിലും മുഹമ്മദീയപള്ളികളിലും ഹിന്തുക്ഷേത്രങ്ങളിലും ഒക്കെ പ്രത്യേകദേവാരാധന ഉണ്ടായിരുന്നതും പ്രസ്താവയോഗ്യമാണ്. ഉച്ച 12 മണി മുതൽ രാത്രി 9 മണിവരെ ഇടവിടാതെ ഓരോ കൃത്യങ്ങൾ നടത്തപ്പെട്ടിരുന്നതും പ്രത്യേകം സ്മരണീയമാണ്. സ്കൂൾകുട്ടികൾക്കും പഞ്ചമന്മാൎക്കും മററും ഭക്ഷണത്തിനായി ചെലവാക്കിയ 250 ക.ക്കു പുറമെ 650 ക.യോളം പിരിച്ചെടുത്തിരുന്നതു മുഴുവൻ ഈ ആവശ്യത്തിലേക്കു ചെലവായിട്ടുണ്ടായിരുന്നു. കൊയിലാണ്ടിയിലെ ആഘോഷങ്ങൾ വിജയമാക്കിത്തീൎത്ത എല്ലാവരെയും പ്രത്യേകിച്ച് കോറനേഷൻകമ്മിററിപ്രസിഡെണ്ടായ മുൻസിപ്പ് കെ. ഗോപാലൻനായരവർകളെയും അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

# ഒററപ്പാലം.

1911 അക്ടോബർ 6-ാംനു- പൂവ്വള്ളിമനക്കൽ നാരായണൻനമ്പൂതിരിപ്പാട്ടവർകളുടെ അദ്ധ്യക്ഷതയിൽകൂടിയ പൊതുജനയോഗത്തിലെ നിശ്ചയങ്ങൾക്കനുസരിച്ച് മുൻസിപ്പ് കെ. എ. കണ്ണൻ അവർകൾ പ്രസിഡെണ്ടായും മജിസ്ട്രേട്ട് വി. രാമയ്യരവർകൾ ഖജാൻജിയായും, ടി ഗോവിന്ദപ്പൊതുവാളവർകൾ സിക്രട്ടറിയായും 32 മെമ്പ്രന്മാരടങ്ങിയ ഒരു മാനേജിംഗ് കമ്മിററിയിലായിരുന്നു പട്ടാഭിഷേകദിവസം വേണ്ടപ്പെട്ട എല്ലാ ആഘോഷങ്ങളും നടത്തുവാനുള്ള ഭാരം. 7-ാംനു- ദെൽഹിയിൽ രാജദമ്പതിമാർ പ്രവേശിച്ച സമയം കോടതിവളപ്പിന്നടുക്കെ കെട്ടിയുണ്ടാക്കിയിരുന്ന പന്തലിൻമുകളിൽ ബ്രിട്ടീഷ്കൊടി നാട്ടി 16 കതിനവെടി പൊട്ടിച്ചു. അന്നു വൈകുന്നേരം ഒററപ്പാലം ഹൈസ്കൂളിൽവെച്ച് വിദ്യാർത്ഥികളുടെ കായികാഭ്യാസമത്സരപരീക്ഷ നടത്തി ജയ നേടിയവൎക്കു സമ്മാനങ്ങളും കൊടുത്തിരുന്നു. വക്കീൽ ടി. ജി. നാരായണ അയ്യർ (ബി-എ.) അവർകൾ രാജദമ്പതിമാരുടെ ഛായാപടങ്ങൾ ധാരാളം വരുത്തി പലക്കും സമ്മാനിക്കയുണ്ടായി. 8-ാംനു- രാവിലെ കതിനവെടികൾ പൊട്ടിക്കൊണ്ടിരുന്നു. ഉച്ചതിരിഞ്ഞതിന്നുശേഷം രാജദമ്പതിമാരുടെ പടങ്ങൾ ഒരു ഡോക്കാട്ടിൽ എഴുന്നെള്ളിച്ച് ഉദ്യോഗസ്ഥന്മാരും വക്കീൽമാരും നാട്ടുപ്രമാണികളും ഒക്കെക്കൂടി ഒരു ഘോഷയാത്രയായി വിദ്യാർത്ഥികളെ അകമ്പടികൂട്ടി ഹൈസ്കൂളിലേക്ക് പോയി. അവിടെവെച്ച് 700ൽ പരം വിദ്യാർത്ഥികളെ സുഭിക്ഷമായി സൽക്കരിച്ചു. 9-ാംനു- കമ്മിററിമെമ്പ്രന്മാരിൽ പ്രമാണപ്പെട്ടവർ നാലു കുതിരവണ്ടിയിൽ കയറി വിദ്യാർത്ഥികളായ അകമ്പടിക്കാരോടുകൂടി ഒററപ്പാലത്തുനിന്ന് നാലു നാഴിക അകലെ കിടക്കുന്ന മഞ്ഞളൂർ പഞ്ചമസ്കൂളിലേക്ക് ഒരു ചെറിയ ഘോഷയാത്രപോയി. പഞ്ചമവിദ്യാർത്ഥികൾക്ക് സല്ക്കാരവും വസ്ത്രദാനവും കഴിച്ച് മടങ്ങി. ഈ പഞ്ചമവിദ്യാർത്ഥികൾക്ക് 12-ാംനു- ഭക്ഷണം കൊടുപ്പാനും ഏർപ്പാടുചെയ്തിരുന്നു. അന്നു രാത്രി സ്കൂൾഹാളിൽവെച്ച് ഒരു നാടകം കളിക്കയുണ്ടായി. 10-ാംനു- ആനപ്പുറത്ത് രാജദമ്പതിമാരുടെ പടങ്ങൾ എഴുന്നെള്ളിച്ച് ഒരു ഘോഷയാത്രയുണ്ടായി. അന്നുരാത്രി കോടതിവളപ്പിൽവെച്ച് കഥകളിയും സ്കൂൾഹാളിൽവെച്ച് നാടകാഭിനയവും ഉണ്ടായി. 11-ാംനു- നാട്ടുകാരുടെയും കമ്മിററിക്കാരുടെയും ശ്രമം എല്ലാ കെട്ടിടങ്ങളും ശുചിയാക്കി തോരണം തൂക്കി ദീപാവലികൾ വെപ്പാനുള്ള ഏർപ്പാടുകൾ ചെയ്യുന്നതിലായിരുന്നു.

12-ാംനു- രാവിലെമുതൽ കതിനവെടി പൊട്ടിത്തുടങ്ങി. ജനങ്ങൾ കൂട്ടംകൂട്ടമായി ദർബാർപന്തലിലേക്കു എത്തിത്തുടങ്ങി. വിശേഷമായി കെട്ടി വിതാനിച്ച പന്തലിൽ ഉയൎത്തികെട്ടിയ ഒരു മണ്ഡപത്തിന്മേൽ ഒരു മേശപ്പുറത്ത് രാജദമ്പതിമാരുടെ ഛായാപടങ്ങൾ അലങ്കരിച്ച് പ്രദർശിപ്പിച്ചിരുന്നു. പത്തരമണിയായപ്പോൾ പ്രമാണപ്പെട്ടവരൊക്കെ പന്തലിൽ വന്നുതുടങ്ങിയതോടുകൂടി നാഗസ്വരം ഊത്തുതുടങ്ങി. പന്തലിൽ ഏതാണ്ട് 1000-ത്തിൽ പരം ജനങ്ങൾ സ്ഥാനംപിടിച്ചിരുന്നു. പന്തലിന്നു പുറത്തും

കോടതിപറമ്പിലുമായി എത്രയോആയിരം പുരുഷാരം കൂടിയിരുന്നു. വിദ്യാൎത്ഥികൾ അവരിൽതന്നെ ചിലർ വളണ്ടിയർമാരായി വഴിക്കുവഴിയായി പട്ടാഭിഷേകപ്രശസ്തിസ്തോത്രങ്ങൾ പാടിയുംകൊണ്ട് പന്തലിൽ വന്നുചേൎന്നു. നേരം 12 മണിയായി സഭ്യന്മാർ എഴുനീറ്റുനിന്നു ഡിപ്യൂട്ടിതാസിൽദാർ വായിച്ചതായ വിളംബരം ഭക്തിപുരസ്സരം കേട്ടു. ഇതിനെ പിന്തുടൎന്നു പോലീസ്സുകാരുടെ ആചാരവെടിയും ചെകിടടയുംപടി 101 കതിനവെടിയും പൊട്ടി. ഹൈസ്കൂൾ മലയാളംമുൻഷി ഇതിന്നുശേഷം അഭിഷേകപ്രശസ്തിസ്തോത്രങ്ങൾ ചൊല്ലി. മറ്റുചിലരുണ്ടാക്കിയ കവനങ്ങളും ഈ അവസരത്തിൽ ചൊല്ലിയതിന്നുപുറമെ സ്ഥലത്തെ ഒരു മാപ്പിള ഉണ്ടാക്കിയ ശ്ലോകങ്ങൾ അയാൾ തന്നെ ചൊല്ലി. മിസ്റ്റർ പി. എം. സുബ്രഹ്മണ്യ അയ്യരും (ബി-എ. എൽ-ടി), വാണിയങ്കുളം മിഷ്യൻസ്കൂളിലെ ഉപദേശിയാരും ഇംഗ്ലീഷിലും, വക്കീൽ മിസ്റ്റർ കോരുനായരും ഒരു പാതിരിയും മലയാളത്തിലും ഓരോ പ്രസംഗങ്ങൾ ചെയ്തു. ഇതിന്നുശേഷം ചില വിദ്യാൎത്ഥികൾക്ക് കീൎത്തിമുദ്രകൾ സമ്മാനിക്കലും ഉണ്ടായി. കണ്ണിയാമ്പുറം ബാലികാപാഠശാലയിലെ വിദ്യാൎത്ഥിനികൾ രണ്ട് പാട്ടും പാടിയതിന്നുശേഷം ദർബാർ അവസാനിച്ചു. പിന്നെ ഘോഷയാത്രക്കുള്ള ഒരുക്കമായി. ഇതിലിടക്ക് 4000-ത്തിൽ പരം അഗതികൾക്ക് പ്രത്യേകംചെയ്ത ഏൎപ്പാടപ്രകാരം ഭക്ഷണം കൊടുക്കുകയും ഉണ്ടായി.

ദർബാർപന്തലിൽനിന്ന് ഘോഷയാത്ര പുറപ്പെടുന്നതിന്നുമുമ്പായി കണ്ണിയാമ്പുറം, വാണിയങ്കുളം, തൃക്കങ്ങോട്, ചുനങ്ങാട്, പാലപ്പുറം ഇവിടങ്ങളിൽനിന്ന് അതാത് അംശം അധികാരിമാരുടെ ഉത്സാഹത്താൽ ആനപ്പുറത്ത് തിരുമേനികളുടെ ഛായാപടങ്ങൾ എഴുന്നെള്ളിച്ചുംകൊണ്ട് ഓരോ ഘോഷയാത്ര പുറപ്പെട്ടു ഒറ്റപ്പാലത്ത് എത്തിച്ചേൎന്നു. വാദ്യഘോഷങ്ങൾ, കോലാട്ടം, പരിശമുട്ടു ഇവകളോടുകൂടി എത്തിച്ചേൎന്ന ഈ ഘോഷയാത്രക്കാർ ഓരോരുത്തരും എന്റെതെന്റേത് അധികം നന്നാവേണമെന്നനിലയിൽ മത്സരിച്ചാണ് പുറപ്പെട്ടിരുന്നത്. ഈ എല്ലാവകയുംകൂടി പന്തലിൽനിന്ന് ആറു മണിസമയത്ത് ഒരു ഘോഷയാത്ര പുറപ്പെട്ടു. ആറു ആനകളുണ്ടായിരുന്നു. തിരുമേനികളുടെ പടങ്ങൾ എഴുന്നെള്ളിച്ച വാദ്യഘോഷത്തോടും അനവധി പുരുഷാരത്തോടും കൂടി പുറപ്പെട്ട ഈ ഘോഷയാത്ര പോലീസ് ഇൻസ്പെക്ടർ മിസ്റ്റർ രാമൻനായരുടെ മേലന്വേഷണത്തിൻകീഴിൽ യാതൊരു അപമംഗളവുംകൂടാതെ അങ്ങാടികളിൽകൂടി പോയി കണ്ണിയാമ്പുറം ഭാഗത്തേക്ക് തിരിഞ്ഞ് ചെറുപ്ലശ്ശേരിനിരത്തിന്മേൽകൂടി ഒരു നാഴിക പോയി പാലക്കാട്നിരത്തിൽ കടന്ന് ഒടുവിൽ പന്തലിലേക്കുതന്നെ മടങ്ങിവന്നു. ആലവട്ടം വെഞ്ചാമരം മുതലായവയും, ബാണം മത്താപ്പു കതിന ഇളുകളും ഉണ്ടായിരുന്നു. ദീപാവലികൾ എല്ലാടവും വളരെ കേമമായനിലയിൽ ഉണ്ടായി. വക്കീൽ പി. പി. ഗോവിന്ദമേനവൻ അവർകളുടെ മേലന്വേഷണത്തിൻകീഴിൽ കരിമരുന്നുപ്രയോഗം വളരെ കേമമായി നടന്നു. ദേവാലയങ്ങളിൽ വഴിപാടും പ്രാൎത്ഥനകളും നടത്തുവാൻ പ്രത്യേകം ഏൎപ്പാടുചെയ്തിരുന്നു. അന്നു രാത്രി കഥകളിയും ഉണ്ടായിരുന്നു. ആകെ 1700 ക.യോളം പിരിച്ചതിൽ 1300 ക.യോളം ഈ ആഘോഷങ്ങൾക്കായി ചെലവാക്കീട്ടുണ്ട്. മുൻസീപ്പും മജിസ്ട്രേട്ടും സിക്രട്ടെറി മിസ്റ്റർ പൊതുവാളും ഈ ആഘോഷങ്ങൾ വിജയമാക്കിത്തീൎപ്പാൻ അത്യധികം ശ്രമിച്ചിട്ടുണ്ട്. ഒറ്റപ്പാലം

അംശം അധികാരി മിസ്റ്റർ കൃഷ്ണപട്ടരുടെയും സ്ഥലത്തെ ഒരു കച്ചവടക്കാരനായ മിസ്റ്റർ എ. കെ. അയ്യരുവിൻെറയും ശ്രമങ്ങൾ പ്രത്യേകം പ്രസ്താവയോഗ്യമാണ്.

# തിരൂര്.

പട്ടാഭിഷേകാഘോഷം ഡിസെമ്പ്ര 7-ാംനു-തന്നെ തുടങ്ങി. കൊടിക്കൂറകൾ കച്ചേരിഎടുപ്പിന്മേൽ നാട്ടിയിരുന്നു. രാവിലെ 10 മണിക്ക് സാധുക്കളായ 300 കുട്ടികൾ തിരൂർ പോലീസ്സുകാരുടെ വകയായി ഭക്ഷണം കൊടുക്കപ്പെട്ടു. തിരൂരിലുള്ള എടുപ്പുകളൊക്കെ ശുചിയാക്കി വിതാനിച്ച് ഭംഗിക്രുട്ടിയിരുന്നു. 7-ാംനു- മുതൽ 12-ാംനു- വരെ ദിനംപ്രതി എല്ലാ എടുപ്പുകളിലും ദീപാവലികളും വെച്ചിരുന്നു. 10-ാംനു- പുന്നക്കൽ നാരായണൻനായരവർകൾ കോടതിക്കരികെ നിരത്തുവക്കത്ത് ഒരു വിലപിടിച്ച വലിയ വിളക്ക് മദിരാശിയിൽനിന്ന് പ്രത്യേകം വരുത്തിയത് പട്ടാഭിഷേകസ്മാരകമായി സ്ഥാപിച്ചു. ദേവാലയങ്ങളിലെല്ലാം വഴിവാട്ടും പ്രാർത്ഥനകളും നടത്തി. 11-ാംനു- 250 പറ അരിവെച്ച് അതാത്ജാതി തരംതിരിച്ച് അഗതികൾക്ക് ഭക്ഷണം കൊടുക്കപ്പെട്ടു. ഒരു 15000 അഗതികൾ കൂടിയിരുന്നു. ചോറ് പോരാതെവന്നപ്പോൾ വൈകുന്നേരം 6 ചാക്ക് അരി വാങ്ങി ബാക്കിയുള്ളവൎക്ക് അരി അളവും കഴിച്ചു.

12-ാംനു- കച്ചേരിക്കു മുൻവശം കെട്ടിയുണ്ടാക്കിയ പന്തലിൽ ജനങ്ങൾ വന്നു നിറഞ്ഞു. നാഗസ്വരവും സദിരും ബാണ്ടും മറ്റും നടന്നിരുന്നു. 12 മണി സമയത്ത് ഡിപ്പുട്ടിതാസിൽദാർ മിസ്റ്റർ മത്തായി ഇംഗ്ലീഷിലും തൃക്കണ്ടിയൂർ അംശം അധികാരി മലയാളത്തിലും വിളംബരം വായിച്ചു. സദസ്യർ എഴുനീററുനിന്ന് ഈ വിളംബരം ഭക്തിയോടെ കേട്ടു. പോലിസ്സുകാരുടെ ആചാരവെടിയും കതീനവെടിയും ഇതിനെ പിന്തുടൎന്നു വിദ്യാൎത്ഥികളുടെ ഭൂപാലമംഗളഗീതം പാടലും കഴിഞ്ഞതിന്നുശേഷം ബ്രിട്ടീഷുഭരണംകൊണ്ട് ഇന്ത്യക്കാൎക്കുണ്ടായിട്ടുള്ള ഗുണങ്ങളേപ്പററി മുൻസിപ്പ് അവർകൾ ഒരു പ്രസംഗം ചെയ്തു. വിദ്യാൎത്ഥികൾക്ക് കീൎത്തിമുദ്ര സമ്മാനിക്കലും അവരുടെ വക പദ്യം ചൊല്ലലും പിന്നീടുണ്ടായി. വിദ്യാൎത്ഥികളെ സല്ക്കരിക്കലും അപ്പോൾതന്നെ കഴിച്ചു. ഏകദേശം 2000 വിദ്യാൎത്ഥികളെ സല്ക്കരിച്ചിരുന്നു. വെട്ടത്തനാട് ബോൎഡ്സെക്കണ്ടറിസ്കൂളിലെ എല്ലാ വിദ്യാൎത്ഥികൾക്കും കിഴേടത്ത് കൃഷ്ണമേനോൻ അവർകളുടെ വകയായി വളരെ ഘോഷമായനിലയിൽ സല്ക്കാരമുണ്ടായിരുന്നു. നാലുമണിക്ക് തിരൂരിൽനിന്ന് മൂന്നു നാഴിക അകലെ പുതിയങ്ങാടിയിൽനിന്ന് ഒരു ഘോഷയാത്ര പുറപ്പെട്ടു. ഈ ഘോഷയാത്രയുടെ പുറപ്പാടിനെ അറിയിപ്പാൻ 101 കതീന പൊട്ടിച്ചിരുന്നു. ആനപ്പുറത്ത് രാജദമ്പതിമാരുടെ പടങ്ങൾ എഴുന്നെള്ളിച്ച് പുറപ്പെട്ട ഈ ഘോഷയാത്രയിൽ മുപ്പതിനായിരത്തിൽ അധികം ജനങ്ങൾ പങ്കുകൊണ്ടിരുന്നുവെന്നാണ് തോന്നുന്നത്. ഈ ഘോഷയാത്ര തിരൂരിന്നടുത്ത് എത്തിയപ്പോൾ അയൽപ്രദേശങ്ങളായ നിറമരുതൂർ, വെട്ടം, പച്ചാട്ടിരി, തലക്കാട്, തൃപ്രങ്ങോട്, ഇരിങ്ങാവൂർ, ചെറിയമണ്ണം, പൊന്മുണ്ടം, കാണഞ്ചംപുഴ ഇവിടങ്ങളിൽനിന്ന് ഓരോ ഘോഷയാത്ര തിരൂരിൽ വന്നു ചേൎന്നു. വിദ്യാൎത്ഥികളൊക്കെ വെളുത്ത വസ്ത്രം ധരിച്ചു കൊടിക്കൂറകൾ പിടിച്ചിരുന്നു.

എല്ലാ ഘോഷയാത്രക്കാരും കൂടി 8 മണിക്ക് തിരൂര് ദർബാർപന്തലിൽ വന്നുചേൎന്നു. രാത്രി 9½ മണിക്കായിരുന്നു കരിമരുന്നുപ്രയോഗം നടത്തിയത്. ഇതോടുകൂടി ദർബാർ അവസാനിച്ചു. ആകെ ഈ ആഘോഷങ്ങൾക്ക് 1156ക. തിരുക്കാക്കു ചെലവായിട്ടുണ്ട്.

---

## ചാവക്കാട്.

---

1911 അക്ടോബ്ര 21-ാംനു- കൂടിയ പൊതുജനയോഗത്തിൽവെച്ച് ഡിസ്ട്രിക്ടുമുൻസീപ്പ് യു. ഗോവിന്ദൻനായരവർകൾ പ്രസിഡെണ്ടായും, ഡിപ്പ്യൂട്ടിതാസിൽദാർ മിസ്റ്റർ നാരായണമേനവൻ ഖജാൻജിയായും, വക്കീൽ കെ. അപ്പുനമ്പ്യാരവർകൾ (ബി.എ. ബി.എൽ.) സിക്രട്ടറിയായും നിശ്ചയിക്കപ്പെട്ട കമ്മററിക്കാർ 850ക. 8ണ. പട്ടാഭിഷേകച്ചെലവിലേക്കു പിരിച്ചുണ്ടാക്കി.

12-ാംനു- രാവിലെ കൂട്ടങ്ങൾ എത്തിച്ചേൎന്നിട്ടുണ്ടായിരുന്ന 3000ത്തിൽപരം അഗതികൾക്കു പുത്തൂർ ചന്തസ്ഥലത്ത്‌വെച്ച് അരി, പൈസ്സ ധൎമ്മം ചെയ്യുന്നതായിരുന്നു ഒന്നാമത്തെ കൃത്യം. 11½ മണിയായപ്പോൾ ഡിപ്പ്യൂട്ടിതാസിൽദാരാപ്പീസ്സിന്നരികെ കെട്ടിവിതാനിച്ചിട്ടുണ്ടായിരുന്ന ദർബാർപന്തലിൽ ജനങ്ങൾ വന്നു സ്ഥലംപിടിപ്പാൻ തുടങ്ങി. സ്ഥലത്തെ ബോർഡ്സെക്കണ്ടറിസ്കൂളിലെയും വേറെയുള്ള നാലു സ്കൂളിലേയും വിദ്യാൎത്ഥികൾ കൊടിക്കൂറകളോടും കൂടി അവരവരുടെ ഗുരുനാഥന്മാരുടെ നായകത്വത്തിൻകീഴിൽ ആഘോഷത്തോടെവന്നു പന്തലിൽ രണ്ടണിയായി നിന്നിരുന്നു. പന്ത്രണ്ടു മണിയായപ്പോൾ ഡിപ്പ്യൂട്ടിതാസിൽദാർ ഇംഗ്ലീഷിലും മലയാളത്തിലും വിളംബരം വായിച്ചു, വിദ്യാൎത്ഥികൾ ഭൂപാലമംഗളംപാടി, പൊലീസ്സുകാർ ആചാരവെടിയും വെച്ചു. ഇതിന്നുശേഷം മെസെർസ് യു. അച്യുതൻ നായര (പെൻഷണ്ടു സബ്ബ്ജഡ്ജി), എ. ജി. തോമാസ്സ് (പെൻഷണ്ടു സബ്ബ്റജിസ്ത്രാർ) എം. എൻ. കുമാരൻ നായർ (ചാവക്കാട് സബ്ബ്റജിസ്ത്രാർ), ഇവർ ബ്രിട്ടീഷ്‌സാമ്രാജ്യത്തിൻെറ ശ്രേഷ്ഠതകളെപററി മലയാളത്തിൽ ഒരോ പ്രസംഗംചെയ്തു. വിദ്യാൎത്ഥികളിൽ ചിലക്ക് കീൎത്തിമുദ്രകൾ സമ്മാനിക്കലും, ഗുരുവായൂരക്കാരൻ അപ്പുഭാഗവതരുണ്ടാക്കിയ ചില ശ്ലോകങ്ങളും, മററുള്ള അഭിഷേകപ്രശസ്തിസ്തോത്രങ്ങളും ചൊല്ലലും കഴിഞ്ഞതിന്നശേഷം വിദ്യാൎത്ഥികളെയെല്ലാം അവരവരുടെ സ്കൂളിലേക്കു കൂട്ടിക്കൊണ്ടുപോയി സുഭിക്ഷമായി സല്ക്കരിച്ചു. മൂന്നുമണി സമയമായപ്പോൾ ജനങ്ങൾ വീണ്ടും ദർബാർപന്തലിൽ വന്നുചേൎന്നു. കുറച്ചുകഴിഞ്ഞപ്പോൾ ഗുരുവായൂർ, പാവറട്ടി, ബ്രഹ്മകുളം, തയ്യാട്, ചാവക്കാട് ഒരുമനയൂര് ഈ പ്രദേശങ്ങളിൽനിന്ന് ഓരോ ഘോഷയാത്ര ദർബാർപന്തലിൽ വന്നുചേൎന്നു. രാജദമ്പതിമാരുടെ ഛായാപടങ്ങൾ പട്ടംകെട്ടി അലങ്കരിച്ച ആനകളുടെ മുകളിൽ കയററി വാദ്യഘോഷങ്ങളോടും കതിനവെടികളോടും കൂടിയാണ് ഈ ഘോഷയാത്രക്കാർ വന്നിരുന്നത്. ദർബാർപന്തലിൽ നിന്ന് എല്ലാ യോഗക്കാരും ഒത്തുചേൎന്നു വളരെ ആഘോഷത്തിൽ ഒരു ഘോഷയാത്ര ബോഡ്സെക്കണ്ടറി സ്കൂൾവരെ പോയി മടങ്ങി. 5½ മണിക്ക് ഓരോ ഘോഷയാത്രക്കാരും അവരവരുടെ പ്രദേശത്തേക്ക് മടങ്ങി. ഗുരുവായൂർദേവസ്വം കാൎയ്യസ്ഥൻ കോന്തിമേനവൻ അവർകളുടെ ഉത്സാഹത്താൽ നടത്തിയ ഘോഷയാത്രയും പാവറട്ടി സ്കൂളിൽ ഒരു മാസ്റ്ററായ മിസ്റ്റർ പി. ഗോവിന്ദമേനവൻെറ ഉത്സാഹത്താൽ നടത്തിയ ഘോഷയാത്രയും പ്രത്യേകം പ്രസ്താവയോഗ്യമാണ്. രാത്രി ഗുരുവായൂർ അമ്പലത്തിൽ വെച്ചിരുന്ന ദീപാവലികൾ വളരെ കേമമായിരുന്നു. ഭജാരുകളും വീടുകളും കച്ചേരികളും ഒക്കെ വളരെ മോടിയായി അലങ്കരിച്ച് ദീപാവലികൾ വെച്ചിരുന്നു. ഏതാണ്ട് 10000ത്തിൽ പരം ജനങ്ങൾ കൂടിയിരുന്നുവെങ്കിലും പോലീസ്സ് ഇൻസ്പെക്ടർ മിസ്റ്റർ കരുണാകരൻെറ ഉത്സാഹത്താൽ യാതൊരു അപമംഗളവുംകൂടാതെ ആഘോഷങ്ങൾ വളരെ ഭംഗിയായി കലാശിച്ചു.

# തളിപ്പറമ്പ്.

1911 അക്ടോമ്പ്ര 15-ാംനു കൂടിയ പൊതുജനയോഗത്തിലെ നിശ്ചയങ്ങൾക്കനുസരിച്ച് മുൻസിപ്പ് പ്രസിഡെണ്ടായും മിസ്റ്റർ എ. നാരായണപൊതുവാൾ സിക്രട്ടെറിയായും, മിസ്റ്റർ ടി. രാമപൊതുവാൾ ഖജാൻജിയായും, ഡിപ്പ്യൂട്ടിതാസിൽദാർ മിസ്റ്റർ കണ്ണൻ, മെസ്സർസ് കെ. വി കൃഷ്ണൻ നായർ, കെ. രൈരുനമ്പ്യാർ, സി. ചിണ്ടൻ നമ്പ്യാർ, സി. രേവുണ്ണി നെടുങ്ങാടി, കെ. രാമൻ നമ്പ്യാർ, വി. ഗോവിന്ദമാരാർ, കെ. വാസുനമ്പി മുതലായി കുറേ മെമ്പർമാരായുംഉള്ള ഒരു കമ്മററിക്കാരാണ് തളിപ്പറമ്പിൽ പട്ടാഭിഷേകാഘോഷങ്ങൾ നിർവ്വഹിച്ചത്. ചിറക്കൽകോവിലകത്തുനിന്നും അറക്കൽനിന്നും 100 ക. വീതവും, വാരണക്കോട്ടനിന്നും വേങ്ങയിൽനിന്നും 50 ക. വീതവും ആഘോഷച്ചെലവിലേക്ക് സംഭാവനചെയ്തതോടുകൂടി ഏതാണ്ട് 1000ക. പിരിച്ചെടുത്തതിൽ എല്ലാവകയുംകൂടി 500 ക. ആഘോഷങ്ങൾക്കവേണ്ടി ചെലവിടുകയും ശേഷംനില്പുള്ള 500ക. ഒരു സ്മാരകമായി തളിപ്പറമ്പ് ഹിന്തുലോവർസെക്കണ്ടറി സ്കൂളിലേക്ക് സംഭാവനചെയ്വാൻ തീർച്ചയാക്കുകയുംചെയ്തിട്ടുണ്ട്. ദർബ്ബാർആവശ്യത്തിലെക്ക് ഹിന്തുസെക്കണ്ടറി സ്കൂളിന്നു മുൻവശത്തായി ഒരു വലിയ പന്തൽ കെട്ടി തോരണംതൂക്കി അലങ്കരിച്ച പന്തലിൽ പ്രധാനപ്പെട്ട ഒരു സ്ഥലത്ത് രാജദമ്പതിമാരുടെ ഛായാപടങ്ങൾ അലങ്കരിച്ചു പ്രദർശിപ്പിച്ചിരുന്നു. ഡിസെമ്പ്ര 11-ാംനു ആഘോഷങ്ങൾ ആരംഭിച്ചു. അന്ന് വിദ്യാർത്ഥികളുടെ കായികാഭ്യാസവിനോദങ്ങൾ നടത്തി അവരെ കേമമായനിലയിൽ സല്ക്കരിച്ചിരുന്നു.

ഡിസെമ്പ്ര 12-ാംനു സ്ഥലത്തെ പ്രധാനപ്പെട്ട രണ്ടു പള്ളികളിലും പ്രത്യേകപ്രാർത്ഥനകൾ നടത്തുകയുണ്ടായി. തളിപ്പറമ്പ, തൃച്ചംബരം, കാഞ്ഞിരങ്ങാട് മുതലായ ക്ഷേത്രങ്ങളിൽ ആരാധന, പൂജ, അഭിഷേകം, നിറമാല, നിവേദ്യം മുതലായത് കുറുമാത്തൂർ ഇല്ലത്ത് പരമേശ്വരൻ നമ്പൂതിരിപ്പാടവർകളും നരിക്കോട്ടില്ലത്ത് നാരായണൻ നമ്പൂതിരിപ്പാടവർകളും വക്കീൽ രാമപൊതുവാളവർകളും ഘോഷമായി നിവൃത്തിച്ചു. കുമാത്ത്പള്ളിയുടെ അരികിൽവെച്ച് 800-ൽപരം മുഹമ്മദീയരും വേറെ ഒരു സ്ഥലത്തുവെച്ച് 1500ൽപരം ഹിന്തുക്കളും ആയ അഗതികൾക്ക് സുഭിക്ഷമായി ഭക്ഷണംകൊടുക്കുകയുണ്ടായി. കമ്മാളന്മാരും പുലയരുമായ വളരെ സാധുക്കൾക്ക് തൃപ്തിയാംവണ്ണം ഭക്ഷണം കൊടുത്തതും പ്രത്യേകം പ്രസ്താവയോഗ്യമാണ്. 11 മണി സമയമായപ്പോൾ സ്ഥലത്തെ എല്ലാ സ്കൂളുകളിലുമുള്ള വിദ്യാർത്ഥികൾ കൊടിക്കൂറകൾ പിടിച്ച് തങ്ങളുടെ മാസ്റ്റർമാരായ നായകന്മാരോടുകൂടി ദർബാർപന്തലിൽ എത്തി മണ്ഡപത്തിന്നിരുവശവും പ്രത്യേകം ഏർപ്പെടുത്തിയ സ്ഥാനത്തിരുന്നു. ഒന്നാമതായി മണ്ഡപത്തിന്മേൽ മൂടപ്പെട്ട സ്ഥിതിയിൽ വെച്ചിരുന്ന രാജദമ്പതിമാരുടെ ഛായാപടങ്ങൾ മറ നീക്കി പ്രദർശിപ്പിക്ക എന്ന ക്രിയയായിരുന്നു നടത്തിയത്. ഈ ക്രിയ കഴിഞ്ഞപ്പോൾ തളിപ്പറമ്പ ഡിവിഷനിൽ തോക്ക്ലൈസ്സൻസ് ഉള്ളവരുടെവകയായി 101 ആചാരവെടികൾ പൊട്ടിച്ചു. പന്ത്രണ്ടുമണിക്ക് ഡിപ്പ്യൂട്ടിതാസിൽദാർ മിസ്റ്റർ കണ്ണൻ വിളംബരം ഇംഗ്ലീഷിലും പിന്നെ മലയാളത്തിലും വായിച്ചു. വിളംബരവായന കഴിഞ്ഞഉടനെ മിസ്റ്റർ കണ്ണൻെറ പൌത്രന്മാർ ഇംഗ്ലീഷിൽ ഭൂപാലമംഗളം പാടി. മിഷ്യൻസ്കൂളിലെ ബാലികമാരായ വിദ്യാർത്ഥികൾ അഭിഷേകപ്രശസ്തിയായുണ്ടാക്കിയ പദ്യങ്ങൾ പാടി കുമ്മിക്കളി കളിച്ചു. അക്കിപ്പറമ്പ്, തളിപ്പറമ്പ് ഇവിടങ്ങളിലെ വിദ്യാർത്ഥികൾ ഭൂപാലമംഗളം മലയാളത്തിൽ പാടലായിരുന്നു പിന്നെ ഉണ്ടായത്. പുലയരുടെവകയായി കോൽക്കളിയും കഴിഞ്ഞതിന്നുശേഷം വിദ്യാർത്ഥികളിൽ ചിലൎക്കു കീർത്തിമുദ്രകൾ സമ്മാനിക്കയായിരുന്നു പിന്നെ നടന്ന കൃത്യം. മിസിസ്സ് കണ്ണൻ, വിനോദമത്സരപരീക്ഷയിൽ ജയിച്ച ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും സമ്മാനങ്ങൾ കൊടുത്തതും ഈ അവസരത്തിൽതന്നെയായിരുന്നു. വിദ്യാർത്ഥികൾക്ക് സല്ക്കാരം ഇതിന്നുശേഷമായിരുന്നു. എടവലത്ത്പുഴയ്യൂർ മനക്കൽ വാസുദേവൻനമ്പൂതിരിപ്പാടവർകൾ ഇതിലേക്കായി നല്ല ഒരു സംഖ്യ ക

ന്മിററിക്കാരെ ഏല്പിച്ചിരുന്നു. സല്ക്കാരംകഴിഞ്ഞു വിദ്യാൎത്ഥികൾ മടങ്ങിവന്നതിന്നുശേഷം പാഞ്ചാലിസ്വയംബരം എന്ന ഒരു നാടകാഭിനയവും ഉണ്ടായി. ബ്രിട്ടീഷുഭരണംകൊണ്ടു ഇന്ത്യക്കാൎക്കുണ്ടായ ഗുണങ്ങളെപ്പററിയും ദേൽഹിപട്ടണചരിത്രത്തേപ്പററിയും മജിസ്ത്രേട്ടവൎകൾ ചെയ്തു പ്രസംഗം രാജദമ്പതിമാരുടെ ശ്രേയസ്സിന്നായി സഭ്യന്മാർ ചെയ്തു പ്രാൎത്ഥനയോടുകൂടി അവസാനിച്ചു.

നാലരമണിക്കായിരുന്നു ഘോഷയാത്ര പുറപ്പെട്ടതു്. കുട്ടികളുടെ കോലാട്ടവും നാട്ടുവാദ്യവും മററുംകൂടി ആനപ്പുറത്തു് തിരുമേനികളുടെ പടങ്ങൾ എഴുന്നെള്ളിച്ചു് ആലവട്ടം, വെങ്കററക്കൊട, വെഞ്ചാമരം മുതലായ ഉപകരണങ്ങളോടുകൂടി പുറപ്പെട്ട ഈ ഘോഷയാത്ര പന്തലിൽനിന്നു പുറപ്പെട്ടു തളിപ്പറമ്പ്, തൃച്ചംബരം, ഈ ക്ഷേത്രങ്ങളുടെ അരികിൽകൂടിയും ജമാത്തുപള്ളിയുടെ അരികിൽകൂടിയും പോയി പ്രാൎത്ഥനകൾ നടത്തിയിരുന്നു. പള്ളിയുടെ മുമ്പിൽവെച്ചു് മാപ്പിളക്കുട്ടികളുടെ കോൽക്കളിയും മുക്കോലക്കാരായമാപ്പിളമാരുടെ പാട്ടും ഉണ്ടായിരുന്നു. സന്ധ്യക്കു് തളിപ്പറമ്പ് മുഴുവനും ദീപാവലികൾ വെച്ചു് ശോഭിച്ചപ്പോഴാണ് ഘോഷയാത്രക്കാർ ബജാരിൽ എത്തിയതു്. പന്തം, പൂക്കുററി, മത്താപ്പു, ബാണം മുതലായ ആഘോഷങ്ങളും ഉണ്ടായിരുന്നു. ഡിപ്യൂട്ടിതാസിൽദാരാപ്പീസ്സുപറമ്പിൽവെച്ചായിരുന്നു കരിമരുന്നുപ്രയോഗം ഉണ്ടായതു്. ആ വളപ്പിൽ ദൎബാർസ്മാരകമായി മജിസ്ത്രേട്ടും വക്കീൽ മിസ്റ്റർ രാമപൊതുവാളും ഓരോ തെങ്ങിൻതൈകൾ ഘോഷയാത്രക്കാരുടെ മുമ്പിൽവെച്ചു നട്ടു. ഘോഷയാത്ര പന്തലിൽ മടങ്ങിഎത്തിയപ്പോൾ അവിടെവെച്ചും കരിമരുന്നുപ്രയോഗവും വെടിക്കെട്ടും ഉണ്ടായിരുന്നു. പിന്നെ വീണ്ടും പന്തലിൽ എല്ലാവരും മടങ്ങിവന്നു ഭൂപാലമംഗളം പാടി യോഗംപിരിയുകയും ചെയ്തു.

# ആലത്തൂര്.

---

ഡിപ്യൂട്ടിതാസിൽദാരുടെ കച്ചേരിക്കു് മുൻവശത്തു മനോഹരമായ ഒരു വലിയ പന്തലിട്ടിരുന്നു. ഡിസെമ്പ്ര 12-ാംനു- രാവിലെ കതീനവെടികളോടുകൂടിയാണ് ആഘോഷങ്ങളാരംഭിച്ചതു്. നഗരം മുഴുവൻ വാഴകളാലും തോരണങ്ങളാലും അലങ്കരിക്കപ്പെട്ടിരുന്നു. 11½ മണി കൃത്യത്തിന്നു് എല്ലാ ഗവൎമ്മെണ്ടുദ്യോഗസ്ഥന്മാരും പ്രമാണികളും ജന്മികളുമൊക്കെ ദൎബാർപന്തലിന്നുള്ളിൽ സ്ഥലംപിടിച്ചിരുന്നു. ആലത്തൂരിലെ എല്ലാ സ്കൂളുകളിൽനിന്നും മാസ്റ്റർമാരുടെ കൂടെ സ്കൂൾകുട്ടികൾ സംഗീതവാദ്യഘോഷങ്ങളോടെ വന്നുചേൎന്നു. 12 മണി കൃത്യത്തിന്നു് ഡിപ്യൂട്ടിതാസിൽദാർ വൈത്തിനാഥയ്യരവൎകൾ രാജകിയവിളംബരം ഇംഗ്ലീഷിലും നഗരം സബ്ബറജിസ്ത്രാരവൎകൾ മലയാളത്തിലും വായിക്കയും "ചക്രവൎത്തിമഹാരാജാവിനെ ദൈവം രക്ഷിക്കട്ടെ" എന്നു് അവസാനിപ്പിച്ചഉടനെ സ്കൂൾകുട്ടികൾ ഇംഗ്ലീഷിൽ ഭൂപാലമംഗളം പാടുകയുംചെയ്തു. ഈ സമയത്തൊക്കെ സദസ്യർ നിന്നുംകൊണ്ടു് സശ്രദ്ധം കേട്ടു. ഉടനെ 101 ആചാരവെടികൾ വെക്കപ്പെട്ടു. ബ്രിട്ടീഷ്ഗവൎമ്മെണ്ടു് ഭരണംകൊണ്ടുണ്ടായിട്ടുള്ള ഗുണങ്ങളേപ്പററി ആലത്തൂരിലെ രണ്ടു വക്കീലന്മാർ ഇംഗ്ലീഷിലും മലയാളത്തിലും പ്രസംഗിച്ചു. ലക്ഷ്മണസൂരിയാൽ നിൎമ്മിക്കപ്പെട്ട സംസ്കൃതശ്ലോകങ്ങൾ ഒരു പണ്ഡിതർ സരസം ചൊല്ലുകയും ബ്രിട്ടീഷ്ഗവൎമ്മെണ്ടിന്നു് മംഗളം ആശംസിച്ചുംകൊണ്ടു് യോഗിനി ഉണ്ടാക്കിയ പാട്ടുകൾ കൎണ്ണാനന്ദകരമായി സ്കൂൾകുട്ടികൾ പാടുകയും ചെയ്തു. അനന്തരം സ്കൂൾകുട്ടികളിൽ യോഗ്യരായവൎക്കു് സമ്മാനങ്ങളും മുദ്രകളും സഭ്യന്മാൎക്കെല്ലാം പഴം, വെററില മുതലായവയും കൊടുത്തു ദൎബാർ തല്ക്കാലം പിരിഞ്ഞു.

ചന്തസ്ഥലത്തിന്നടുക്കെവെച്ചാണ് അഗതികൾക്കു് ഭക്ഷണം കൊടുത്തിരുന്നതു്. സുമാർ 2000 ത്തോളം ജനങ്ങൾക്കു് ഭക്ഷണം വിശേഷമായി കൊടുത്തിരുന്നു. ഈ ക്രിയ 2 മണി മുതൽ 6 മണിവരെ നടന്നു. ഇതിന്നിടയിൽ സ്കൂൾകുട്ടികൾക്കു് അവരവരുടെ സ്കൂളിൽവെച്ചു് മധുരപദാൎത്ഥങ്ങൾ കൊടുത്തിരുന്നു. 4 മണി മുതൽ 5½ മണി വരെ വി

ദ്യാർത്ഥികളുടെ കളികൾ നടത്തപ്പെട്ടു. ഇത് ബോഡ് സ്കൂൾവളപ്പിൽവെച്ചായിരുന്നു. 6 മണിക്ക് പൊൻപട്ടം കെട്ടിച്ച ഒരു വലിയ ആനപ്പുറത്ത് ചക്രവർത്തിതിരുമനസ്സിലെ വലുതായ ഒരു ഛായാപടം പുഷ്പമാലകളെക്കൊണ്ട് അണിയിച്ച് ഒരു ഘോഷയാത്ര പന്തലിൽനിന്നു പുറപ്പെട്ടു. സംഗീതത്തോടും വാദ്യഘോഷത്തോടുംകൂടി നഗരവീഥികളിൽ എത്തി. ഘോഷയാത്ര പോകേണ്ടുന്ന മാർഗ്ഗങ്ങളെല്ലാം ദീപാവലികളെക്കൊണ്ടു ശോഭിപ്പിക്കുകയും അവിടങ്ങളിൽ ഇടക്കിടെ കരിമരുന്നുപ്രയോഗങ്ങൾ നടത്തുകയും ഉണ്ടായി. രാത്രി എല്ലാ കച്ചേരികളും പാർപ്പിടങ്ങളും ഷാപ്പുകളും ദീപങ്ങളാൽ ഭംഗിയാക്കപ്പെട്ടിരുന്നു. നഗരത്തിൽനിന്നു രണ്ടു നാഴിക അകലെയുള്ള വിഴിമലയുടെ അഗ്രത്തിൽ ധാരാളം ചണ്ടികൂട്ടി കത്തിപ്പാൻ ഏർപ്പാടുകൾ ചെയ്തിട്ടുണ്ടായിരുന്നു. ഈ ശോഭ പത്തുപന്ത്രണ്ടു നാഴിക അകലെ സ്ഥിതിചെയ്യുന്നവർക്കുകൂടി കാണാമായിരുന്നു. രാത്രി 9 മണിക്ക് ആ മലമുകളിൽവെച്ച് ബാണങ്ങളും പൂക്കുററികളും കത്തിച്ചിട്ടുണ്ടായിരുന്നു. ദേവാരാധനസ്ഥലങ്ങളിൽവെച്ചെല്ലാം പ്രത്യേകപ്രാർത്ഥനകൾ നടത്തപ്പെട്ടിരുന്നു. ഘോഷയാത്ര തിരികെ പന്തലിൽ എത്തിച്ചേർന്നത് രാത്രി 11 മണിക്കായിരുന്നു. രാജദമ്പതിമാർക്ക് മൂന്നുപ്രാവശ്യം ചിയെഴ്സ് വിളിച്ചുപറഞ്ഞതോടുകൂടി ആലത്തൂരിലെ ആഘോഷവിശേഷങ്ങൾ കലാശിച്ചു.

## തിരൂരങ്ങാടി.

12-ാംനു- രാവിലെമുതൽ തിരൂരങ്ങാടിയിൽ കതിനവെടിയുടെ ശബ്ദം മുഴങ്ങിത്തുടങ്ങി. ദർബ്ബാർസ്മാരകമായി 6 തെങ്ങിൻതൈകൾ സ്ഥലത്തെ സ്കൂൾവളപ്പിൽ നടുകയായിരുന്നു ഒന്നാമത്തെ പ്രവൃത്തി. ഡിപ്പുട്ടിതാസിൽദാരാപ്പീസ്സിന്നരികെ ഭംഗിയിൽ കെട്ടി അലങ്കരിച്ചിരുന്ന ദർബാർപന്തലിൽ ഒരുവശം മണ്ഡപത്തിന്മേൽ രാജദമ്പതിമാരുടെ ഛായാപടങ്ങൾ വിശേഷമായി അലങ്കരിച്ചുവെച്ചിരുന്നു. നാഗസ്വരവും ഗ്രാമഫോണും ഇടക്കിടെ ജനങ്ങളെ രസിപ്പിച്ചു. പട്ടാഭിഷേകപ്രശസ്തിയായി ഉണ്ടാക്കിയ കവനങ്ങൾ ചൊല്ലലും ഉണ്ടായിരുന്നു. പന്ത്രണ്ടുമണിസമയമായപ്പോൾ പന്തലിലും പുറത്തുമായി അസംഖ്യം പുരുഷാരം എത്തിച്ചേർന്നുകഴിഞ്ഞു. മെസ്സർസ് ടി. എ. ഗോവിന്ദഅയ്യർ (ഡിപ്പുട്ടിതാസിൽദാർ), എൻ. വി. കുഞ്ഞിക്കണ്ണൻ (സബ്റജിസ്ട്രാർ), ടി. സി. ഗോവിന്ദക്കുറുപ്പ്, പാറക്കാട്ട് മൂപ്പിൽ നായർ, ചെമ്പാഴി കുഞ്ചുനായർ, ചെമ്പാഴി നായത്രൻ നായർ, കപ്രാട്ട കൃഷ്ണപ്പണിക്കർ, എട്ടുവീട്ടിൽ കോമുക്കുട്ടി, കുഴഞ്ഞുംതോട്ടത്തിൽ മൂസ്സക്കുട്ടി, മേപ്പടി മുഹമ്മദ്ഹാജി, കെ. ഇസ്സാക്കുട്ടി, കെ. രാമൻ നമ്പ്യാര്, സി ഡെ. പാൾ, പി. രാമൻ മേനോൻ മുതലായി ആയിരം ആളോളം പന്തലിൽ ഉണ്ടായിരുന്നു. ഡിപ്പുട്ടിതാസിൽദാർ ഗോവിന്ദഅയ്യരവർകൾ 12 മണിക്ക് വിളംബരം വായിച്ചു. ഇതിനെ പിന്തുടർന്നു കതിനവെടികളും ആചാരവെടികളും ഭൂപാലമംഗളഗീതവും അഭിഷേകപ്രശസ്തിസ്തോത്രം ചൊല്ലലും ഒക്കെയുണ്ടായി. 3030 ത്തിൽ അധികം അഗതികൾക്ക് ഇതിന്നുശേഷം മൃഷ്ടാന്നമായി ഭക്ഷണംകൊടുക്കുകയുണ്ടായി. വിദ്യാർത്ഥികൾക്ക് പ്രത്യേകസല്ക്കാരവും ഉണ്ടായിരുന്നു. ഉച്ചതിരിഞ്ഞതിന്നുശേഷം പന്തലിൽ വീണ്ടും യോഗം കൂടി. ബ്രിട്ടീഷ്ഭരണംകൊണ്ടുള്ള ഗുണങ്ങളെ കാണിച്ചുംകൊണ്ട് ചില പ്രസംഗങ്ങൾ നടത്തുകയും വിദ്യാർത്ഥികൾക്ക് കീർത്തിമുദ്ര സമ്മാനിക്കയും ഉണ്ടായി. ഇതിന്നുശേഷം ആനപ്പുറത്ത് തിരുമേനികളുടെ ഛായാപടങ്ങൾ എഴുന്നെള്ളിച്ചു ആഘോഷത്തോടുകൂടി ഘോഷയാത്ര ഉണ്ടായി. ഘോഷയാത്രയുടെ ഒടുവിൽ വിശേഷമായ കരിമരുന്നുപ്രയോഗവും ഉണ്ടായിരുന്നു. രാത്രി രുഗ്മാംഗദചരിതം എന്ന ഒരു നാടകം പുലരുന്നതുവരെ അഭിനയിച്ചിരുന്നു. ആകെ 790 ക.യോളം ആഘോഷങ്ങൾക്കായി തിരൂരങ്ങാടിയിൽ ചെലവിട്ടിട്ടുണ്ട്. ഇതിന്നുപുറമെ അവിടത്തെ പിരിവിൽനിന്നു 353 ക. പരപ്പനങ്ങാടിക്കാർക്കു കൊടുക്കുകയും ചെയ്തിരുന്നു. പട്ടാഭിഷേകദിവസത്തിന്റെ സ്മാരകമായി ഇപ്പോൾ സ്കൂളായി ഉപയോഗിക്കുന്ന എഡ്വേഡ് സപ്തമസ്മാരകഹാളിന്റെ എടുപ്പിൽ ചില പരിഷ്കാരങ്ങൾ വരുത്തുവാൻ ആലോചിച്ച് ഉറച്ചിട്ടുമുണ്ട്.

## മലയാളജില്ലയിൽ
# ഉൾനാട്ടുകളിൽ നടത്തിയ ആഘോഷങ്ങൾ.

മലയാളജില്ലയിൽ പട്ടാഭിഷേക വിളംബരവായനയും അതു സംബന്ധമായ ആഘോഷങ്ങളും അംശംതോറും മാത്രമല്ല, ചില ദിക്കിൽ ദേശംതോറും നടത്തപ്പെട്ടിരുന്നു. ഈ ഓരോ പ്രദേശങ്ങളിലെ ആഘോഷങ്ങളെപററി വെവ്വേറെ എഴുതി റിക്കാട്ടാക്കുകയെന്നുവെച്ചാൽ പുസ്തകത്തിൻെറ വലുപ്പം എത്രത്തോളം വേണ്ടിവരുമെന്ന ഊഹിക്കുകയാണ് അധികം നല്ലത. കോഴിക്കോട്, തലശ്ശേരി, പാലക്കാട്, കൊച്ചി, കണ്ണൂര് ഈ അഞ്ചു മുൻസീപ്പാൽ നഗരങ്ങളിലും, മലപ്പുറം, മാനന്തവാടി ഈ രണ്ടു ഡിവിഷൻ ഹേഡ്ക്വാട്ടരിലും പെരിന്തൽമണ്ണ, മഞ്ചേരി, വടകര, പൊന്നാനി ഈ താലൂക്ക് ഹേഡ്ക്വാട്ടരിലും, പയ്യന്നൂര്, തളിപ്പറമ്പ്, കൂത്തുപറമ്പ്, കൊയിലാണ്ടി, തിരൂര്, തിരൂരങ്ങാടി, ഒററപ്പാലം, ചാവക്കാട്, ആലത്തൂര് വൈത്തിരി ഈ ഡിപ്ല്യൂട്ടിതാസിൽദാർമാരുടെ തലസ്ഥാനത്തും വെച്ച് നടത്തിയ ആഘോഷങ്ങളുടെ ഒരു ചുരുക്കവിവരണമാണ് മേൽ എഴുതിയത. മേപ്പടി സ്ഥലങ്ങൾക്ക് പ്രാധാന്യം കൊടുത്തതിന്നു പ്രത്യേക കാരണങ്ങളുമുണ്ട്. പട്ടാഭിഷേകാഘോഷങ്ങൾ വിളംബരം വായിച്ച ദിക്കുകളിലൊക്കെ നടന്നിട്ടുണ്ട്. കലക്ടർ, ഡിവിഷനൽ ആപ്സർ, താസിൽദാർ, ഡിപ്ല്യൂട്ടിതാസിൽദാർ എന്നീ ഉദ്യോഗസ്ഥന്മാർ വിളംബരം വായിച്ച പ്രദേശങ്ങളിലെ ആഘോഷങ്ങളാണ് പറഞ്ഞുകഴിഞ്ഞത്. ശേഷമുള്ളതിൽ അധികം പ്രദേശത്തും (ഈ ജില്ലയിൽ 700-ൽ അധികം അംശങ്ങളുണ്ട്) വെച്ച് അധികാരിമാരാണ് വിളംബരം വായിച്ചിരുന്നത്. ഈ ഓരോ അംശത്തിലെ ആഘോഷങ്ങളും വെവ്വേറെ എടുത്തു വിവരിക്കുക എന്നുവെച്ചാൽ പ്രയാസംതന്നെയാണ്. റവന്യൂ ഉദ്യോഗസ്ഥന്മാരുടെ ഹേഡ്ക്വാട്ടരിന്ന് അടുത്ത അയൽ അംശക്കാരൊക്കെ ഹേഡ്ക്വാട്ടരിലുള്ള ആഘോഷങ്ങളിൽ പങ്കുകൊണ്ടുവരുമാണ്.

എന്നാൽ ഇതിലും അല്പം ചില താരതമ്യങ്ങൾ ഇല്ലെന്നില്ല. റവന്യൂ ഉദ്യോഗസ്ഥന്മാരുടെ ആപ്പീസ്സില്ലാത്ത ചില പ്രദേശങ്ങളിൽ മുൻസിപ്പ്കോടതിയും സബ്ബറജിസ്ട്രാപ്പീസ്സും ഉള്ളതായുമുണ്ട്. അങ്ങിനെയുള്ള ചില പ്രദേശങ്ങളിൽ ചിലേടങ്ങളിൽ നടത്തിയ ആഘോഷങ്ങൾ ഇപ്പോൾ പ്രസ്താവിച്ചു കഴിഞ്ഞ പ്രദേശങ്ങളിലെ ആഘോഷങ്ങളിൽ ഒട്ടുംതന്നെ കുറയാത്ത വിധത്തിലുള്ള ആഘോഷങ്ങളോടുകൂടിയാണ കഴിക്കപ്പെട്ടിട്ടുള്ളതെന്ന് പറയണം. ഇതുപോലെതന്നെ ഈ ജില്ലയിലെ പ്രമാണപ്പെട്ടവരിൽ ചിലർ ചില പ്രത്യേക ആഘോഷങ്ങൾ നടത്തീട്ടുമുണ്ട്. അതുകൊണ്ട് ആവക ആഘോഷങ്ങളെപറ്റി ചുരുക്കമായ ഒരു വിവരണം താഴെ കൊടുക്കുന്നു.

---

## പരപ്പനങ്ങാടി.

പട്ടാഭിഷേക ഡര്‍ബ്ബാർ വിളംബരം വായിപ്പാനായി പ്രത്യേകം കെട്ടിയുണ്ടാക്കിയിരുന്ന പന്തലിൽ ഒരു മാന്യസ്ഥാനത്ത് രാജദമ്പതിമാരുടെ ഛായാപടങ്ങൾ മുക്കൂട്ടി എഴുന്നള്ളിച്ചു വെച്ചിരുന്നു. വിദ്യാർത്ഥികൾ കൊടിക്കൂറകളും പിടിച്ച് അവരവരുടെ മാസ്റ്റർമാരോടുകൂടി 12-ാംനു- നേരത്തെതന്നെ പന്തലിൽ എത്തിയിരുന്നു. ഉച്ചക്കുമുമ്പായി മുൻസിപ്പ് ടി. കൃഷ്ണൻനായരവർകളും മെസെർസ് വക്കീൽ വി. കണ്ണൻമേനോൻ, സി. കെ. ഗോവിന്ദൻനായര്, എ. എൻ. കുഞ്ഞിരാമമേനോൻ, സി. ആർ. കൃഷ്ണഅയ്യർ, വി. ശ്രീനിവാസപട്ടർ, ചെരമങ്ങടത്ത മനക്കൽ നമ്പൂതിരിപ്പാട്, അച്ചമ്പാട്ട് കുഞ്ഞാലിക്കുട്ടിഹാജി, പുലാപ്ര കരുണാകരമേനോൻ, കെ. എ. അനന്തനാരായണഅയ്യർ, വി. ജി. കൃഷ്ണഅയ്യർ, ആർ. എസ്സ്. വെങ്കിടസുബ്രഹ്മണ്യഅയ്യർ, നടുവ, പരപ്പനങ്ങാടി ഈ അംശങ്ങളിലെ അധികാരിമാർ തുടങ്ങിയുള്ള സ്ഥലത്തെ പ്രമാണികളും ഒക്കെ പന്തലിൽ സ്ഥലം പിടിച്ചുകഴിഞ്ഞിരുന്നു. 12 മണിക്ക് മുൻസീപ്പ് അവർകൾ വിളംബരം വായിച്ചു. ബാണ്ട്, നാഗസ്വരം, ഗ്രാമഫൊൻ മുതലായ സംഗീത വാദ്യങ്ങളും ഉണ്ടായിരുന്നു. ഭൂപാ

ലമംഗളഗീതം പാടിക്കഴിഞ്ഞതിന്നുശേഷം ഈ ദിവസത്തെ സ്മാരകമായി മുൻസിപ്പ് അവർകൾ ഒരു തെങ്ങിൻതൈ നട്ടു. 800-ൽ അധികം അഗതികൾക്ക് ഭക്ഷണവും കൊടുത്തു. നാലരമണിക്ക് അരിയല്ലൂരംശത്തിൽനിന്ന് ഒരു ഘോഷയാത്ര സ്ഥലത്തെത്തി, വൈകുന്നേരം ഒരു പ്രത്യേകസഭ പന്തലിൽവെച്ച് കൂടി. മുൻസിപ്പ് അവർകളുടെ വകയായി ഒരു പ്രസംഗവും ഉണ്ടായിരുന്നു. പരപ്പനങ്ങാടി ബജാറിൽനിന്നും കീഴാനല്ലൂര പാലത്തിങ്കൽ നിന്നും ഓരോ ഘോഷയാത്ര ഇതിലിടക്ക് പന്തലിൽ എത്തിച്ചേർന്നു. രാത്രി കരിമരുന്നുപ്രയോഗം കഴിഞ്ഞതിന്നുശേഷം ജനങ്ങളുടെ വിനോദത്തിന്നായി ബയസ്കോപ്പ് "പ്രദൎശനവും" ഉണ്ടായിരുന്നു.

---

## നാദാപുരം.

1911 അക്ടൊബ്ര് 17-ാംനു-ത്തെ പൊതുജനയോഗത്തിലെ നിശ്ചയത്തിന്നനുസരിച്ച് നാദാപുരത്തെ ആഘോഷങ്ങളെ സംബന്ധിച്ചുള്ള എല്ലാ ഭാരവാഹിത്വവും ഒരു കമ്മററിയെ ഏല്പിച്ചിരുന്നു. ഈ കമ്മററിയിൽ പ്രസിഡെണ്ട് മുൻസിപ്പ് യം. നാരായണൻനായര് അവർകളും സിക്രട്ടെരിമാര്, വക്കീൽ വി. കെ. രാമൻമേനവൻ (ബി- എ. ബി- എൽ) അവർകളും, വക്കീൽ എ. സി. കൃഷ്ണൻനായരവർകളും ആയിരുന്നു. ഇവരെ സഹായിപ്പാനായി മെസെർസ് ഇ. കെ. കുഞ്ഞികൃഷ്ണവൎമ്മ രാജാ, എ. കെ. ശങ്കരവൎമ്മരാജാ, വക്കീൽ ടി. കണ്ണൻനായര്, വക്കീൽ പി. അപ്പനമ്പ്യാര (ബി- എ. ബി- എൽ) സബ്ബ്റജിസ്ത്രാർ ടി. കെ. വെങ്കിടേശ്വരഅയ്യർ, റവന്യൂഇൻസ്പെക്ടർ സി. ദാമോദരൻനായർ, സാൾട്ട് സബ്ബ്ഇൻസ്പെക്ടർ ടി. കെ. ജനാൎദ്ദനയ്യർ, അധികാരി രയരോത്ത ശങ്കരനടിയോടി, കെ. കുഞ്ഞിപ്പൈതൽ കുറുപ്പ്, എൻ. ശങ്കരൻനായര്, സ്ഥലത്തെ പോലീസ്സ്സബ്ബ്ഇൻസ്പെക്ടർമാർ മുതലായി 11 കമ്മററി മെമ്പർമാരും ഉണ്ടായിരുന്നു. കടത്തനാട്ട് വലിയതമ്പുരാനവർകൾ 1000-ത്തോളം ഉറുപ്പിക ചെലവുചെയ്ത് സാധുക്കൾക്ക് ഭക്ഷണം കൊടുത്തതിന്റെയും, കടത്തനാട്ട് കോവി

ലകംവക അമ്പലങ്ങളിൽ വഴിപാട് മുതലായത് ചെയ്യുതിന്റെയും, പുറമേരി എളയരാജാവവർകൾ സ്കൂൾകുട്ടികൾക്ക് ചായപലഹാരം കൊടുത്തതിന്റെയും ആയഞ്ചേരികോവിലകത്ത് ശങ്കരവർമ്മ രാജാവവർകൾ 100 ക. സിക്രട്ടരിമാരുടെ വക്കൽ കൊടുത്ത് ഘോഷയാത്രയുടെ ചെലവുകൾ ചെയ്യുതിന്റെയും, കുരുന്നങ്കണ്ടി കാരണവൻ ചൊക്കു അവർകൾ തന്റെ തറവാട് പള്ളിയിൽവെച്ചും, മറാട്ടിൽ മൂസ്സ അവർകൾ പാറക്കടവ് ജമാത്ത്പള്ളിയിൽവെച്ചും പ്രാത്ഥന മുതലായത് കഴിച്ചതിന്റെയും, രയരോത്ത് ശങ്കരനടിയോടി അവർകൾ തന്റെ കാവിൽവെച്ചും, പാറമലകളിലെ കുറിച്യയക്കും സദ്യകഴിച്ചതിന്റെയും, എടവലത്ത് മുയ്യാറക്കണ്ടി അമ്മത് അവർകൾ കുററ്യാടി സ്കൂൾകുട്ടികൾക്ക് ചായപലഹാരം കൊടുത്ത് അവക്ക് കരിമരുന്നുപ്രയോഗം കാണിച്ചുകൊടുത്തതിന്റെയും ചെലവുകൾ കണക്കാക്കാതെ കമ്മററിക്കാർ 385 ക. യോളം പിരിച്ചുണ്ടാക്കിയിരുന്നു. കോടതിവളപ്പ് മുഴുവനും മനോഹരമായ നിലയിൽ ലബ്ബാർ ആവശ്യാത്ഥം ഒരു പന്തലിട്ടിരുന്നു. ഈ പന്തൽ പണിക്കായി മെസെർസ് തച്ചറപ്പറമ്പത്ത് മൊയിലോത്തുകണ്ടി വട്ടവനും, അളിയൻ കുരുന്നൻകണ്ടി ചെക്കോനും, കുവാട്ട് പുത്തൻപുരയിൽ കണാരക്കുറുപ്പും, ചെറുവത്ത് ചെക്കോൻകുട്ടിയും സാധനങ്ങൾ തന്നും മററുപ്രകാരേണയും സഹായിച്ചിട്ടുണ്ട്.

ചക്രവത്തി തിരുമനസ്സുകൊണ്ടു ഒൽഹിയിൽ എത്തിച്ചേന്ന സമയം കതിനവെടി വെപ്പിച്ചിരുന്നു. അന്നു രാത്രി ഒരു നാടകാഭിനയവും ഉണ്ടായിരുന്നു. 12-ാംനു- ഉച്ചക്ക് മുമ്പായി പുറമേരി സ്കൂളിൽനിന്നും കുമ്മങ്കോട മാപ്പിളസ്കൂളിൽനിന്നും വിദ്യാത്ഥികൾ ഒരു ഘോഷയാത്രയായി പന്തലിൽ എത്തി. ഇവരെ പിന്തുടന്ന് ആയഞ്ചേരികോവിലകത്ത് രാമവർമ്മരാജാവവർകളും അനുജനും മൂത്തേടത്ത് മല്ലിശ്ശേരി തിരുമുമ്പ് അവർകളും പന്തലിൽ എത്തിച്ചേന്നു. 12 മണിക്ക് മുൻസീപ്പ് നാരായണൻനായരവർകൾ വിളംബരം വായിച്ചു. സദസ്യർ എഴുനിററ്നിന്നു ഭക്തിയോടെ വിളംബരവായനകേട്ടു. ഇതിനെ പിന്തുടന്ന് കതിനവെടി പൊട്ടിക്കയും വിദ്യാത്ഥികൾ ഭൂപാലമംഗളം പാടുകയും ഉണ്ടായി. പുറമേരി സ്കൂ

ൾ സംസ്കൃതപണ്ഡിതനും, മിസ്റ്റർ ഒ. പി. കുക്കൻവൈദ്യരും ഉണ്ടാക്കിയ അഭിഷേകപ്രശസ്തിസ്തോത്രങ്ങൾ സഭയിൽവെച്ച് ചൊല്ലി. മുൻസീപ്പ് അവർകളുടെ സ്വന്തംവകയായി പന്തലിൽ കൂടിയിരുന്ന വിദ്യാൎത്ഥികൾക്കൊക്കെ ചായപലഹാരം കൊടുക്കയുണ്ടായി. കുററിപ്പുറത്ത് കോവിലകത്ത്‌വെച്ച് പരക്കേയുണ്ടായിരുന്ന സദ്യ കഴിഞ്ഞ് നാനാജാതികളും വിളംബരവായനസമയം പന്തലിൽ വന്നു നിറഞ്ഞിരുന്നു. ദർബ്ബാർസ്മാരകമായി കോടതിവളപ്പിൽ കുറെ പാരിജാതച്ചെടികൾ നടുകയും ചെയ്തതിന്നുശേഷം എ. കെ. രാമവൎമ്മരാജാവവർകളും സബ്ബ്‌രജിസ്ട്രാരും ബ്രിട്ടീഷ്ഭരണംകൊണ്ട് ഇന്ത്യക്കാൎക്കുണ്ടായിട്ടുള്ള ഗുണങ്ങളെപ്പററി ഓരോ പ്രസംഗം ചെയ്തു. സ്കൂൾകുട്ടികളിൽ ചിലൎക്ക് ദർബ്ബാർമെഡൽ സമ്മാനിച്ചത് ഇതിന്നുശേഷമായിരുന്നു. ഇതിൽപിന്നെ എല്ലാവരും പുറമേരി സ്കൂളിൽപോയി. അവിടെയുള്ള വിദ്യാൎത്ഥികൾക്കെല്ലാവൎക്കും എടവലത്ത് കോവിലകത്ത് കുഞ്ഞികൃഷ്ണവൎമ്മരാജാവവർകളുടെവകയായി ദർബ്ബാർമുദ്രകൾ സമ്മാനിക്കപ്പെട്ടു. അതിന്നുശേഷം കാരയാട്ട് അമ്പലത്തിന്റെ അടുക്കെപോയി എല്ലാവരും ഘോഷയാത്രക്കുള്ള വട്ടംകൂട്ടി. മാപ്പിളവാദ്യക്കാർ, പലിശക്കളിക്കാർ, മലയരായ വാദ്യക്കാർ, പാണ്ടിവാദ്യക്കാർ, പൌരന്മാർ, വിദ്യാൎത്ഥികൾ, കോവിലകം അകമ്പടിക്കാർ, രാജദമ്പതിമാരുടെ ഛായാപടം എഴുന്നള്ളിച്ചും കൊടിപിടിച്ചുമായി മൂന്ന് ആനകൾ ആലവട്ടം വെഞ്ചാമര മുതലായ ആഘോഷങ്ങൾ ഇങ്ങിനെ വഴിക്കുവഴിയായി ജനങ്ങൾകൂടി ഒരു ഘോഷയാത്ര $5\frac{1}{2}$ മണിക്കു പുറപ്പെട്ടു. നാദാപുരത്തങ്ങാടിയിൽ എത്തിയപ്പോൾ തൂണേരി അംശം അധികാരിയുടെ വകയായി ഒരു ഘോഷയാത്ര വന്നുചേൎന്നു. ഘോഷയാത്ര കോടതിയിൽ എത്താറായപ്പോൾ പാറക്കടവത്തുനിന്നു വേറെ ഒരു ഘോഷയാത്രയും എത്തി. 9 മണി മുതൽ 10 മണിവരെ കരിമരുന്നുപ്രയോഗം പൊടിപൊടിച്ചു. രാത്രി 11 മണിക്ക് ഭൂപാലമംഗളം പാടി എല്ലാവരും പിരിയുകയും ചെയ്തു. അങ്ങാടികളും വീടുകളും, കോടതിയും വളപ്പും ഒക്കെ ദീപാവലികൾവെച്ച് രാത്രി പകലാക്കിയിരുന്നു. ഈ ആഘോഷങ്ങൾ വളരെ വിജയമായി കലാശിപ്പിക്കേണ്ടതിന്നു സിക്രട്ടറിമാർ ചെയ്തതായ അദ്ധ്വാനം വളരെ ശ്ലാഘനീയമാണ്.

## പയ്യോളി.

മുൻസിപ്പ് ടി. എൻ. രാമചന്ദ്രഅയ്യർ അവർകളുടേയും മെസെർസ് കെ. കോമൻനായര് (സബ്ബ്രജിസ്ത്രാർ), ഒ. രയരപ്പൻനമ്പ്യാര (വക്കീൽ), വി. എസ്സ്. വെങ്കിടാചലഅയ്യർ (വക്കീൽ) മുതലായി പല മാന്യന്മാരുടേയും പരിശ്രമത്താൽ പട്ടാഭിഷേകോത്സവം പലവിധമായ ആഘോഷങ്ങളോടുകൂടി ഇവിടെ കൊണ്ടാടിയിരിക്കുന്നു. ഇവിടെവെച്ച് പതിനായിരത്തിൽ അധികം ജനങ്ങൾ ഈ ആഘോഷങ്ങളിൽ പങ്കുകൊണ്ടിട്ടുണ്ടെന്നു പറയണം. ആഘോഷച്ചെലവിലേക്കായി 435-ക. യോളം വരിയിട്ടു പിരിച്ചെടുത്തിരുന്നു. മുൻസിപ്പ്കോടതിയുടെ മുൻവശത്ത് ഭംഗിയിൽ കെട്ടിയുണ്ടാക്കിയിരുന്ന പന്തലിൽ വെച്ചായിരുന്നു വിളംബരം വായിച്ചത്. രാജദമ്പതിമാരുടെ ഛായാപടങ്ങൾ പന്തലിൽ അലങ്കരിച്ചു മാന്യസ്ഥാനത്ത് വെച്ചിട്ടുണ്ടായിരുന്നു. വിളംബരവായനക്കു ശേഷം മിസ്റ്റർ സി. അച്ചുതൻനായര് സ്വന്ത കവനമായ മൂന്നു ഭൂപാലമംഗളശ്ലോകങ്ങൾ ചൊല്ലി. ഇതിന്നുശേഷം വേറെയും ചില അഭിഷേകപ്രശസ്തിസ്തോത്രങ്ങൾ ചൊല്ലുകയുണ്ടായി. ഇതിന്നുശേഷമായിരുന്നു വിദ്യാൎത്ഥികളെ സല്ക്കരിച്ചതും അഗതികൾക്കു അരിയും ഉപ്പും സമ്മാനിച്ചതും. നാലുമണിക്ക് ദർബ്ബാർ ഹാളിൽ വീണ്ടും ഒരു സഭകൂടി ബ്രിട്ടീഷസാമ്രാജ്യമഹിമയെപററി ചില പ്രസംഗങ്ങൾ നടത്തിയിരുന്നു. ഇതിലിടക്ക് മണിയൂര, തൊറയൂര, ഇരിങ്ങൽ, കൊടക്കൽ, പുറക്കാട്ട്, പള്ളിക്കര, തൃക്കോട്ടൂര് ഈ അംശങ്ങളിൽനിന്നു അതാത് അംശം അധികാരിമാർ വിളംബരവായനയും കഴിഞ്ഞ് ഓരോ ഘോഷയാത്രയായി പയ്യോളിയിൽ എത്തി. എല്ലാംകൂടി 6 മണിക്കു ദർബ്ബാർപന്തലിൽനിന്നു ഒരു ഘോഷയാത്ര പുറപ്പെട്ടു. വളരെ ആനകളും, പലവിധമായ വാദ്യങ്ങളും, നടവെടികളും വിൽക്കളി, കോൽക്കളി, പലിശക്കളി മുതലായ വിനോദങ്ങളും അനവധി ദീപങ്ങളും ഈ ഘോഷയാത്രയിൽ ഉണ്ടായിരുന്നു. ഈ ഘോഷയാത്ര തൊണ്ടിപ്പുനത്തിൽ ഉക്കാരൻനായരവർകളുടെ വീട്ടിന്നു സമീപത്തെത്തിയപ്പോൾ അദ്ദേഹം സ്വന്തചെ

ലവിന്മേൽ നിൎമ്മിച്ചു അലങ്കരിച്ച പന്തലിൽ ഘോഷയാത്രക്കാരെ എതിരേററിരുത്തി അവിടെ വെച്ചായിരുന്നു കരിമരുന്നുപ്രയോഗം. ഘോഷയാത്ര പിന്നെ രജിസ്ട്രാർപന്തലിലേക്കുതന്നെ മടങ്ങി. അവിടെവെച്ചും കരിമരുന്നുപ്രയോഗം ഉണ്ടായിരുന്നു. ആകപ്പാടെ ആഘോഷങ്ങൾ വളരെ ഭംഗിയായി കലാശിച്ചു.

**പഴയങ്ങാടി:**

ചക്രവൎത്തി മഹാരാജാവു തിരുമനസ്സിലെ പട്ടാഭിഷേകം സംബന്ധിച്ചു ഇവിടെ വളരേ ആഘോഷങ്ങൾ നടത്തപ്പെട്ടിരുന്നു. രജിസ്ട്രാർ പന്തൽ വളരേ ഭംഗിയിൽ അലങ്കരിക്കപ്പെട്ടിരുന്നു. ഈ ആവശ്യത്തിലേക്കായി മയ്യഴിയിൽനിന്നു രണ്ടു സമൎത്ഥന്മാരായ ചിത്രപ്പണിക്കാരെ സബ്ബ്‌റജിസ്ത്രാർ വരുത്തിച്ചിരുന്നു. 12-ാംനു-രാവിലെ ഏഴുമണിക്കു വാദ്യഘോഷം ആരംഭിച്ചു. പ്രമാണികളെല്ലാവരും സബ്ബ്‌റജിസ്ത്രാപ്പീസ്സിൽ സന്നിഹിതരാകയും അഗതികളുടെ വിരുന്നുസദ്യ കണ്ടു സന്തോഷിക്കയുംചെയ്തു. ഈ കൃത്യം പത്തു മണിവരെ നടന്നു. പതിനൊന്നു മണിക്ക് സംഗീതവാദ്യഘോഷങ്ങളോടുകൂടി സ്കൂൾകുട്ടികളും വിനോദ കളികളോടുകൂടി സമീപമുള്ള അംശങ്ങളിലെ പ്രധാനികളും പന്തലിൽ വന്നുകൂടി. പതിനൊന്നര മണിക്ക് പന്തലിൽ ജനങ്ങൾ നിറഞ്ഞു. പന്ത്രണ്ടടിക്കാൻ ഒരു മിനുട്ടുള്ളപ്പോൾ രാജകീയ വിളംബരം വായിപ്പാനാരംഭിച്ചുവെന്നതിൻെറ സൂചകമായി ഒരു കതിനവെടി പൊട്ടിച്ചു. 12 മണി കൃത്യത്തിന്നു സബ്ബ്‌റജിസ്ത്രാർ മിസ്റ്റർ മൂളിയിൽ ശേഖരൻ (ബി-ഏ) വിളംബരം വായിക്കുകയും സദസ്യരെല്ലാം നിശ്ശബ്ദമായി നിന്നു കേൾക്കുകയുംചെയ്തു. അതിൽപിന്നെ 101 കതിന പൊട്ടിക്കയും കുട്ടികൾ ഭൂപാലമംഗളം പാടുകയുംചെയ്തു. തദനന്തരം അഞ്ചു സ്കൂളുകളിലെ വിദ്യാൎത്ഥികൾക്കു വിരുന്നുകഴിക്കുകയും, ഇടക്കിടെ സംഗീതങ്ങൾ പാടുകയും, പ്രസംഗങ്ങൾ ചെയ്കയും, ശ്ലോകങ്ങൾ ചൊല്ലുകയും ഉണ്ടായി. ഉത്തമമായ സംസ്കൃതശ്ലോകം നിൎമ്മിച്ചതിന്നു മാവില കേളുനമ്പ്യാക്ക് ഒരു സമ്മാനം കൊടുത്തു. വൈകുന്നേരം ഒരു വലിയ ഘോഷയാത്രയുണ്ടായിരുന്നു. രാത്രിയിൽ നഗരം മുഴുവൻ ദീപാവലികളാൽ പ്രശോഭിതമായിരുന്നു. ക

രിമരുന്നുപ്രയോഗങ്ങൾ കാണികളെ വളരേ രസിപ്പിച്ചു. പുല രുന്നതുവരെ അതിവിശേഷമായ നാടകാഭിനയവുമുണ്ടായിരുന്നു. മൂത്തേടത്തു നമ്പൂതിരിപ്പാടവർകളുടെ വക വമ്പിച്ച ഒരു ഘോഷ യാത്ര പലിശക്കളിക്കാരോടും അഭ്യാസികളോടും കൂടി പന്തലിൽ എ ത്തിച്ചേർന്നത് പ്രത്യേകം പ്രസ്താവയോഗ്യമാണ്. ആകപ്പാടെ ആഘോഷങ്ങൾ ശുഭമായി കഴിഞ്ഞുകൂടി.

## വളപട്ടണം.

സബ്ബറജിസ്ട്രാർ മിസ്റ്റർ എം. സി. കേശവന്റെ ഉത്സാഹത്താ ൽകൂടിയ പൊതുജനയോഗത്തിലെ നിശ്ചയങ്ങൾക്കനുസരിച്ച് ചി റക്കൽകോവിലകം സഹായസഹകരണത്തോടുകൂടി വളപട്ടണത്തി ലെ (ചിറക്കലെ) ആഘോഷങ്ങൾ വളരെ ഭംഗിയായി കലാശിച്ചു. വിളംബരവായനക്കായി സബ്ബറജിസ്ട്രാപ്പീസ്സിന്ന് മുൻവശത്താ യി അതിവിശേഷമായി ഒരു പന്തൽകെട്ടി വിതാനിച്ചിരുന്നു. പ തിനൊന്നുമണിക്കു മുമ്പായി അയൽപ്രദേശങ്ങളിലെ സ്കൂളുകളിൽ നിന്ന് വിദ്യാർത്ഥികളും പൌരന്മാരും വന്നുചേർന്ന ഒരു ഘോഷയാ ത്രയായി ചിറക്കൽകോവിലകത്തേക്ക് പോയി അവിടുന്ന് തമ്പുരാ നെ പന്തലിലേക്ക് ആഘോഷത്തോടെ എതിരേററു കൂട്ടിക്കൊണ്ടു വന്നു. വലിയതമ്പുരാനും എളയതമ്പുരാനും കോഴിക്കോട്ടിലെ ദബ്ബാ റിന്നും മൂന്നാംകൂറ് തമ്പുരാൻ കണ്ണൂരെ ദബ്ബാറിന്നും എഴുന്നെള്ളിയി രുന്നതിനാൽ നാലാംകൂറ് തമ്പുരാനവർകളാണ് സ്ഥലത്തെ ആ ഘോഷത്തിന്ന് എഴുന്നെള്ളിയിരുന്നത്. വളപട്ടണത്തുനിന്ന് ത ങ്ങളും ആഘോഷത്തോടെ വന്നു. വിളംബരം തമ്പുരാനവർകളാ ണ് വായിച്ചത്. ബ്രിട്ടീഷ്ഭരണംകൊണ്ട് ഇന്ത്യക്കാക്കുണ്ടായ ഗുണങ്ങളെപററി ടി. വി. ദേവേശപിഷാരോടിയുടെ ഒരു പ്രസം ഗവും മററു ചിലരുടെ പദ്യം ചൊല്ലലും കഴിഞ്ഞതിന്നുശേഷം ഘോ ഷയാത്ര, കരിമരുന്നുപ്രയോഗം മുതലായവയൊക്കെ നടത്തപ്പെട്ടു. വിദ്യാർത്ഥികൾക്കു സല്ക്കാരവും ഉണ്ടായിരുന്നു. ഇവിടെ കഴിച്ച ആ ഘോഷങ്ങൾ വളരെ കേമമായി കലാശിപ്പാനുള്ള കാരണം ചിറ ക്കൽകോവിലകത്തിന്റെ സാന്നിദ്ധ്യംകൊണ്ടുതന്നെയാണ്. കോ ഴിക്കോട്, തലശ്ശേരി, കണ്ണൂര്, പയ്യന്നൂര്, തളിപ്പറമ്പ് ഇവിടങ്ങ

ളിലെ ഒബ്ബ്യാർ കമ്മററിക്കാക്കൊക്കെ വലിയതമ്പുരാനവർകൾ യഥാ യോഗ്യമായ ധനസഹായം ചെയ്യിട്ടുണ്ട്. കോവിലകം വക 40-ൽ അധികം ക്ഷേത്രങ്ങളിൽ പ്രത്യേകവഴിവാടുകളും പൂജകളും പ്രാത്ഥനകളും നടത്തിയതിന്ന് പുറമെ പട്ടാഭിഷേകദിവസം കോവിലകം വക ഊട്ടുകളിൽ വെച്ചും, പുറമെ പ്രത്യേകം ചെയ്യ ഏപ്പാട്ടുകൾ വഴിയായും അനവധി സാധുക്കൾക്ക് ഭക്ഷണം കൊടുക്കുകയും ചെയ്യിരിക്കുന്നു. കോവിലകത്തിന്നടുത്തു കിടക്കുന്ന വലിയചിറ ചുററും വെച്ചിരുന്ന ദീപാവലികളുടെ ഭംഗി പ്രത്യേകം കാണേണ്ടു കാഴ്ചയായിരുന്നു.

**കാടാച്ചിറ.**

സബ്ബ്റജിസ്ത്രാർ മിസ്റ്റർ കരുണാകരമന്നാടിയാരുടെയും, മിസ്റ്റർ വലിയവീട്ടിൽ കൃഷ്ണൻനമ്പ്യാരുടെയും ഉത്സാഹത്താൽ പല വിധമായ ആഘോഷങ്ങൾ ഇവിടെ നടത്തിയിരുന്നു. അഗതികൾക്കൊക്കെ കഞ്ഞിയും വിദ്യാത്ഥികൾക്കൊക്കെ പഞ്ചസാരവെള്ളവും പലഹാരങ്ങളും കൊടുത്തിരുന്നു. സ്ഥലത്തെ പലെ ക്ഷേത്രങ്ങളിലും രാജദമ്പതിമാരുടെ ദീഘായുസ്സിനെ കാംക്ഷിച്ച് പലെ വഴിവാടുകളും നടത്തിയിരുന്നു.

**ഇരിക്കൂറ്.**

സബ്ബ്റജിസ്ത്രാർ വാസുദേവഅയ്യരവർകളുടെയും അധികാരി കെ. ചെറിയബൊച്ചി അവർകളുടെയും പൊല്ലീസ്സ് ഉദ്യോഗസ്ഥന്മാരുടെയും മററും ശ്രമത്താൽ പലവിധആഘോഷങ്ങളും ധമ്മങ്ങളും പട്ടാഭിഷേകദിവസം ഇരിക്കൂറിൽ നടത്തിയിരുന്നു. സബ്ബ്റജിസ്ത്രാപ്പീസ്സിന്ന് മുൻവശം കെട്ടിയിരുന്ന പന്തലിൽവെച്ചായിരുന്നു 12 മണിക്ക് വിളംബരംവായിച്ചത്. കല്യാട്ട് യജമാനനവർകൾ 12-ാംനു-രാവിലെ രണ്ട് കൊമ്പനാനകളെയും ഒരു പിടിയാനയേയും പൊൻപട്ടത്തോടുകൂടി അയച്ചിട്ടുണ്ടായിരുന്നു. വിദ്യാത്ഥികൾ ജമാത്ത്പള്ളിയിൽ പ്രാത്ഥനകഴിച്ച് പന്തലിൽ എത്തിച്ചേന്നു. രാജദമ്പതിമാരുടെ പടങ്ങൾ പന്തലിൽ മാന്യസ്ഥാനത്ത് അലങ്കരിച്ചുവെച്ചിരുന്നു. അധികാരി മിസ്റ്റർ ബൊച്ചി സഭയിലുള്ളവക്കൊക്കെ പനിനീർ സമ്മാനിച്ചിരുന്നു. സാധുക്കൾക്ക് അരിഅളവും,

വിദ്യാൎത്ഥികൾക്ക് ചായപലഹാരസല്ക്കാരവും ഉണ്ടായിരുന്നു. ബോൎഡ്സ്കൂൾ ഹേഡ്മാസ്റ്റർ മിസ്റ്റർ അടിയോടി വിദ്യാൎത്ഥികൾക്ക് മെഡലുകൾ സമ്മാനിച്ചു. നാലു മണിക്കുണ്ടായ ഘോഷയാത്രയിൽ 4000-ത്തിൽപരം പുരുഷാരം കൂടിയിരുന്നു. ഘോഷയത്ര 7 മണിക്ക് മടങ്ങിവന്നപ്പോൾ കരിമരുന്ന്പ്രയോഗവും ഉണ്ടായി. പിന്നെ പുലരുന്നതുവരെ അധികാരി മിസ്റ്റർ ബൊച്ചിയുടെ ഭവനത്തിന്ന് മുൻവശം കെട്ടിയിരുന്ന പന്തലിൽവെച്ച് കോൽക്കളി മുതലായ പലതരം വിനോദങ്ങളും ഉണ്ടായിരുന്നു.

**തരഞ്ചരക്കണ്ടി.**

മിസ്റ്റർ ബ്രൌൺ പ്രസിഡെണ്ടായും സബ്ബ്റജിസ്ട്രാർ മിസ്റ്റർ കേളു സിക്രട്ടറിയായും, അംശം അധികാരി ഖജാൻജിയായും ഇരുപതാൾ അടങ്ങിയ ഒരു കമ്മററിയാണ് ഇവിടെയുള്ള ആഘോഷങ്ങൾ ഒക്കെ നിൎവ്വഹിച്ചതു. 11-ാംനു- കുരുടന്മാൎക്കും മുടവന്മാൎക്കും വസ്ത്രസമ്മാനമുണ്ടായി. അന്നുതന്നെ വളരെ അഗതികൾക്ക് അരി അളവും ഉണ്ടായിരുന്നു. വിദ്യാൎത്ഥികൾക്ക് പലതരമായ വിനോദങ്ങളും ഉണ്ടാക്കുകയും ചെയ്യിരുന്നു. 12-ാംനു- പ്രത്യേകം കെട്ടിയ പന്തലിൽ തിരുമേനികളുടെ ഛായാപടം എഴുന്നെള്ളിച്ചതിന്നുശേഷം സബ്ബ്ജറിസ്ട്രാർ വിളംബരം വായിച്ചു. അഭിഷേകപ്രശസ്തി മംഗളഗീതങ്ങൾ ചൊല്ലലും ഉണ്ടായി. ഘോഷയാത്ര, ദീപാവലിവെക്കൽ, കരിമരുന്ന്പ്രയോഗം ഇവയൊക്കെ വേണ്ടപോലെ ഭംഗിയായി കഴിച്ചുകൂട്ടിയിരുന്നു.

**തൃത്താല.**

ഇവിടെ പട്ടാഭിഷേകാഘോഷ സംബന്ധമായി അഗതികൾക്ക് മൃഷ്ടാന്നം ഭക്ഷണം കൊടുത്തത് 11-ാംനു-യായിരുന്നു. 12-ാംനു-കൂടല്ലൂര്മന എന്നുകൂടി പറയുന്ന നാറേരിമനക്കൽ ദിവാകരൻ നമ്പൂതിരിപ്പാടവർകൾ ആഘോഷത്തോടെ എത്തിച്ചേൎന്നു. ഇദ്ദേഹത്തെ അകമ്പടികൂട്ടി വിദ്യാൎത്ഥികളും പലിശമുട്ടും കളിക്കാരും ഉണ്ടായിരുന്നു. 12 മണിക്ക് സബ്ബ്റജിസ്ട്രാർ നാഗപ്പമേനോൻ അവർകൾ വിളംബരം വായിച്ചു. ചില ക്രിസ്ത്രീയ യുവ

ത്തിമാർ ഭൂപാലമംഗളംപാടി ഈ വിളംബരവായനയെ അഭിവാദ്യം ചെയ്തു. പന്നിക്കോട്ടു ഗോപാലമേനോൻ എന്ന ഒരാൾ ഒരു ദീൎഘപ്രസംഗമൂലം ദൽഹിയിൽവെച്ചു കഴിക്കുന്ന ദൎബ്ബാറിനെപ്പററിയുള്ള ചില ഐതിഹ്യങ്ങളും, രാജദമ്പതിമാരുടെ ജീവചരിത്രസംക്ഷേപവും സദസ്യരെ മനസ്സിലാക്കി. ഇതിന്നുശേഷം വിദ്യാൎത്ഥികൾക്കും ക്ഷണിച്ചുവരപ്പെട്ടവൎക്കും ചായപലഹാരങ്ങൾ സല്ക്കരിച്ചു. പിന്നെ ഘോഷയാത്രയും കരിമരുന്നു പ്രയോഗവും കഴിഞ്ഞതിന്നുശേഷം നമ്പൂതിരിപ്പാടവർകൾ രാജഭക്തിയെപ്പററി ഒരു പ്രസംഗംചെയ്തു് യോഗം അവസാനിപ്പിക്കയും ചെയ്തു.

**കുററിപ്പുറം.**

രാജദമ്പതിമാർ ദൽഹിയിൽ എത്തിയ ദിവസമായ ഡിസെമ്പ്ര 7-ാംനു-മുതൽ രാവിലെ വിദ്യാൎത്ഥികൾ, തിരുമേനികളുടെ അലങ്കരിക്കപ്പെട്ട ഛായാപടത്തോടുകൂടി അടുത്തുള്ള ക്ഷേത്രത്തിൽപോയി പ്രാൎത്ഥനകൾ നടത്തിയിരുന്നു. 9-ാംനു- ക്ഷേത്രത്തിൽനിന്നു് വിദ്യാൎത്ഥികൾ സബ്ബ്റജിസ്ത്രാപ്പീസ്സിന്നു് മുൻവശം പ്രത്യേകം കെട്ടിയുണ്ടാക്കിയ പന്തലിൽവരികയും അവിടെവെച്ചു് സബ്ബ്റജിസ്ത്രാരുടെ വകയായി അവൎക്കു് ചായപലഹാരങ്ങൾകൊടുക്കപ്പെടുകയും ചെയ്തു. 11-ാംനു-യായിരുന്നു 2000-ത്തിൽപരം അഗതികൾക്കു് തൃപ്തിയാകുംവണ്ണം ഭക്ഷണം കൊടുത്തതു്. 12-ാംനു- ഹിന്തുക്കളും മുഹമ്മദീയരുമായ 250-ൽ അധികം വിദ്യാൎത്ഥികൾ അവരുടെ ഉപാദ്ധ്യായന്മാർ സഹിതം തിരുമേനികളുടെ ഛായാപടത്തോടും വാദ്യഘോഷങ്ങളോടുംകൂടി പന്തലിൽ എത്തിച്ചേൎന്നു. സ്ഥലത്തെ പ്രമാണികളും ഉദ്യോഗസ്ഥന്മാരും പോല്ലീസ്സ് സ്റ്റേഷനിൽനിന്നു് തിരുമേനികളുടെഅലങ്കരിച്ച ഛായാപടത്തോടുകൂടി ഏതാണ്ടു് പന്ത്രണ്ടു് മണിക്കു് പന്തലിൽ എത്തി. 12 മണിക്കു് സബ്ബ്റജിസ്ത്രാർ രാമൻനായരവർകൾ പട്ടാഭിഷേകവിളംബരം വായിക്കയും ഇതിനെ പിന്തുടൎന്നു് വിദ്യാൎത്ഥികളുടെ മംഗളഗീതങ്ങൾ ചൊല്ലുകയും ഉണ്ടായി. ചെറുകുന്നത്തു് ശങ്കരൻനായരവർകളുടെ വകയായി കേമമായ നിലയിൽ വിദ്യാൎത്ഥികൾക്കു് പിന്നെ ഒരു സല്ക്കാരമുണ്ടായി. പിന്നെയുണ്ടായതു ഒരു ഘോഷയാത്രയായിരുന്നു. മല്ലൂരു് കടവുവരെ പോ

യ ഘോഷയാത്ര മടങ്ങി വേട്ടക്കൊരുമകൻകാവിൽ പോയി ആ വഴിക്ക് രാത്രി 9 മണിക്ക പന്തലിൽ മടങ്ങി എത്തി. അതിന്നുശേഷം വാദ്യഘോഷങ്ങളും പലിശക്കളി, കോൽക്കളി മുതലായ വിനോദങ്ങളും കരിമരുന്നുപ്രയോഗവും ഉണ്ടായിരുന്നു. ജനങ്ങളുടെ വിനോദത്തിന്നായി പുലരുന്നതുവരെ ഒരു നാടകാഭിനയവും ഉണ്ടായിരുന്നു.

**തൃപ്രയാർ.**

ഇവിടെയുള്ള ആഘോഷങ്ങൾ മിക്കതും നാട്ടിക, പള്ളിപ്രം ഈ രണ്ടു അംശക്കാർ യോജിച്ചാണ് നടത്തിയത്. പള്ളിപ്രത്ത് കൃസ്ത്യൻപള്ളിക്കരികെ പ്രത്യേക പന്തൽകെട്ടി വിളംബരം വായിക്കപ്പെട്ടിരുന്നുവെങ്കിലും മേൽ രണ്ട് അംശക്കാരുടെ പൊതുവിൽ പ്രത്യേകമായി വിളംബരവായനയും മററും സബ്ബ്റജിസ്ത്രാർ മിസ്റ്റർ കസ്തൂരിരങ്കഅയ്യരുടെ അദ്ധ്യക്ഷതയിലാണ് നടത്തിയത്. നാട്ടിക അംശം അധികാരി മിസ്റ്റർ ചേർത്തലത്ത് രാമനും വെള്ളിപ്രം അംശം അധികാരി മിസ്റ്റർ തയ്യിൽ കുഞ്ഞിട്ടനൊൻനായരും വേണ്ടപ്പെട്ട പരിശ്രമം ചെയ്തിരുന്നതുകൊണ്ട് ആഘോഷങ്ങൾ ഒക്കെ ഒരുവിധം ഭംഗിയായിതന്നെ കഴിഞ്ഞു. വലപ്പാട് അങ്ങാടിയിൽകൂടിയുണ്ടായ ഘോഷയാത്രയിൽ വളരെ പുരുഷാരം കൂടിയിരുന്നു. വലപ്പാട് സി. എം. എസ്സ്. പള്ളിക്കാരും മററുള്ളവരുംതമ്മിൽ ഈ സംഭവം കാരണമായി അല്പം അസ്വാസ്ഥ്യത്തിന്നിടയായിട്ടുണ്ടെങ്കിലും ആഘോഷങ്ങൾ ഒക്കെ ഭംഗിയായി കഴിഞ്ഞുകൂടി.

**മതിലകം.**

സബ്ബ്റജിസ്ത്രാരുടേയും ചാപ്പിനിവട്ടം അംശം അധികാരിയുടേയും പരിശ്രമത്താൽ പട്ടാഭിഷേകദിവസം പലെ ആഘോഷങ്ങളും ഉണ്ടാക്കി അഗതികൾക്ക് ഭക്ഷണം കൊടുക്കുക, വിദ്യാൎത്ഥികളെ സൽക്കരിക്കുക മുതലായ എണ്ണങ്ങൾ നടത്തിയിരിക്കുന്നു. പെരിഞ്ഞനം സ്കൂൾ ഭാരവാഹികളുടെ ഉത്സാഹത്തിന്മേൽ പ്രത്യേകമായ ആഘോഷങ്ങൾ നടത്തപ്പെട്ടിരുന്നതും പ്രസ്താവയോഗ്യമാണ്.

**അണ്ടത്തോട്.**

സബ്ബ്റജിസ്ത്രാർ എൽ. വി. കൃഷ്ണയ്യർ (ബി. എ) അവർകളുടേയും സ്റ്റേഷനാപ്സർ മിസ്റ്റർ അച്ചുതൻ നായരുടേയും കടിക്കാട്,

പുന്നയൂക്കുളം അംശങ്ങളിലെ അധികാരിമാരുടെയും ഉത്സാഹത്തിന്മേൽ പട്ടാഭിഷേകദിവസം വാദ്യം, കരിമരുന്ന്, കോൽകളി മുതലായ ആഘോഷങ്ങളോടുകൂടി കൊണ്ടാടിയിരിക്കുന്നു. നാട്ടുപ്രമാണികളായ വലിയകത്ത് മിസ്റ്റർ അച്ചുണ്ണി, അറക്കൽ മിസ്റ്റർ മൊയ്തുണ്ണിമുതലായവർ ആന, കുതിര, മഞ്ചൽ മുതലായ വാഹനങ്ങളിൽ കയറി കോറനെഷൻപന്തലിലേക്ക് വരികയുണ്ടായി. സ്കൂൾകുട്ടികൾ കൊടിക്കൂറകളോടുംകൂടി പാട്ടുകൾപാടിക്കൊണ്ടാണ് പന്തലിൽ വന്നത്. പ്രത്യേകിച്ച് അണ്ടത്തോട് ഗവമ്മേണ്ട്മാപ്പിളബാലികാസ്കൂളിലെ മിസ്റ്റർസ്സ്മാരുടേയും കുട്ടികളുടേയും അലങ്കാരവസ്ത്രങ്ങളോടും കയ്യിൽ ചുകന്ന കൊടികളോടും പാട്ടുകളോടുംകൂടിയുള്ള മനോഹരമായ വരവും പ്രസ്താവയോഗ്യമാണ്. മിസ്റ്റർസ്സ്മാരുടെവക രാജാവിനേയും സഭ്യന്മാരേയും സ്തുതിച്ച് ഹോളിൽവെച്ച് ചില രസകരമായ പാട്ടുകളും ഉണ്ടായിരുന്നു. വിളംബരം വായിച്ചതിന്നുശേഷം അഞ്ഞൂറോളം സ്കൂൾകുട്ടികൾക്ക് ചായപലഹാരങ്ങളും രണ്ടായിരത്തോളം അഗതികൾക്ക് ഭക്ഷണവും മാപ്പിളവിദ്യാത്ഥികളിൽ ഓരോരുത്തക്ക് ഓരോ കോറനേഷൻ മെഡലും കൊടുത്തിരിക്കുന്നു. മേപ്പടി ബാലികാസ്കൂളിലെ കുട്ടികൾക്ക് ഹേഡ് കൺസ്റ്റേബൾ മിസ്റ്റർഅച്ചുതൻനായര് സ്വന്ത ചെലവിന്മേൽ ചായയും മധുരപലഹാരങ്ങളും വേണ്ടുവോളം കൊടുത്തു, കുട്ടികളെ തൃപ്തിപ്പെടുത്തിയിരിക്കുന്നു.

**മുല്ലശ്ശേരി.**

പട്ടാഭിഷേക മഹോത്സവം മുല്ലശ്ശേരി വെച്ചും വളരെ കേമമായി കൊണ്ടാടിയിരിക്കുന്നു. 12-ാംനു-യത്തെ ഘോഷയാത്ര ഈ രാജ്യത്ത് മുമ്പ് ഒരു കാലത്തും ഉണ്ടാവാത്ത വിധം ഭംഗിയായി കഴിഞ്ഞു. കുട്ടികൾക്ക് ചായ പലഹാരം കൊടുത്തതിന്നുപുറമെ സാധുക്കൾക്ക് അന്നദാനം ധാരാളം ഉണ്ടായി. ഡിസേമ്പ്ര 7-ാംനു- കമ്മിററിക്കാരുടെ വക പൊതുവായും 11-ാംനു- ഹൈക്കോട്ടുവക്കീൽ സി. കൃഷ്ണൻ അവർകളുടെ വകയായും 12-ാംനു- ഉളളനാട്ട് മൂത്ത പണിക്കരവർകളുടെ വകയായും കഞ്ഞി പകച്ചയുണ്ടായിരുന്നു. ഘോഷയാത്രയിൽ കൂടിയവൎക്കെല്ലാം ചങ്ങരംകുമരത്ത് പാറക്കുട്ടി അവർകൾ ശക്കരവെള്ളം കൊടുക്കുകയുണ്ടായി. ഘോഷയാത്ര കൊച്ചിസ്സീമ

വരെ പോയ്യിന്നശേഷം മല്ലശ്ശേരി സ്കൂളിൽ ഏകദേശം 7 മണിക്ക് മടങ്ങി എത്തി. അപ്പോൾ കരിമരുന്നു പ്രയോഗവും ഉണ്ടായിരുന്നു. കമ്മററി പ്രസിഡെണ്ട് എ. പി. സുബ്രഹ്മണ്യയ്യർ അവർകളുടേയും സിക്രട്ടേരി പി. വി. ചാക്കൊ അവർകളുടേയും അദ്ധ്വാനവും ശ്രമവും വളരെ ശ്ലാഘിക്കത്തക്ക വിധമായിരുന്നു.

## പറളി (പാലക്കാട്.)

തെന്നൂർ, കിണാവല്ലൂർ, എടത്ത്ര ഈ അംശങ്ങളിലെ അധികാരിമാരുടേയും സബ്ബ് റജിസ്ത്രാരുടേയും അശ്രാന്തപരിശ്രമത്താൽ മേപ്പടി അംശങ്ങളിൽ പട്ടാഭിഷേക മഹോത്സവം യോഗ്യതയോടെ കഴിഞ്ഞുകൂടി. സാധുക്കൾക്ക് ഭക്ഷണം കൊടുക്കുക സ്കൂൾകുട്ടികൾക്ക് കാപ്പി പലഹാരങ്ങൾ കൊടുക്കുക മുതലായവ അഭിനന്ദനീയമായ വിധത്തിൽ നിർവ്വഹിച്ചിരിക്കുന്നു. ക്ഷേത്രങ്ങളിൽ നിറമാല, നിറവിളക്ക്, നിവേദ്യം, പുഷ്പാഞ്ജലി എന്നിവ വിശേഷരീതിയിൽ കഴിപ്പിച്ചു. അതാതു അംശങ്ങളിലെ പബ്ലിക്ക് സ്ഥലങ്ങളിൽവെച്ചു ഉച്ചക്ക് 12 മണിക്കു കൃത്യമായി വിളംബരം വായിച്ചു. എഴുന്നെള്ളത്തു മുതലായവ ഉച്ചക്കു ഉണ്ടായ്യിന്ന പുറമെ വൈകുന്നേരം 8-8½ മണിയോടുകൂടി എടത്ത്ര, കിണാവല്ലൂർ, തെന്നൂർ അംശങ്ങളിൽനിന്നു ഘോഷയാത്ര, പറളി സബ്ബറജിസ്ത്രാപ്പീസ്സിൻസന്നിധിയിൽ എത്തി. തേന്നൂരിൽ നിന്നുള്ളത് ആനപ്പുറത്ത് വെൺകൊററക്കുട, തഴ, വെഞ്ചാമരങ്ങളോടുകൂടിയായിരുന്നു. കിണാവല്ലൂർനിന്നു മനോഹരമായ പല്ലക്കിലായിരുന്നു. എടത്ത്രയിൽനിന്നുള്ളതു ഗോരഥത്തിലായിരുന്നു. രഥത്തിന്റെ മുമ്പിൽ പലിശയും വാളും ധരിച്ചുകൊണ്ടു സേവകന്മാർ നടന്നിരുന്നു. വേണ്ടവണ്ണം എല്ലാവക്കും ദീപപ്രകാശം ഉണ്ടായിരുന്നു. പറളി വിശേഷകർമ്മം ഓട്ടുകമ്പനി മുതലായ സ്ഥലങ്ങൾ വിവിധാലങ്കാരങ്ങളെകൊണ്ടും ദീപാവലികളെകൊണ്ടും മനോഹരമായി ശോഭിപ്പിച്ചിരുന്നു. ഓട്ടുകമ്പനി മാനേജർ മിസ്റ്റർ ഉലകനാഥനാശാരിയുടെ പരിശ്രമം കേമമായുണ്ടായിരുന്നു

## കൊല്ലങ്കോട്:

വെങ്ങനാട് എന്നു പറയുന്ന പ്രദേശത്തിൽ ഉൾപ്പെട്ട മുതലമട, കിഴക്കെത്തറ, കൊല്ലങ്കോട്, പയ്യല്ലൂർ, പനങ്ങാട്ടിരി, വട്ടക്കാട്,

എലവഞ്ചേരി, വടവന്നൂർ എന്നീ അംശങ്ങളിൽനിന്ന് പിരിക്കപ്പെട്ട വരിസംഖ്യയിൽ അധികവും കൊല്ലങ്കോട്ടാണ് ചെലവഴിച്ചത്. കൊല്ലങ്കോട്ട രാജഗോപാലൻ തമ്പാനവർകളായിരുന്ന ഒബ്ബ്വാർ ആഘോഷകമ്മററിയിൽ പ്രസിഡണ്ടായിരുന്നത്. വിദ്യാർത്ഥികളുടെ വിനോദങ്ങൾ കഴിഞ്ഞ മത്സരപരീക്ഷയിൽ ജയിച്ചവർക്ക് കൊല്ലങ്കോട്ട് എളയറാണി അവർകളുടെ വകയായി സമ്മാനങ്ങൾ കൊടുക്കപ്പെട്ടു. ബഹുമാനപ്പെട്ട രാജാ വാസുദേവരാജാവവർകളുടെ വകയായി 3000-ത്തിൽ അധികം അഗതികൾക്ക് സുഭിക്ഷമായി ഭക്ഷണം കൊടുക്കയുണ്ടായി. വിദ്യാർത്ഥികളുടെ വകയായി ഒരു നാടകവും ഉണ്ടായിരുന്നു. ഇതൊക്കെ ഡിസെമ്പ്ര് 10-ം 11-ം തിയ്യതികളിൽ കഴിഞ്ഞു. 12-ാംനു- വിളംബരവായന, സമുദായസഭ, ഘോഷയാത്ര, കരിമരുന്ന്പ്രയോഗം തുടങ്ങിയുള്ള ആഘോഷങ്ങളൊക്കെ നടത്തി. വിളംബരം സബ്ബ്റജിസ്ത്രാർ ഐ. ഗോപാലമേനോനവർകളാണ് വായിച്ചത്. "ബ്രിട്ടീഷ്ഭരണംകൊണ്ട് ഇന്ത്യക്കാർക്കുണ്ടായ ഗുണങ്ങൾ" എന്ന വിഷയത്തെപ്പററി പി. ഗോപാലൻനായരവർകളുടെ ഒരു പ്രസംഗവും ഉണ്ടായിരുന്നു. കൊല്ലങ്കോട്ടിലെ ആഘോഷങ്ങൾ വളരെ പുരുഷാരത്തെ ആകർഷിച്ചിരുന്നു. ഇതിന്നൊക്കെ കാരണഭൂതന്മാരായ, മെസേർസ് രാജഗോപാലൻതമ്പാൻ, ഐ. ഗോപാലമേനോൻ, റവന്യൂഇൻസ്പക്ടർ, തുടങ്ങിയവരേയും കമ്മിററിമെമ്പർമാരായി കഴിയുന്ന ശ്രമംചെയ്ത 37 പേരേയും അഭിനന്ദിക്കേണ്ടതാണ്.

**കൊടുവായൂര്.**

ബോയ്സെക്കണ്ടറിസ്കൂളിന്ന മുൻവശത്ത് പ്രത്യേകം കെട്ടിയ പന്തലിൽവെച്ചാണ് ഇവിടെ ആഘോഷങ്ങൾ നടത്തിയത്. 7-ാംനു- ഒരു കഥകളിയുണ്ടായി. 11-ാംനു- വിദ്യാർത്ഥികളുടെ വിനോദങ്ങൾ കഴിഞ്ഞതിന്നുശേഷം സമ്മാനങ്ങൾ കൊടുക്കപ്പെട്ടു. 12-ാംനു- രാജദമ്പതിമാരുടെ ഛായാപടങ്ങൾ പന്തലിൽ ആഘോഷത്തോടെ എഴുന്നെള്ളിച്ച്കൊണ്ടുവന്നുവെച്ച് 12 മണിക്ക് സബ്ബ്റജിസ്ത്രാർ വിളംബരം വായിച്ചു. ഭൂപാലമംഗളഗാനവും കതിനവെടികളും ഇതിനെ പിന്തുടൎന്നു. കുതിരവട്ടത്ത് നായരവർകളുടെ

ചെമ്പവിദന്മേൽ സ്ഥലത്തെ എല്ലാ അഗതികൾക്കും സുഭിക്ഷമായി ഭക്ഷണം കൊടുത്തു. കൊടുവായ്യൂരംശം അധികാരി മിസ്റ്റർ കൃഷ്ണൻകുട്ടി ഗുരിക്കളുടെ വകയായിവിദ്യാൎത്ഥികളെയെല്ലാം സല്ക്കരിച്ചു. പലവിധമായ ആഘോഷത്തോടെ പുറപ്പെട്ട് ഘോഷയാത്ര 4 മണിക്ക് പുതുനഗരത്തിൽ എത്തി. എന്തൊ ചില അമംഗളങ്ങൾ അവിടെ വെച്ച് ഉണ്ടാകനിമിത്തം ഘോഷയാത്ര പന്തലിലേക്ക് തന്നെ മടങ്ങി. മേല്പറയപ്പെട്ട അമംഗളമൊഴികെ ആഘോഷങ്ങൾ എല്ലാം ഭംഗിയായി കഴിഞ്ഞുകൂടി.

**താനൂര്.**

ഡിസമ്പ്ര 7-ാംനു- മുതൽക്കതന്നെ ഇവിടെ ആഘോഷാരംഭമായി. മെസെൎസ്സ്, സ്റ്റേഷനാപ്പര് ഉപ്പോട്ട നാരായണൻ, സബ്ബ്പോസ്റ്റുമാസ്റ്റർ മുള്ളങ്കണ്ടി കണക്കൻ, അംശം അധികാരി കലിക്കരെ നാരായണമേനോൻ, വലിയ ഒരു കച്ചവടക്കാരനും യോഗ്യനുമായ കുന്നമേൽ മൊയ്തീൻകുട്ടി, പാക്കിനെട്ടർ കനോത്ത് ഗോവിന്ദൻ, എരസ്സുക്കാനകത്ത് മഹമ്മതുട്ടി, പി. വി. കുഞ്ഞാവുട്ടി, പുതിയമാളിയക്കൽ പരീക്കുട്ടി എന്ന കുഞ്ഞിബാവ, കൊല്ലീരി കണ്ണൻമേനോൻ, തൈക്കൊട്ട് മഠപ്രം കാൎയ്യസ്ഥൻ വി. നാരായണനമ്പി, എ. എം. കുഞ്ഞിമൊയ്തീൻകുട്ടി, അസിസ്റ്റാണ്ട് സ്റ്റേഷൻമാസ്റ്റർ ആദിമൂലം പിള്ളമുതലായവരും മററുപലരും ഈ മഹോത്സവത്തിന്നായി അത്യുത്സാഹം ചെയ്തിട്ടുണ്ട്. 12-ാംനു- 2000-ൽപരം സാധുക്കൾക്ക അരിയും പൈസ്സയും 200-ൽ അധികം വിദ്യാൎത്ഥികൾക്ക ചായയും പലഹാരങ്ങളും കൊടുത്തു. താനൂര് ബഞ്ചാർ പ്രസിഡെണ്ട് മിസ്റ്റർ വി. സുബ്രഹ്മണ്യയ്യരും മററുംകൂടി ഏകദേശം 10 മണിക്ക് സബ്ബ് റജിസ്ത്രാപ്പീസ്സിൽനിന്നും താനൂര് ഹിന്തുബോഡ് സ്കൂൾകുട്ടികൾ മാസ്റ്റർമാരോടുംകൂടി സ്കൂളിൽനിന്നും പുറപ്പെട്ട രണ്ടു യോഗക്കാരും തമ്മിൽചേൎന്ന നഗരത്തിൽകൂടി ഒരു ഘോഷയാത്രചെയ്കയും നഗരം മാപ്പിളസ്കൂൾകുട്ടികളോടും മററും ചേൎന്ന 12 മണിക്ക്മുമ്പ ബഞ്ചാർ പന്തലിൽ എത്തുകയും ചെയ്തു. 12 മണിക്ക് പ്രസിഡെണ്ട് അവർകൾ വിളംബരം വായിച്ചു. എല്ലാ സ്കൂൾകുട്ടികൾക്കും മെഡൽ സമ്മാനിച്ചു. രാത്രിയിൽ കരിമരുന്നിൻപ്ര

യോഗവും പകൽ 3 മണി മുതൽ 5 മണി വരെ ഗവൎമ്മേണ്ട് ഫിഷറി ഡിപ്പാൎട്ടുമെണ്ടുകാരുടെ വകയായി പലെ തമാശകളും, കുട്ടികൾക്ക് പലഹാരം കൊടുക്കലും മററും വളരെ നന്നായി കഴിച്ചുകൂട്ടി. ഇതിൽ ഫിഷറീസ്സ് ഡിപ്പാൎട്ടുമെണ്ടിലെ ഒരു ക്ലൎക്കായ മിസ്റ്റർ ഗോപാലൻ വളരെ ഉത്സാഹിച്ചു അദ്ധ്വാനിച്ചിട്ടുണ്ട്.

ഇവിടുത്തെ ദർബ്ബാർ പന്തൽ വളരെ വിശേഷപ്പെട്ടതും ആയതിന്റെ പ്ലാനും മേൽനോട്ടവും പോസ്റ്റമാസ്റ്റർ എം. ഒണക്കൻ അവർകളുടേതും ഇതിന്റെ ചിലവു മുഴുവൻ കുന്നുമ്മേൽ മൊയ്തീൻകുട്ടി അവർകളുടേതുമാണ്. പന്തലിൽ വിതാനിച്ചിട്ടുള്ള ചിത്രപണികൾ ചെയ്യുതു മിസ്റ്റർ തത്തക്കേളുവും മിസ്റ്റർ ആദിമൂലംപിള്ളയും ആകുന്നു. പരിയാപുരം, രായിരിമംഗലം, കേരളാധീശപുരം, ഒഴൂര് ഈ അംശക്കാരുടെ ഘോഷയാത്രകൾ താനൂർ ദബ്ബാർ പന്തലിൽ വന്നു മടങ്ങിപ്പോയിരുന്നു.

വണ്ടൂര്.

സബ്ബ് റജിസ്ത്രാർ വടക്കത്ത് പഞ്ചുമേനോൻ അവർകളുടേയും പോലീസ്സ് ഇൻസ്പക്ടർ പന്നിക്കോട്ട കുഞ്ഞിക്കേളുമേനോൻ അവർകളുടേയും റവന്യൂ ഇൻസ്പക്ടർ കെ. പി. പഞ്ഞൻ അവർകളുടേയും പങ്ങിണിക്കോട്ട വേലുനായരവർകളുടേയും വാണിയമ്പലം അധികാരി കറളിക്കാട്ടിൽ ഉണ്ണിഅസ്സൻ അവർകളുടേയും അത്യുത്സാഹത്തിന്മേൽ ഈ ദിക്കിലെ വലിയ ജന്മികളുടേയും സാധുക്കളുടേയും സഹായംകൊണ്ട് കിരീടധാരണമഹോത്സവത്തെ ഇവിടെവെച്ചു ഘോഷമായി നടത്തിയിരിക്കുന്നു. 12-ാംനു- മൂവ്വായിരത്തിൽ അധികം ജനങ്ങൾ മൃഷ്ടാന്നമായി ഭുജിച്ചു. 11 മണിക്കു മുമ്പായി വിളംബരവായനക്കു അലങ്കാരം ചെയ്യു തെയ്യാറാക്കിയിരുന്ന സബ്ബ് റജിസ്ത്രാപ്പീസ്സ് ഉമ്മരത്തുള്ള മനോഹരമായ ദർബാർ പന്തലിൽ സൎവ്വജനങ്ങളും ഹാജരായി. ദർബാർ സഭയിൽ പ്രസിഡേണ്ടായി വണ്ടൂരിലെ പുരാതന മുസൽമാൻ തറവാട്ടുകാരായ കറളിക്കാട്ടിൽ സർട്ടിഫിക്കെററ് ഹോൾഡർ ആയ മൂസ്സക്കുട്ടിഹാജിയാര് അവർകളുടെ പിൻഗാമി ആയ വലിയ അയിതുഹാജി അവർകളെ തിരഞ്ഞെടുക്കുകയും അദ്ദേഹത്തിന്റെ മുഖപ്രസംഗം ക

ഴിഞ്ഞ ഉടനെ സബ്ബ് റജിസ്ട്രാർ മിസ്റ്റർ പഞ്ചുമേനോൻ ദർബാർ വിളംബരം വായിക്കയും ചെയ്തു. ഉടനെ എല്ലാവരും മംഗളപ്രാർത്ഥനയോടെ ഹസ്തതാഡനം ചെയ്കയും കതിനവെടികളും മററും പല വിധമായ സന്തോഷാഘോഷങ്ങൾ നടത്തുകയും ഉണ്ടായി. ഉടനെ തന്നെ വണ്ടൂര് പോസ്റ്റുമാസ്റ്റർ മിസ്റ്റർ ശങ്കരയ്യർ ഹിന്തുസ്ഥാനിയിലും മലയാളത്തിലും മംഗളഗാനങ്ങൾ ചെയ്കയുണ്ടായി. സ്കൂൾകുട്ടികളുടെ മംഗളശ്ലോകങ്ങളും പാട്ടുകളും കഴിഞ്ഞതിന്നുശേഷം അവക്കു മെഡൽ സമ്മാനംചെയ്തു. സ്കൂൾകുട്ടികൾക്കു ചായപലഹാരസൽക്കാരം ഇതിന്നുശേഷമായിരുന്നു. ഇതിന്നുശേഷം ആനപ്പുറത്ത് രാജദമ്പതിമാരുടെ പടങ്ങൾ എഴുന്നള്ളിച്ച് ഒരു ഘോഷയാത്ര പുറപ്പെട്ട് ബജാരിൽകൂടി വരുമ്പോൾ വണ്ടൂര് രാജാ എന്ന സ്ഥാനപ്പേരുള്ള ധർമ്മതല്പരനായ നടുവത്ത് നമ്പൂതിരിപ്പാട്ടിലെ ആനപ്പുറത്ത് പുന്നപ്പാലംശം അധികാരി വന്നു. കുളത്തിൽ രാമൻ നായരുടെയും നടുവത്ത് നമ്പൂതിരിപ്പാട്ടിലെയും ഉത്സാഹത്തിൽ പുന്നപ്പാല അംശത്തിൽനിന്ന ഒരു ഘോഷയാത്ര വണ്ടൂര് ബെജാരിൽ വന്നു എതിരേല്ക്കുകയും അതോടുകൂടി ഘോഷയാത്ര ചെയ്തു വൈകുന്നേരം 6 മണിക്കു ദർബാർ പന്തലിൽ മടങ്ങി വരികയും ചെയ്തു. പന്തലിൽ എത്തിയ ഉടനെ കുരിക്കന്മാരുടെ പാട്ടുകളും മറിച്ചലും കഴിഞ്ഞതിന്നുശേഷം കരിമരുന്നുപ്രയോഗം രാത്രി 12 മണി വരെ ഉണ്ടായി. ഹിന്തുക്കളുടെ ദേവാലയങ്ങളിലും മുസൽമാൻ പള്ളിയിലും പ്രാർത്ഥനകളും ദീപാവലിയും മററു പലവിധമായ വഴിപാടുകളും ചെയ്തിരുന്നു.

ചെറുപ്പുള്ളശ്ശേരി:

ഡിസെമ്പ്ര 12-ാംനു- പത്തരമണിയായപ്പോൾ ദേവസ്വം ഊരാളന്മാരായ നെടുങ്ങാതിരിപ്പാടും, നമ്പിയാതിരിപ്പാടും അകമ്പടികളോടുകൂടി പോലീസ്സ് സ്റ്റേഷന്നു മുൻവശം എത്തി. അവിടെ നിന്നു പ്രമാണപ്പെട്ടവരൊക്കെകൂടി ഒരു ഘോഷയാത്ര പുറപ്പെട്ടു. നെല്ലായി അംശക്കാരുടെ ആഘോഷങ്ങളും ചെറുപ്പുള്ളശ്ശേരിക്കാരോടു യോജിച്ചാണ് നടത്തിയിരുന്നത്. നെല്ലായി വിളംബരം

വായിപ്പാൻ പ്രത്യേകപന്തൽ കെട്ടിയിരുന്നു. ചെറുപ്പുള്ളശ്ശേരി ബോഡ്‌സ്കൂളിൽവെച്ചാണ് സബ്ബ്‌റജിസ്ട്രാർ വിളംബരം വായിച്ചത്. 300-ൽ പരം വിദ്യാൎത്ഥികളെ സല്ക്കരിക്കയും 1000-ത്തിൽപരം അഗതികൾക്ക് ഭക്ഷണം കൊടുക്കുകയും ഒക്കെ 12-ാംനു-തന്നെ നിവൃത്തിച്ചു. മൂന്നുമണിക്ക്ശേഷം 1905-ൽ തിരുമേനികളുടെ ഇന്ത്യയിലേക്കുള്ള ആഗമനത്തിന്റെ സ്മാരകമായി സ്ഥാപിച്ച വിക്ടോറിയാ മേറി ബാലിക സ്കൂളിൽ ഒരു യോഗംകൂടി. വളരെ സ്ത്രീകൾ ഈ അവസരത്തിൽ അവിടെ എത്തിച്ചേൎന്നിട്ടുണ്ടായിരുന്നു. ബാലിക വിദ്യാൎത്ഥിനികൾക്ക് പരക്കെ മെഡൽ സമ്മാനമുണ്ടായതിന്നുപുറമെ വക്കീൽ കോരുനായരവർകളുടെവകയായി സംഗീതത്തിൽ അതി വാസനയുള്ള ഒരു പെൺകുട്ടിക്ക് ഒരു പ്രത്യേക മെഡലും സമ്മാനിച്ചിരുന്നു. ചെറുപ്പുള്ളശ്ശേരിയിലേയും നെല്ലായയിലേയും പട്ടാഭിഷേക ആഘോഷങ്ങൾ വിജയമായി കലാശിപ്പിപ്പാൻ ശ്രമിച്ചവരായ മെസേർസ് നെടുങ്ങാതിരിപ്പാട്, നമ്പിയാതിരിപ്പാട് (ചെറുപ്പുള്ളശ്ശേരി ദേവസ്വം ഊരാളന്മാർ) എ. എ. കൃഷ്ണയ്യര് (സബ്ബ്‌റജിസ്ട്രാർ) കെ. കുഞ്ഞമ്പു (ഹേഡ്കൺസ്റ്റേബൾ) കെ. പി. ഗോപാലമേനോൻ, (ചെറുപ്പുള്ളശ്ശേരി അധികാരി) എൻ. വീ. ശങ്കരനുണ്ണിവാരിയർ (നെല്ലായ അധികാരി) പി. കേളുമേനോൻ (സാൾട്ട് സബ്ബ് ഇൻസ്പെക്ടർ) വി. ശങ്കുണ്ണിമേനോൻ (സ്കൂൾമാസ്റ്റർ) പി. ആർ. കൃഷ്ണയ്യർ, കെ. പി. രാഘവവാരിയർ മുതലായവരെ അഭിനന്ദിക്കേണ്ടതാണ്.

**മണ്ണാർക്കാട്.**

സ്ഥലത്തെ പോലീസ്സ് സ്റ്റേഷനിൽ അതിമനോഹരമായി നിൎമ്മിക്കപ്പെട്ട ഛപ്പർ പന്തലിൽ 12-ാംനു- രാവിലെ 11 മണിക്ക് എത്തിച്ചേരുവാൻ നിശ്ചയിച്ചതിന്ന് അനുസരിച്ച് സൎവ്വജനങ്ങളും എത്തിച്ചേരുകയും രാജകീയവിളംബരം വായിക്കേണ്ട സമയമായ 12 മണിക്ക് സ്ഥലം സബ്ബ്‌റജിസ്ട്രാർ പി. ഗോവിന്ദമേനോൻ അവർകൾ വിളംബരം വായിച്ചതിന്നുശേഷം ബ്രിട്ടീഷ് രാജ്യഭരണത്തിലുള്ള ഫലങ്ങളേയും ചക്രവൎത്തി തിരുമനസ്സിലെ ഗുണങ്ങളേയും പ്രശംസിച്ചും അഗ്രാസനർ എൻ. നഞ്ചപ്പൻശെ

ട്ട്യാര അവർകളും, ടി. എൻ. പെററിയപ്പൻശെട്ട്യാര അവർകളും പ്രസംഗിച്ചതിന്നുശേഷം സാധുക്കൾക്ക് അരിയും ഹിന്തുസ്സാം, മാപ്പിളസ്സാം കുട്ടികൾക്ക് ചായപലഹാരങ്ങളും കൊടുത്തതിൽപിന്നെ എത്രയും വിശേഷമായി അലങ്കരിക്കപ്പെട്ട പല്ലക്കിൽ മഹാരാജാവ് തിരുമനസ്സിലെ ഛായാപടം വെച്ച് ആനയോടും നാഗസ്വരം മുതലായ വാദ്യങ്ങളോടുംകൂടി നഗരപ്രദക്ഷിണം ചെയ്യുകയും രാത്രി 10 മണിക്ക് കരിമരുന്ന് കത്തിക്കുകയും ചെയ്ത് എല്ലാവരും സന്തോഷത്തോടെ പിരിഞ്ഞു പോവുകയും ചെയ്തു. ഇതിനെല്ലാം കാരണഭൂതനായ മണ്ണാർക്കാട്ട് മൂപ്പിൽനായർ അവർകളേയും ഈ ശുഭകാര്യം നിർവ്വിഘ്നമായി കലാശിപ്പിക്കേണ്ടതിന്നു അത്യുത്സാഹം ചെയ്ത സബ്ബ് റജിസ്ട്രാർ പി. ഗോവിന്ദമേനോൻ അവർകൾ, സബ്ബ് ഇൻസ്പെക്ടർ മൊയ്തീൻഅവർകൾ, ടി. എസ്സ്. നാരായണമേനോൻ അവർകൾ, എൻ. കൃഷ്ണപ്പൻശെട്ട്യാര് അവർകൾ, സിഡരാമൻശെട്ട്യാര് അവർകൾ, ടി. എൻ. കൃഷ്ണപ്പൻശെട്ട്യാരവർകൾ മുതലായ കമ്മററിമെമ്പർമാരേയും അഭിനന്ദിക്കേണ്ടതാണ്. കോഴിക്കോട്ട് ബോർഡിന്നു പോകേണ്ടിവന്ന കല്ലടി മൊയ്തുട്ടിസാഹിബ് അവർകളും കഴിയുന്ന ഒത്താശകൾ ഒക്കെ ചെയ്തിരുന്നു. മണ്ണാർക്കാട്ട് എളയനായരവർകളുടെ വകയായി പ്രത്യേകം ചില ആഘോഷങ്ങളും ധർമ്മങ്ങളും നടത്തിയിരുന്നു. നായരവർകളുടെ ക്ഷേത്രങ്ങളിൽ വഴിവാടുകളും പ്രാർത്ഥനകളും ഭംഗിയായി നടത്തുകയുണ്ടായിട്ടുണ്ട്.

**കുന്നമംഗലം—ചാത്തമംഗലം.**

ഇവിടെ പട്ടാഭിഷേകാഘോഷങ്ങൾ ഡിസേമ്പ്ര 9-ാംനു- ആരംഭിച്ചു. അന്ന് മണ്ണിലേടത്തിൽ മൂപ്പിൽനായരവർകളുടെ വകയായി ബ്രാഹ്മണസദ്യയും, പ്രമാണിസദ്യയും, സാധുക്കൾക്ക് കഞ്ഞിപകർച്ചയും ഉണ്ടായിരുന്നു. കുന്നമംഗലം സബ്ബ്റജിസ്ട്രാറും ചാത്തമംഗലം, കുന്നമംഗലം, ചെറുകുളത്തൂർ എന്നീ അംശങ്ങളിലെ അധികാരിമാരും മണ്ണത്തൂര് കോമുപടനായരവർകൾ തുടങ്ങി വളരെ പ്രമാണികളും അന്ന് അവിടെ കൂടിയിരുന്നു. ഭക്ഷണാനന്തരം കുന്നമംഗലം സബ്ബ്റജിസ്ട്രാപ്പീസ്സിലെ എല്ലാവരും കൂടി ഒരു

ഘോഷയാത്രയായി പോയി. ആനപ്പുറത്തു രാജദമ്പതിമാരുടെ പടങ്ങൾ എഴുന്നെള്ളിച്ചു വാദ്യഘോഷങ്ങളോടുകൂടിപ്പോയ ഈ ഘോഷയാത്രയിൽ അസംഖ്യം പുരുഷാരം കൂടിയിരുന്നു. 10-ാംനു- ഞായറാഴ്ചയും കഴിഞ്ഞു 11-ാംനു- ചാത്തമംഗലം ബോഡ്സ്കൂളിൽ വെച്ച് വിദ്യാൎത്ഥികൾക്കു ക്ഷേമമായ നിലയിൽ സൽക്കാരമുണ്ടായി. ഇതിന്റെ ചെലവ് മണ്ണുത്തൂര് നാരായണപ്പണിക്കരവർകളുടെ വകയായിരുന്നു. സ്കൂളിൽ വെച്ച് അന്നുതന്നെ ഒരു സഭ കൂടുകയും പട്ടാഭിഷേകത്തെപ്പററി മണ്ണിലെടത്തിൽ കണ്ടപ്പുണ്ണിനായരവർകൾ ഒരു പ്രസംഗം ചെയ്കയും ചെയ്തിരുന്നു. വിളംബരവായനക്കും മററുമായി അതിമനോഹരമായ വിധത്തിൽ അലങ്കരിക്കപ്പെട്ട സബ്ബ്റജിസ്ത്രാപ്പീസ്സിൽവെച്ച് 8 മണി മുതൽ 11 മണി വരെ സാധുക്കൾക്ക് അരിയളവായിരുന്നു. ആപ്പീസ്സിന്റെ പൂമുഖത്ത് ഒരു മേശമേൽ രാജദമ്പതിമാരുടെ പടങ്ങൾ അലങ്കരിച്ചു വെച്ചിരുന്നു. മണ്ണിലെടത്തിൽ വലിയനായരവർകൾ കോഴിക്കോട്ട് ദർബ്ബാറിന്നു പോകേണ്ടി വന്നതിനാൽ അനന്തിരവൻ ചെറിയ ചാപ്പുണ്ണിനായരവർകൾ പ്രതിനിധിയായുണ്ടായിരുന്നു. സബ്ബ്റജിസ്ത്രാർ വിളംബരം വായിച്ചതിനെ അഭിവാദ്യം ചെയ്തുംകൊണ്ട് കതിനവെടികൾ പൊട്ടി. മണ്ണിലെടത്തിൽ കണ്ടപ്പുണ്ണിനായരവർകളുടെ വകയായി പ്രശസ്തിസ്തോത്രങ്ങൾ ചൊല്ലലും വിദ്യാൎത്ഥികളുടെ വകയായി ഭൂപാലമംഗളം ചൊല്ലലും കഴിഞ്ഞതിന്നുശേഷം വിദ്യാൎത്ഥികൾക്ക് മെഡലുകൾ സമ്മാനിക്കയും ചില പ്രസംഗങ്ങൾ നടത്തുകയും ചെയ്തു. മൂന്നുമണി സമയമായപ്പോൾ ചൂലൂര് സംഘക്കാർ പലവിധമായ വാദ്യഘോഷങ്ങളോടും വിനോദങ്ങളോടും കൂടി ഒരു ഘോഷയാത്രയായി കുന്നമംഗലത്തെത്തി. ആ ഘോഷയാത്രക്കാരെ, കുന്നമംഗലം അംശം അധികാരിയും, ചെറുകുളത്തൂരംശം അധികാരിയും ഒരു ഘോഷയാത്രയായി ചെന്നു എതിരേററു കൊണ്ടുവന്നു. എല്ലാ ഘോഷയാത്രയിലും രാജദമ്പതിമാരുടെ പടങ്ങൾ ആനപ്പുറത്തെഴുന്നള്ളിച്ചിരുന്നിരുന്നു. ഒടുവിൽ ഘോഷയാത്രക്കാര് ചാത്തമംഗലം അംശക്കച്ചേരിയിൽ എത്തി വിശ്രമിച്ചു. അവിടെ പലവിധമായ വിനോദങ്ങളും ഉണ്ടായിരു

ന്നു. മണ്ണിലെടം വക സകല ക്ഷേത്രങ്ങളിലും ഈ ദിവസം പ്രമാണിച്ച് പലവിധമായ അടിയന്തരങ്ങളും വഴിപാടുകളും നടത്തിയിരുന്നു.

**നടുവണ്ണൂര്.**

സബ്ബ്റജിസ്ട്രാർ കെ. രാമുണ്ണിമേനവൻ അവർകളുടേയും നടുവണ്ണൂര് അംശം അധികാരി ഗണപതിയെന്നു പേരായ ഞാനശ്ശേരി അച്ഛൻ അവർകളുടേയും മറ്റും പരിശ്രമത്താൽ 200 ക. യിൽ അധികം വരിയിട്ടെടുത്തു പട്ടാഭിഷേക ദിവസം ആഘോഷങ്ങൾ ഭംഗിയായി നടത്തിയിരിക്കുന്നു. പ്രത്യേകം ഉണ്ടാക്കിയിരുന്ന പന്തലിൽ ഡിസെമ്പ്ര 12-ാംനു- 11 മണിക്കുതന്നെ വിദ്യാർത്ഥികളും മാസ്റ്റർമാരും പൌരന്മാരും ഒക്കെ എത്തിച്ചേർന്നിരുന്നു. തെക്കേടത്ത് കോവിലകത്ത് എളയരാജാവവർകൾ അകമ്പടിക്കാരോടുകൂടി ആഘോഷമായി പന്തലിൽ വന്നുചേർന്നു. 12 മണിക്ക് സബ്ബ്റജിസ്ട്രാർ വിളംബരം വായിച്ചതിന്നുശേഷം വിദ്യാർത്ഥികൾക്ക് സല്ക്കാരമുണ്ടായി. പിന്നീട് പറയജാതിക്കാർക്ക് ചോറും, സാധുക്കൾക്ക് അരിയും കൊടുത്തു. പിന്നെ രാജദമ്പതിമാരുടെ പടങ്ങൾ എഴുന്നെള്ളിച്ച് ദേശാന്തരങ്ങളിൽ ഒരു ഘോഷയാത്ര പോകയും മടങ്ങി വന്ന് ദീപാവലി മുതലായ മററ് ആഘോഷങ്ങൾ കൂട്ടുകയും ചെയ്തിരുന്നു. പട്ടാഭിഷേക സ്മാരകമായി ഇവിടെ ഒരു സ്കൂൾ സ്ഥാപിപ്പാൻ തീച്ചപ്പെടുത്തിയത് പ്രത്യേകം പ്രസ്താവയോഗ്യമാണ്.

**തിരുവള്ളൂര്.**

സബ്ബ്റജിസ്ട്രാർ എ. ഗോപാലമേനവൻ അവർകളും അധികാരി കണ്ണക്കുറുപ്പ് അവർകളും നാട്ടുപ്രമാണികളുംകൂടി ഇവിടുത്തെ ആഘോഷങ്ങൾ ഭംഗിയായി കഴിച്ചിരുന്നു. ഏകദേശം 100 ക യോളം ഇവിടെ പിരിച്ച് ചെലവഴിച്ചിരുന്നു. വിളംബരവായന കഴിഞ്ഞു അഭിഷേക പ്രശസ്തിസ്തോത്രങ്ങൾ ചൊല്ലലും സദിരും കഴിഞ്ഞതിന്ന് ശേഷം സ്കൂൾകുട്ടികളെ സല്ക്കരിക്കയും സാധുക്കൾക്ക് ഭക്ഷണം കൊടുക്കകയുംചെയ്തു. സബ്ബ്റജിസ്ട്രാർ

അവർകളുടെ ഭാൎയ്യയുടെവകയായി പെൺകുട്ടികൾക്ക് പ്രത്യേകം സല്ക്കാരമുണ്ടായിരുന്നു. ഘോഷയാത്ര, ദീപാവലി മുതലായതും ഭംഗിയായി കഴിഞ്ഞുകൂടി.

വില്യാപ്പള്ളി.

സബ്ബ്‌റജിസ്ത്രാർ പി. കൃഷ്ണമേനവൻ അവർകളുടേയും, അംശം അധികാരിയുടേയും, റജിസ്ത്രാപ്പീസ്സ് വേണ്ടർ മിസ്റ്റർ കുഞ്ഞമ്മുള്ള, മിസ്റ്റർ പുത്തൻപുരയിൽ മൊയ്തീൻ ഇവരുടേയും പരിശ്രമത്താൽ 140 ക യോളം പിരിച്ച് ആഘോഷങ്ങൾ വെടിപ്പായി കഴിച്ചുകൂട്ടിയിരിക്കുന്നു. 12-ാംനു- രാവിലെ സാധുക്കൾക്ക് കഞ്ഞി കൊടുത്ത് കഴിഞ്ഞതിന്നുശേഷം കുറുക്കാട്ട് വലിയകുറുപ്പ് അവർകളുടെ ചെലവിന്മേൽ വിദ്യാൎത്ഥികൾക്ക് സല്ക്കാരവും ഉണ്ടായി. സബ്ബ്‌റജിസ്ത്രാർ വിളംബരം വായിച്ച് കഴിഞ്ഞതിന്നുശേഷം ഭൂപാലമംഗളം പാടലും, പിന്നെ അംശത്തിൽകൂടിയുള്ള ഘോഷയാത്രയും ഉണ്ടായി. ദീപാവലി, കതിനവെടി മുതലായ ആഘോഷങ്ങൾക്കും കുറവുണ്ടായിരുന്നില്ല.

ഇരിങ്ങണ്ണൂര്.

മെസർസ് മീത്തലെവീട്ടിൽ കൈതേരി കേളുനമ്പ്യാര്, പുതിയോട്ടിൽ കേളുക്കുറുപ്പ്, സബ്ബ്‌റജിസ്ത്രാർ രാമൻനായര്, അംശം അധികാരി ഇവരുടെ പരിശ്രമത്താൽ 56 ക യോളം വരിയിട്ട് പിരിച്ച് ആഘോഷങ്ങൾ ഒബ്ബ്വാർ ദിവസം നടത്തി. വിദ്യാൎത്ഥിസല്ക്കാരവും, ഘോഷയാത്രയും ചുരുങ്ങിയവിധത്തിൽ കരിമരുന്നു പ്രയോഗവും ഉണ്ടായിരുന്നു.

കുറ്റ്യാടി.

സബ്ബ്‌റജിസ്ത്രാർ എം. രാമൻ അവർകൾ, റബ്ബർതോട്ടക്കാരൻ മിസ്റ്റർ ആർ. ബി. റയിററ്സായ്പ, നാറാണത്തിൽ, കുറുങ്ങോട്ട, ആക്കലിടം, നിട്ടവണ്ണൂര്കോവിലകം, പെരോട്ട മുതലായ തറവാട്ടുകാര്, അംശം അധികാരിമാർ ഒക്കെക്കൂടി ഇവിടെ ആഘോഷങ്ങൾ വളരെ കേമമായി നടത്തിയിരിക്കുന്നു. മൊകേരി അംശം മേനവൻ മിസ്റ്റർ കേളപ്പൻനമ്പ്യാരും, സ്കൂൾമാസ്റ്റർ മിസ്റ്റർ ബെഞ്ചൊ

മീനും പ്രത്യേകം അത്യുത്സാഹം ചെയ്കിട്ടുണ്ട്. 400-കയോളം പിരിച്ചുണ്ടാക്കിയിരുന്നു. പട്ടാഭിഷേകസ്മാരകമായി സാധുക്കളുടേയും കാലികളുടേയും ഉപകാരാർത്ഥം ഒരു കിണറ് കുഴിപ്പിപ്പാൻ തീർച്ചയാക്കീട്ടുണ്ട്. വിദ്യാർത്ഥിസല്ക്കാരം, സാധുക്കൾക്ക് ധർമ്മം കൊടുക്കൽ, ദീപാവലി, ഘോഷയാത്ര മുതലായവയൊക്കെ കേമമായി നടത്തിയിരുന്നു. സബ്ബ് റജിസ്ട്രാർ രാജകീയവിളംബരം വായിച്ചതിനെ പിന്തുടൎന്നു ഭൂപാലമംഗളം പാടലും ഉണ്ടായിരുന്നു. വടയം, കുന്നുമ്മൽ, കുററ്യാടി ഇവിടങ്ങളിൽനിന്ന് ഓരോ ഘോഷയാത്ര എത്തിച്ചേൎന്നു. എല്ലാംകൂടി പുറപ്പെട്ട് ഘോഷയാത്രാമദ്ധ്യത്തിൽവെച്ച് കാവിലമ്പാറ, കായക്കൊടി, വേളം ഈ അംശങ്ങളിൽനിന്ന് പുറപ്പെട്ടുവന്ന ഘോഷയാത്രകളും വന്നു ചേൎന്നു. കരിമരുന്നുപ്രയോഗം കഴിഞ്ഞതിന്നുശേഷം രാത്രി ഒരു നാടകാഭിനയവും ഉണ്ടായിരുന്നു. പന്തീരടി പരമേശ്വരൻനമ്പി അവർകളുടെ വകയായി സ്വന്തം ക്ഷേത്രത്തിൽ വെച്ച് പ്രത്യേകമായി അടിയന്തരങ്ങൾ കഴിക്കയുണ്ടായിരുന്നു.

## മെന്താണ്യം — പേരാമ്പ്ര.

അവിഞ്ഞാട്ട്, കൂത്താളി, കണ്ടോത്ത് എന്നീ പുരാതനസ്വരൂപങ്ങളുടെ മൂലസ്ഥാനമായ പയ്യോൎമ്മല പ്രദേശത്തിന്റെ തലസ്ഥാനമായ പേരാമ്പ്രദേശത്തുവെച്ച് അവിഞ്ഞാട്ട് കുഞ്ഞിശ്ശങ്കരൻഎന്നുപേരായ അടമ്പാട്ടിൽ മൂത്തവർകളുടേയും പേരാമ്പ്ര സബ്ബ് റജിസ്ട്രാർ കെ. നാരായണൻ അവർകളുടേയും ഉത്സാഹത്താൽ ഇവിടെ ആഘോഷങ്ങൾ ഭംഗിയായി കഴിച്ചുകൂട്ടി. സബ്ബ് റജിസ്ട്രാപ്പീസ്സിന്റെ മുൻവശത്ത് പ്രത്യേകം ഭംഗിയിൽ കെട്ടിയ പന്തലിൽ വെച്ചാണ് വിളംബരം സബ്ബ് റജിസ്ട്രാർ വായിച്ചത്. കതിനവെടിയും ഭൂപാലമംഗളം ചൊല്ലലും കഴിയുമ്പോഴക്ക്, കൂത്താളി മൂപ്പിൽനായരവർകൾ, കൂത്താളി അച്ചമ്മടത്തിൽ നായരവർകൾ, കല്ലോട്ടംശം അധികാരി ഇവർ ആഘോഷമായി പന്തലിൽ വന്നുചേൎന്നു. വിദ്യാർത്ഥികൾക്ക സല്ക്കാരവും, അടമ്പാട്ട് മൂത്തവരുടെ വകയായി അദ്ദേഹത്തിന്റെ വാസസ്ഥലത്തു വെച്ച് സപ്പാണിസദ്യയും പിന്നെ ഉണ്ടായി. നൊച്ചാട്, മേഞ്ഞാളി, കപ്പത്തൂര്, എരവട്ടൂര്, കാ

യണ്ണു ഈ അംശങ്ങളിൽനിന്ന ഓരോ ഘോഷയാത്രയും പേരാമ്പ്ര യിൽ എത്തി. 7000_ത്തിൽ അധികം ജനങ്ങൾ കൂടിയിരുന്ന ഈ ആഘോഷത്തിന്നായി 350_കയോളം ചെലവായിട്ടുണ്ട്. ദീപാവലി കരിമരുന്നുപ്രയോഗം ഇവയൊക്കെ വളരെ വിശേഷമായിരുന്നു.

അഴിയൂര്.

സബ്ബ്റജിസ്ത്രാർ മിസ്റ്റർ ചൂഡാചന്ദ്രൻ അവർകൾ, മെസർസ് ടി. സി. ഉണ്ണിക്കുറുപ്പ്, ചപ്പാരത്ത് കൃഷ്ണക്കുറുപ്പ്, കാരൊത്തൊടി സി. രാമക്കുറുപ്പ്, പുതിയടത്ത് ടി. സി. കുഞ്ഞിരാമക്കുറുപ്പ്, കേളോത്ത് കേളുക്കുറുപ്പ്, പിനാടമ്മൽ ചക്രമ്മാൻഹാജി, മാടത്തുമ്മൽ അമ്മതുകുട്ടി, അധികാരി ടി. സി. ശങ്കരക്കുറുപ്പ് മുതലായവരുടെ ഉത്സാഹത്താൽ 263 കയോളം ചെലവിട്ട് ആഘോഷങ്ങൾ വളരെ കേമമായി കഴിച്ചുകൂട്ടിയിരിക്കുന്നു. 800_ൽ അധികം വിദ്യാൎത്ഥികളെ സല്ക്കരിക്കയും 1500_ൽ പരം അഗതികൾക്ക് അരി അളവും ഉണ്ടായിരുന്നു. ചോമ്പാൽ പോലീസ്സ്റ്റേഷന്നരികിൽ വിശാലമായി കെട്ടിയുണ്ടാക്കി അലങ്കരിച്ച പന്തലിൽവെച്ച വിളംബരവായന കഴിഞ്ഞതിന്നുശേഷം പലവിധമായ വിനോദങ്ങളും ഘോഷയാത്രയും ഉണ്ടായിരുന്നു.

താമരശ്ശേരി.

താമരശ്ശേരി അംശം അധികാരി ചാലിയാടത്ത് ഉണിക്കമരൻ നായരവർകളുടേയും സബ്ബ്റജിസ്ത്രാർ പി. കരുണാകരമേനവനവർകളുടേയും ഉത്സാഹത്തിന്മേൽ ഇവിടെ ആഘോഷങ്ങൾ വളരെ ഭംഗിയായി കഴിഞ്ഞുകൂടിയിരിക്കുന്നു. വിദ്യാൎത്ഥികൾക്കുള്ള സല്ക്കാരവും, അഗതികൾക്ക് ഭക്ഷണം കൊടുക്കലും അധികാരിയുടെ സ്വന്തം വകയായിട്ടാണ് നടത്തിയത്. ഘോഷയാത്ര ദീപാവലി മുതലായ ആഘോഷങ്ങളും വെടിപ്പായി കഴിച്ചിരുന്നു.

ഉള്ളിയിൽ.

ഇവിടെവെച്ച വിളംബരം വായിച്ചത് സബ്ബ്റജിസ്ത്രാർ മിസ്റ്റർ ടി. മുഹമ്മദായിരുന്നു. ഈ കാട്ടുപ്രദേശത്തിൻെറ അവ

സ്ഥലക്കനുസരിച്ചതിൽ അധികം കേമമായ നിലയിൽ ഘോഷയാത്രയും കരിമരുന്നുപ്രയോഗവും ഉണ്ടായിരുന്നു. ഘോഷയാത്രക്ക് 12-ൽ അധികം ആനകളും ഉണ്ടായിരുന്നു. വിളംബരവായനക്കായി പ്രത്യേകം പന്തൽ കെട്ടിയുണ്ടാക്കീട്ടുണ്ടായിരുന്നു.

**മേനപ്രം—ചൊക്ലി.**

ഇവിടെ ചൊക്ലി സബ്ബ്റജിസ്ത്രാർ, അധികാരി, മെസെർസ് കെ. കുഞ്ഞികൃഷ്ണൻ നമ്പ്യാര്, ബി. മമ്മി, പരമേശ്വര അയ്യർ മുതലായവരുടെ ഉത്സാഹത്താൽ 135 ക യോളം ചെലവിട്ട് പലവിധമായ ആഘോഷങ്ങൾ ഉണ്ടാക്കിയിരുന്നു.

**പാനൂര്.**

ഇവിടെ പാനൂര് സബ്ബ്റജിസ്ത്രാർ, മെസർസ് വിളായി കേളോത്ത് വലിയനമ്പ്യാര്, പാനോളി കുഞ്ഞിശ്ശങ്കരൻ നമ്പ്യാര്, അംശം അധികാരി മുതലായവരുടെ ഉത്സാഹത്താൽ 130 ക യോളം ചെലവഴിച്ചു പലതരമായ ആഘോഷങ്ങളും നടത്തിയിരിക്കുന്നു.

**കതിരൂര്.**

ഇവിടെ കതിരൂര് സബ്ബ്റജിസ്ത്രാരുടേയും അംശം അധികാരി, മെസെർസ് കെ. നാരായണൻ നമ്പൂതിരി, വി. നാരായണൻനമ്പൂതിരി, എം. നാരായണൻനായർ, കെ. വി. നാരായണമേനോൻ, സി. ആർ. നാരായണക്കുറുപ്പ്, ടി. രാമൻനമ്പ്യാര്, എം. ചാത്തുക്കുട്ടി ഗുരുക്കൾ മുതലായവരുടെ ശ്രമത്താൽ 122 ക. ചെലവിട്ട് പലവിധമായ ആഘോഷങ്ങൾ നടത്തിയിരിക്കുന്നു.

**കൊണ്ടോട്ടി.**

കൊണ്ടോട്ടിവെച്ച് സ്ഥലത്തെ സബ്ബ്റജിസ്ത്രാർ, പോലീസ്സ് സബ്ബ്ഇൻസ്പെക്ടർ, സാൾട്ട് സബ്ബ്ഇൻസ്പെക്ടർ, നെടിയിരുപ്പ് അധികാരി ഇവരുടേയും പൌരന്മാരുടേയും അത്യുത്സാഹത്തിന്മേൽ സാധുക്കൾക്ക് അന്നദാനം കൊടുക്കുകയും സ്കൂൾകുട്ടികൾക്ക് ചായ പലഹാരം കൊടുക്കുകയും കൊണ്ടോട്ടി സ്കൂളിൽനിന്നു തുടങ്ങി പൊയിലിക്കാവ് ക്ഷേത്രംവരെ മഹാരാജാവവർകളുടെ ചിത്രത്തോടുകൂടി ഒരു എഴുന്നെള്ളത്തും വളരെ ആഘോഷത്തിൽ കൊ

ണ്ടാടിയിരിക്കുന്നു. അങ്ങാടികൾ ഭംഗിയിൽ വിതാനിക്കുകയും എല്ലാ സ്ഥലത്തും വിളക്ക് വെക്കുകയും ചെയ്തിരുന്നു. സ്ഥലത്തെ ഹേഡ്മാസ്റ്റർ അവർകളുടെ ഉത്സാഹവുംകൂടി ഈ കാൎയ്യത്തിൽ വളരെയുണ്ടായിട്ടുണ്ട്. കൊണ്ടോട്ടി, അഴിയൂർകുന്ന്, നെടിയിരുപ്പ് ഈ മൂന്നു അംശങ്ങളിലെ ആഘോഷങ്ങളും ഇവിടെവെച്ചാണ് നടത്തപ്പെട്ടത്. ഏകദേശം 200 ക യിൽ അധികം ചെലവായിട്ടും ഉണ്ട്.

**കുമരനല്ലൂര്.**

സബ്ബ്റജിസ്ട്രാറുടേയും അംശം അധികാരി പടിഞ്ഞാറെപ്പാട്ട കുഞ്ഞുണ്ണിനമ്പ്യാരവർകളുടേയും പരിശ്രമത്താൽ ഇവിടെ വെച്ചു പലെ ആഘോഷങ്ങളും നടത്തിയിരിക്കുന്നു. ആനക്കര വടക്കത്ത് വീട്ടുകാരുടെ വകയായി ഒബ്ബാർ സുദിനത്തിൽ പലവിധമായ ധൎമ്മങ്ങളും പ്രത്യേകമായി നടത്തിയിരുന്നു. അധികാരിയും ധൎമ്മ വിഷയത്തിൽ ആ ദിവസം അധികം ചെലവഴിച്ചിട്ടുണ്ട്. ഈ സന്ദൎഭസ്മാരകമായി അധികാരിയുടെ ചെലവിന്മേൽ സ്ഥലത്തെ കമ്പടിതോട്ടിന്മേൽ ഒരു പാലം കെട്ടുവാനും തീൎച്ചയാക്കിയിരിക്കുന്നു.

**ഫാറോക്ക്.**

സബ്ബ്റജിസ്ട്രാർ കൃഷ്ണപൊതുവാൾ അവർകളുടേയും അധികാരി മിസ്റ്റർ വി. ഗോപാലൻനായരുടേയും സ്ഥലത്തെ മററു പ്രമാണികളുടേയും പരിശ്രമത്താൽ ഫറോക്കിൽ വിളംബരവായന സംബന്ധമായി പലെ അഘോഷങ്ങളും നടത്തപ്പെട്ടിരിക്കുന്നു. ചെറുവണ്ണൂരിൽ വെച്ച് കാട്ടുകമ്പനിയിലെ മിസ്റ്റർ തെ. ഹെക്കിയുടേയും മമ്മളി കാപ്പിവൎക്കസ് കമ്പനി ഉദ്യോഗസ്ഥനായ മിസ്റ്റർ ഇ. ടി. റെററിൻെറ അദ്ധ്യക്ഷതയിൽ കൂടിയ സഭയിലെ നിശ്ചയങ്ങൾക്കനുസരിച്ച് വി. രാമുണ്ണിമേനവനവർകളുടെ ചെലവിന്മേലായിരുന്നു അവിടുത്തെ സ്കൂൾകുട്ടികളെ സല്ക്കരിച്ചിരുന്നത്.

☞ ചേവായൂര, കല്ല്യാശ്ശേരി, മാതമംഗലം, കുഴൽമന്നം മുതലായ സബ്ബ്റജിസ്ട്രാർമാരുടെ അധികാര അതൃത്തിയിൽപെട്ട പ്ര

ദേശങ്ങളിൽ അവസ്ഥാനുസരണം ആഘോഷങ്ങൾ നടത്തിട്ടുണ്ട്.

**താമരശ്ശേരി.**

താമരശ്ശേരിയിലെ ആഘോഷങ്ങൾ സബ്ബ് അസിസ്റ്റാണ്ട് സർജ്ജൻ മിസ്റ്റർ കെ. ശേഖരമേനവൻേറയും, പോലിസ്സ്സബ്ബ് ഇൻസ്പക്ടർ അനന്തനാരായണ അയ്യരുടേയും മെസൈർസ് എം. ഗോവിന്ദൻനായർ, ടി. ഗോവിന്ദൻനായർ ഇവരുടേയും മേലന്വേഷണത്തിൻകീഴിലാണ് കഴിച്ചുകൂട്ടിയത്. പൂനൂർ റബ്ബർ എസ്റ്റേററിലെ സുപ്രഡെണ്ട് മിസ്റ്റർ ആർ. ഫൌക്കം ആദ്യവസാനം വേണ്ടപ്പെട്ട ഒത്താശകൾ ചെയ്തിട്ടുണ്ട്. 400 ക. യോളം പലതരമായ ആഘോഷങ്ങൾക്കായും ചെലവാക്കീട്ടുണ്ട്. 1000-ത്തിൽ അധികം അഗതികൾക്ക് ഭക്ഷണവും 73 വിദ്യാർത്ഥികൾക്ക് സല്ക്കാരവും കൊടുക്കപ്പെട്ടിരുന്നു. വിളംബരവായന കഴിഞ്ഞതിന്നുശേഷം ഘോഷയാത്രയും ഉണ്ടായി. ഈ ആഘോഷങ്ങൾ എല്ലാം വളരേ ഭംഗിയായി കലാശിച്ചു. മേൽപറയപ്പെട്ടവരുടെ ശ്രമത്തിന്നുപുറമെ പള്ളിപ്പുറത്തില്ലത്ത് നമ്പൂതിരി അവർകളും മിസ്റ്റർ വി. സെയ്യ്കുട്ടിയും കഴിയുന്ന ഒത്താശകൾ ചെയ്തിട്ടുണ്ട്.

**നിലമ്പൂര്.**

നിലമ്പൂർ കോവിലകത്ത് മാനവിക്രമ നാലാംതിരുമുല്പാടവർകൾ, മേപ്പടി ശ്രീമാനവിക്രമൻ തിരുമുല്പാടവർകൾ, അപ്പാത്തിക്കരി മിസ്റ്റർ മാധവൻനായര, നിലമ്പൂർ, അമരമ്പലം ഇവിടങ്ങളിലെ റേഞ്ചർമാർ, അംശം അധികാരി മുതലായവരുടെ പരിശ്രമത്താൽ പട്ടാഭിഷേകോത്സവം വളരെ ആഘോഷമായി ഇവിടെ കൊണ്ടാടിയിരുന്നു. വിദ്യാർത്ഥികൾക്കുള്ള സല്ക്കാരം നിലമ്പൂര റെയിഞ്ചർ മിസ്റ്റർ ശിങ്കാരവേലു മുതലിയാരും അഗതികൾക്ക ഭക്ഷണം കൊടുക്കൽ നിലമ്പൂർ കോവിലകവുമായി കഴിച്ചുകൂട്ടി. ആഫ്രിക്കയിൽ മലങ്കാട് ഡിപ്പാർട്ട്മെണ്ടിൽ ഒരു ഉദ്യോഗസ്ഥനായ മിസ്റ്റർ ജാക്സൻ ഈ ആഘോഷങ്ങളിൽ പങ്കുകൊണ്ടിരുന്നു. സ്ഥലത്തെ എലിമെണ്ടറി സ്കൂളിൽ വെച്ചു വിളംബരവായനയും മിസ്റ്റർ നാ

രായണനമ്പി അഭിഷേകപ്രശസ്തിയായുണ്ടാക്കിയ പദ്യം ചൊല്ലലും കഴിഞ്ഞതിന്നുശേഷം വിദ്യാൎത്ഥികളുടെ വകയായി ഒരു നാടകാഭിനയവും ഉണ്ടായിരുന്നു. ഘോഷയാത്ര വളരെ കേമമായ നിലയിലായിരുന്നു. ദീപാവലികളും മററുള്ള ആഘോഷങ്ങളും അത്യപൂൎവ്വമായിരുന്നു. മമ്പാട്ട്കാരുടെ ഒരു ഘോഷയാത്രയും നിലമ്പൂരിൽ എത്തിച്ചേൎന്നിരുന്നു.

**കോട്ടക്കൽ.**

മിസ്റ്റർ പി. വി. കൃഷ്ണവാരിയർ സിക്രട്ടറിയായും മിസ്റ്റർ സി. ഗോവിന്ദമേനവൻ ഖജാൻജിയായും, മെസെർസ് കെ. സി. തിരുവിരരായൻരാജാ (ബി. എ) കെ. കുട്ടിരാമൻനായർ (ബി. എ. പോലിസ്സ് സബ്ബ്ഇൻസ്പക്ടർ) സി. കോമുമേനോൻ, അധികാരി എം. ശേഖരമേനോൻ മുതലായവർ കമ്മററിമെമ്പർമാരായും ഇവിടെ വെച്ച് നടത്തിയ ആഘോഷങ്ങൾ വളരെ വിജയമായി കലാശിച്ചിരിക്കുന്നു. കിഴക്കെകോവിലകത്ത് വലിയ തമ്പുരാനവർകളുടെ അദ്ധ്യക്ഷതയിൽ ഡിസേമ്പ്ര 12-ാംനു- ഉച്ചക്ക് കൂടിയ സഭയിൽ വെച്ചാണ് അംശം അധികാരി വിളംബരം വായിച്ചത്. സ്ഥലത്തേയും അടുത്ത അംശങ്ങളിലേയും എല്ലാ വിദ്യാൎത്ഥികളും ജനങ്ങളുമായി വളരെ പുരുഷാരം കൂടിയിരുന്നു. അഗതികൾക്കു ധൎമ്മം കൊടുക്കുക, വിദ്യാൎത്ഥികൾക്കു സല്ക്കാരം, ഘോഷയാത്ര, കരിമരുന്നുപ്രയോഗം മുതലായ എല്ലാ നടവടികളും വളരെ കേമമായ നിലയിലായിരുന്നു. സാമൂതിരിപ്പാട്തമ്പുരാൻ തിരുമനസ്സിലെ വാസസ്ഥലമായ ഈ പ്രദേശത്ത നടത്തിയ ആഘോഷങ്ങൾ ഇതുപോലെയുള്ള മററു പ്രദേശങ്ങളിൽ നടത്തിയതിൽ തുലോം കേമമായ നിലയിലായിരുന്നു. ദബ്ബാർസ്മാരകമായി ഒരു വായനശാലയും ഇവിടെ സ്ഥാപിച്ചിരിക്കുന്നു.

ഈ ജില്ലയിൽ പട്ടാഭിഷേക ദിവസം ആഘോഷങ്ങൾ നടത്തിയ ചില പ്രദേശങ്ങളുടേയും ആഘോഷങ്ങൾക്കായി പരിശ്രമിച്ചവരുടേയും അറിഞ്ഞേടത്തോളമുള്ള പേരും വിവരവും താഴെ കൊടുക്കുന്നു.

---

(ഏറനാട്) തിരുവാലി—പന്നിക്കോട്ട് തറവാട്ടിൽ കാരണവര് പെൻഷ്യൻ ഡിപ്ട്യൂട്ടികലക്ടർ കരുണാകരമേനവൻ അവർകൾ.

നെടിയിരുപ്പ്—കിഴക്കേകോവിലകം ചേരിക്കൽ കാര്യസ്ഥൻ ഗോവിന്ദവാര്യരവർകൾ. (2) നിലമ്പൂർ കോവിലകം കാര്യസ്ഥൻ പി. ശിവരാമമേനോൻ.

ചേങ്ങോട്ടൂര്—പുല്പാനിക്കാട്ട് രാമൻ നമ്പൂതിരി അവർകൾ (2) സ്ഥലത്തെ അംശം മേനോൻ.

പുന്നപ്പാല—നടുവത്ത് മനക്കൽ നമ്പൂതിരിപ്പാടവർകൾ (2) സ്കൂൾ ഹേഡ് മാസ്റ്റർ കെ. പരമേശ്വരൻമൂസ്സതവർകൾ (3) അംശം അധികാരി പി. രാമൻനായരവർകൾ.

മുതുവല്ലൂര്—തലയൂര് രവിമൂസ്സത് അവർകൾ (2) അംശം അധികാരി മിസ്റ്റർ ശങ്കരൻനായര്.

വായക്കാട്—കൊയപ്പത്തൊടി മമ്മത് കുട്ടി അവർകൾ.

ബേപ്പൂര്—ബേപ്പൂര് പുതിയകോവിലകത്ത് രാമവർമ്മനെന്ന കുഞ്ഞനുജൻ രാജാവവർകൾ.

വെന്നിയൂര്—കപ്രാട്ട് കുഞ്ഞുപ്പണിക്കരവർകൾ.

(വള്ളുവനാട) കടന്നമണ്ണ്—കക്കടകത്ത് മൂത്തേടത്ത് മനക്കൽ വാസുദേവൻനമ്പൂതിരിപ്പാട് അവർകൾ.

മുണ്ടക്കോട്ടുകുറുശ്ശി—ചെമ്പ്ര കണ്ണനെന്ന അച്യുതൻനായരവർകൾ

നടുവട്ടം—നാണെന്തെയത്ത് ഭാസ്കരൻമൂസ്സത് അവർകൾ (2) വലിയകത്ത് വീട്ടിൽ തമ്മെ ഇട്ടിക്കോമപ്പണിക്കരവർകൾ.

വെട്ടിക്കാട്ടിരി—കറുകമണ്ണ് വാസുദേവൻ മൂസ്സത് അവർകൾ (2) അനുജൻ നീലകണ്ഠൻ മൂസ്സത് അവർകൾ, മെസ്സേർസ് (3) കെ. വേലുനായര് (4) എം. രാമൻനായര് (5) എം. വി. കൃഷ്ണൻനായര് (6) പി. കുഞ്ഞഹമ്മത് (7) കെ. കുഞ്ഞിക്കമ്മു.

വള്ളിക്കാപ്പററ—നാറാസ്സമനക്കൽ നാരായണൻ നമ്പൂതിരിപ്പാട വർകം,

മങ്കട—മങ്കടകോവിലകത്ത് വലിയ തമ്പുരാട്ടി അവർകം.

ചുനങ്ങാട്—യം. വി. ശങ്കുണ്ണിവാരിയരവർകം, (2) അധികാരി ശങ്കുണ്ണിമേനവനവർകം, കാഞ്ഞിയൂർമനക്കൽ നാരായണൻനമ്പൂതിരിപ്പാടവർകം.

കടമ്പൂര—വി. യം. ഭാസ്കരൻ നമ്പൂതിരിപ്പാടവർകം, (2) അധികാരി യം. ആർ. കൃഷ്ണമേനോൻ (3) സ്കൂംമാസ്റ്റർ സ്വാമിനാഥഅയ്യർ (4) പോസ്റ്റ്മാസ്റ്റർ മിസ്റ്റർ രാമുണ്ണിമേനോൻ.

കരുവമ്പലം—അവിഞ്ഞിക്കാട്ട്മനക്കൽ നീലകണ്ഠൻ ഭട്ടതിരിപ്പാടവർകം, (2) ഭവദാസൻ ഭട്ടതിരിപ്പാടവർകം (3) അധികാരി തൃക്കണ്ടിയൂർ കോന്തുണ്ണിമേനവൻ അവർകം.

ആനമങ്ങാട്—കാഞ്ഞിയൂര്മനക്കൽ നീലകണ്ഠൻ നമ്പൂതിരിപ്പാടവർകം (2) എട്രത്ര മൂത്തേടത്ത്മനക്കൻ വാസുദേവൻ സോമയാജിപ്പാടവർകം, മെസെർസ് (3) എളമ്പുലാക്കാട്ട് രാമനഛൻ (4) മേപ്പുടി നാരായണനഛൻ (5) ടി. വാസുദേവനഛൻ (6) നെല്ലായവാരിയത്ത് രാഘവനുണ്ണി എളയവാരിയർ (7) പെൻഷൻ താസിൽദാർ കിഴക്കേപ്പാട്ട് ഗോവിന്ദമേനോൻ (8) വള്ളാട്ട അപ്പുക്കുട്ടമേനോൻ (9) അധികാരി കണ്ണേരി അച്ചുതൻനായരവർകം, (10) മഠത്തിൽ ശങ്കരൻനായര് (11) കയമലെ ശങ്കുനായര് (12) ഉളിയത്ത് ഉണ്ണിമമ്മ.

ശ്രീകൃഷ്ണപുരം—അധികാരി കിഴക്കെപ്പാട്ട് അച്ചുതമേനവനവർകം (2) സ്റ്റേഷനാപ്സർ മിസ്റ്റർ കറുപ്പ് (3) റവന്യൂഇൻസ്പെക്ടർ മിസ്റ്റർ കേശവമേനോൻ. (ഇവിടെ മിസ്റ്റർ അച്ചുതമേനവന്റെ വകയായി ഒരു സ്മാരകസ്തംഭം സ്ഥാപിപ്പാൻ തീച്ചയാക്കിയിരിക്കുന്നു.)

കാരാക്കുറുശ്ശി—പി. വി. എരേശ്ശപ്പണിക്കരവർകം.

മുതല—മെസെർസ് അടാട്ട് എരേശ്ശമേനോൻ (2) അഴകത്ത്മനക്കൽ പരമേശ്വരൻനമ്പൂതിരിപ്പാട് (3) വാണിയംപറമ്പത്ത് കോമപ്പണിക്കർ (4) വലിയവീട്ടിൽ ശങ്കുണ്ണിമേനോൻ (5) കോരക്കോട്ടിൽ അയമ്മതകുട്ടി (6) വേളക്കോട്ടിൽ മരക്കാര്.

പെരുമുടിയൂർ—പുന്നശ്ശേരി നീലകണ്ഠശർമ്മാ അവർകൾ.

എളമ്പുലാശ്ശേരി—മൂപ്പിൽനായരും എളയനായരും (2) മിസ്റ്റർ മണിയാത്ത് നാരായണമേനോൻ (3) മിസ്റ്റർ എം. കെ. കുട്ടികൃഷ്ണമേനോൻ.

(പൊന്നാനിതാലൂക്ക) പുത്തൂര, പുതുപ്പള്ളി—എടമിററത്ത് ഗോപാലപ്പണിക്കരവർകൾ.

വൈലത്തൂര്—കടലായിമനക്കൽ വലിയ നമ്പൂതിരിപ്പാടവർകൾ (2) വയിലത്തൂര പള്ളിവികാരി കുരിയാക്കോസ്സ കത്തനാരവർകൾ (3) അധികാരി രാഘവപ്പണിക്കരവർകൾ (4) വൈദ്യൻ കെ. കൃഷ്ണൻ.

വലിയകുന്ന്—ഇവിടെ പട്ടാഭിഷേകസ്മാരകമായി ഒരു എലിമെന്ററിസ്കൂൾ സ്ഥാപിക്കുന്നതാണ്.

പറവണ്ണ—ചെങ്ങോട്ടുകുന്നത്ത് രാമുണ്ണിമേനോൻ അവർകൾ, (2) അധികാരി മിസ്റ്റർ പത്മനാഭമേനോൻ (3) പോസ്റ്റമാസ്റ്റർ.

പേരകം—പുന്നത്തൂര ഗോദശങ്കരഎളയരാജാവവർകൾ (2) ചെറുശാല ഗോവിന്ദനെഴുത്തച്ഛൻ.

തിരുനാവായ—വാദ്ധ്യാൻ നമ്പൂതിരി അവർകൾ.

കൂടല്ലൂര്—മെസ്സെർസ് മഞ്ഞപ്ര കുഞ്ഞപ്പമേനോൻ (2) പള്ളിമഞ്ഞായലിൽ കുഞ്ഞഹമ്മത (3) പി. കെ. കേശവനുണ്ണി (4) വി. അപ്പുമേനോൻ (5) പി. കുഞ്ഞുമരക്കാര.

പൂക്കോട്—തോഴിയൂര നിതാന്തവന്ദ്യ ദിവ്യശ്രീ ശീവർഗ്ഗീസ്സ് മാർകുറിലോസ്സ് മേത്രപ്പോലിത്താ അവർകൾ (2) മെസ്സെർസ് പൊലിയത്ത് കുഞ്ഞിക്കുട്ടൻ (3) കെ. നാരായണമേനോൻ (4) മാരാത്ത് കേശവനമ്പി (5) കുന്നേക്കാട്ട് രാമൻഎളയത്.

വെളിയങ്കോട്—അയിരൂര് വെളിയങ്കോട ഈ രണ്ടംശം അധികാരിമാർ (2) കൊളാടി അപ്പുമേനോൻ (3) മിസ്റ്റർ പി. കുഞ്ഞുണ്ണിപ്പണിക്കര്.

പുന്നത്തൂര് (ഇരിങ്ങപ്രം)—പുന്നത്തൂര് വലിയ തമ്പുരാനവർകൾ (2) ഇരിങ്ങപ്രം അംശം അധികാരി മിസ്റ്റർ ഇക്കാക്ക (3) എസ്റ്റേററ് ഉദ്യോഗസ്ഥന്മാർ.

തൃക്കൈക്കാട്ടുമഠം (താനൂര്)—കാര്യസ്ഥൻ നാരായണനമ്പീശൻ അവർകൾ.

വള്ളാഞ്ചേരി—മഴവഞ്ചേരി മാധവൻനമ്പൂതിരി അവർകൾ (2) വള്ളാട്ട മാധവമേനവൻ അവർകൾ.

(എടപ്പാൾ) വട്ടക്കളം—ഇ. യ്യ. എരേശ്ശമേനവൻ അവർകൾ.

എടത്തുരുത്തി—ബ്ലാഹയിൽ കുഞ്ഞുണ്ണിനായരവർകൾ (2) പള്ളിവികാരി അവർകൾ (3) മിസ്റ്റർ ആർ. കൃഷ്ണപൊതുവാൾ (4) മിസ്റ്റർ കെ. കുഞ്ചൻമേനോൻ.

വാടാനപ്പള്ളി—അധികാരി കെ. കൊച്ചൻകയ്മൾ അവർകൾ.

(പാലക്കാട താലൂക്ക) തട്ടക്കശ്ശേരി—പാക്കത്തമനക്കൽ നാരായണൻനമ്പൂതിരി അവർകൾ (2) ചെമ്മങ്ങോട്ട് കേശവമേനോൻ അവർകൾ.

വാവുള്ള്യാപുരം—മെസ്സെർസ് അപ്പുമൂപ്പൻ മകൻ ഉണ്ണിമൂപ്പൻ (2) അധികാരി ആശിക്കുട്ടിമൂപ്പൻ.

പെരിങ്ങോട്ട്കുറുശ്ശി—തരവത്ത് വലിയ തരവനാരവർകൾ (2) ചിങ്ങച്ചംവീട്ടിൽ ഗോപാലമേനോൻ അവർകൾ (3) അധികാരി മാധവതരവനാരവർകൾ.

വേട്ടക്കര—മുളഞ്ഞൂര് വടകരെ കുഞ്ഞിക്കുട്ടൻനായരവർകൾ (2) കെ. യം. കുഞ്ഞികൃഷ്ണൻനായരവർകൾ.

ലക്കിടി—പേരൂർ നായർവീട്ടിൽ കൃഷ്ണനുണ്ണി മൂപ്പിൽനായരവർകൾ (2) കരിവീട്ടിൽ ശങ്കരനെഴുത്തശ്ശൻ അവർകൾ.

കുനിശ്ശേരി—മെസ്സെർസ് അധികാരി മുരുകപ്പമേനോൻ (2) പുളിയക്കോട്ട് കേശവമേനോൻ (3) പി. വി. വീരരാഘവയ്യർ (4) കെ. ആർ. അനന്തപട്ടര (5) കെ. എ. രാമസ്വാമിപട്ടര (6) കെ. എസ്സ്. ഗോപാലകൃഷ്ണഅയ്യര (7) സി. എരേശ്ശമേനോൻ (8) പി. അച്ച്യുതൻനായര.

തേങ്കുറുശ്ശി മുതൽ അഞ്ച് അംശം—തേങ്കുറുശ്ശി, തണ്ണിശ്ശേരി, കൊട്ടുവായ്യൂർ, കള്ളപ്പെട്ടി, കണ്ണാടി ഈ അഞ്ച് അംശങ്ങളിൽ അതാത് അംശം അധികാരിമാൎക്ക പുറമെ (1) കുതിരവട്ടത്ത് കുഞ്ഞുണ്ണിതമ്പാൻ അവർകൾ (2) സബ്ബ്റജിസ്ട്രാർ മിസ്റ്റർ പുരുഷോ

ത്തമകമ്മത്തി (3) ഡോക്ടർ ഗോപാലപണിക്കർ (4) ഹേഡ്മാസ്റ്റർ മിസ്റ്റർ കാശിഅയ്യർ (5) തച്ചൻകുച്ചിക്കൽ ചാമി (6) മിസ്റ്റർ വള്ളോലി താച്ചുപണിക്കർ (7) പുളിയക്കാളത്ത് നാരായണമന്നാടിയാര്.

മഞ്ഞൂര്—ഹൈക്കോട്ടുവക്കീൽ എം. ചാപ്പുണ്ണിനായരവർകൾ, മഞ്ഞൂര്, നഗരിപ്രം, കിഴക്കുമ്പ്രം ഈ മൂന്നു അംശം അധികാരിമാരും.

(വടക്കെമലയാം) ഉള്ളിയേരി—മിസ്റ്റർ ടി. വി. കേശവനമ്പി.

പയിമ്പ്ര—മെസെർസ് സി. യം. കോരുക്കുട്ടിനായര് (2) കെ. രാമുണ്ണിനായര.

ധര്മ്മടം—മിസ്റ്റർ ചൂഴ്ച്ചയിൽ കണാരൻ.

മക്രേരി—വ്യവസായമിത്രം പത്രാധിപർ മിസ്റ്റർ രൈരുനമ്പ്യാര്.

പട്ടുവിലായി—കിഴക്കേടത്ത്വീട്ടിൽ അരേടത്ത് പെരിങ്ങാലി കുഞ്ഞിരാമൻനമ്പ്യാരവർകൾ.

മാവിലായി—മെസെർസ് വി. ക. കുഞ്ഞിരാമൻനമ്പ്യാര് (2) എ. എൻ. വി. കുഞ്ഞിരാമൻനമ്പ്യാര് (3) കെ. ടി. രാമൻനമ്പ്യാര്.

അഴീക്കോട്—അധികാരി ചിണ്ടൻനമ്പ്യാരവർകൾ.

പള്ളിക്കുന്ന്—അധികാരി മിസ്റ്റർ കമ്മാരൻ, വക്കീൽ മിസ്റ്റർ രാമൻനായര്. ഇവിടെ സ്മാരകമായി ഒരു എലിമെണ്ടറി സ്കൂളും സ്ഥാപിച്ചിട്ടുണ്ട്.

കുറുമാത്തൂര്—കുറുമാത്തൂര് പരമേശ്വരൻനമ്പൂതിരിപ്പാടവർകൾ.

വേങ്ങയിൽ തറവാടും കളങ്ങളും—ഇവിടെയൊക്കെ കാരണവര് കുഞ്ഞിരാമൻനായനാരവർകൾ.

ചാലിയമ്പ്രം—അധികാരി അഴകത്ത് ശങ്കരൻനായരവർകൾ.

കണ്ണോത്ത്—ചിററാരിപറമ്പ്, കണ്ണവം, വെക്കളം ഈ മൂന്നു അംശങ്ങളിലും കൂടി (1) ആയില്യത്ത് കൃഷ്ണൻനമ്പ്യാരവർകൾ (2) കനോത്ത് അനന്തൻനമ്പ്യാരവർകൾ.

(ചിറക്കൽ) പുഴാതി—ഈററിശ്ശേരി എടത്തിൽ സാമന്തൻ കുതേനൻനമ്പ്യാര് അയോദ്ധ്യാ രാമൻകഥയും അടിവിത്ത്യടന്ന്.

കുറ്റ്യേരി—എടവലത്ത് പുടയൂര്മനക്കൽ വാസുദേവൻനമ്പൂതിരിപ്പാടവർകൾ.

മണിയൂര് — അധികാരി പൂയ്യൂരില്ലത്ത് ശ്രീധരൻനമ്പൂതിരി അവർകൾ (2) മിസ്റ്റർ എടച്ചേരി കുന്നത്ത് കൃഷ്ണൻനായര് (3) മിസ്റ്റർ കൊട്ടാമ്പ്ര രയരപ്പനടിയോടി (4) മിസ്റ്റർ മനോത്ത് കൃഷ്ണനടിയോടി.

മായനാട് — കൊളായി ചാത്തുനായരവർകൾ.

മുപ്പയിനാട് — അധികാരി മിസ്റ്റർ എ. കൃഷ്ണൻ.

നന്നമ്പ്ര — അധികാരി കരുവപ്പള്ളി ഇട്ടീരിക്കുട്ടിനായര്.

വെള്ളോറ — കരപ്പംവീട്ടിൽ ചീയ്യഞ്ചേരി ചാത്തുക്കുട്ടിനായരവർകൾ.

പേരൂര് — മൂത്താട് നായര്വീട്ടിൽ കൃഷ്ണനുണ്ണി മൂപ്പിൽനായരവർകൾ.

കരിമ്പ — എം. എ. അപ്പു എന്ന തെയ്യുണ്ണിപണിക്കരവർകൾ.

വെട്ടം — പി. സി. നാരായണമേനോൻ അവർകൾ.

ആലപ്പടമ്പ് — അട്ടാളി വിഷ്ണുനമ്പൂതിരി അവർകൾ.

നല്ലേപ്പള്ളി — ചോണ്ടത്ത് ഗോവിന്ദമന്നാടിയാരവർകൾ.

കല്ല്യാശ്ശേരി — ഏറമ്പാല രയരപ്പൻനായരവർകൾ.

കണ്ണാടിപറമ്പ് — അധികാരി തേലക്കാട്ട് നമ്പ്യാരവർകൾ.

(ഇരിട്ടി) നമ്മിണ്ടെ — കീഴ്ത്തെടത്തിൽ കുഞ്ഞികൃഷ്ണൻ വാഴുന്നൊടത്തനിന്ന് ടി. ഉണ്ണീരിനായരവർകൾ (2) തെക്കേടത്ത് ഗോവിന്ദൻനായരവർകൾ (3) റവന്യൂഇൻസ്പെക്ടർ മിസ്റ്റർ പി. നാരായണൻനായര്.

ഷൊറണ്ണൂർ — എ. കെ. ടി. കെ. യം. ചെറിയ നാരായണൻനമ്പൂതിരിപ്പാടവർകൾ (2) ഓട്ടുകമ്പനി മാനേജർ മിസ്റ്റർ തമ്പാൻ.

# തെക്കൻകന്നാടം

## ജില്ലയിൽ ചന്ദ്രഗിരിപ്പുഴക്കു തെക്ക് മലയാളികൾ അധിവസിച്ചുവരുന്ന പ്രദേശം.

---

### ഹോസ്ദുർഗ്ഗ്.

തെക്കൻകന്നാടജില്ലയിൽപെട്ടതാണെങ്കിലും ചന്ദ്രഗിരിപ്പുഴയുടെ തെക്കുവശത്തുള്ളതും അനവധി മലയാളികളുടെ പാർപ്പിടസ്ഥാനങ്ങളുള്ളതുമായ ഈ ദിക്ക് നമ്മുടെ മലബാറിന്റെ ഒരു ഭാഗം പോലെ വിചാരിക്കപ്പെടേണ്ടതാകുന്നു. ഹോസ്ദുർഗ്ഗ് ഡിപ്ടി താസിൽദാരുടെ കച്ചേരിക്ക് വടക്കുഭാഗമുള്ള മൈതാനത്തിൽ 1500 ആളുകൾക്ക് സുഖമായിരിക്കത്തക്കവണ്ണം അതി വിശാലമായി ഒരു പന്തൽ കെട്ടിയിരുന്നു. അതിന്നകത്തുള്ള ഒരു പ്രത്യേക മണ്ഡപം അതി മനോഹരമായി അലങ്കരിച്ച് അതിന്മേൽ രാജദമ്പതിമാരുടെ ഛായാപടങ്ങൾ വെക്കുകയും ചുററും പുഷ്പമാലകൾ ചൂടി ഭംഗിയാക്കി പ്രദർശിപ്പിക്കുകയും ചെയ്തിരുന്നു. ഡിസെമ്പർ 12-ാംനു- രാവിലെ 11 മണിക്ക് സ്ഥലത്തുള്ള ചില ഗായകന്മാർ സംഗീതമാരംഭിക്കുകയും 11½ മണിക്ക് ജനങ്ങളാൽ നിറയപ്പെട്ട പന്തലിൽ ഡിപ്ടിതാസിൽദാരവർകൾ പ്രവേശിക്കയുംചെയ്തു. പന്തലിന്നകത്തും പുറത്തുമായി ഏകദേശം 5000 ജനങ്ങളോളമുണ്ടായിരുന്നു. പ്രസിദ്ധ ജന്മികളായ ഏച്ചിക്കാനത്ത് കേളുനായരവർകളും കോടോത്ത് കണ്ണൻനായരവർകളും അവരുടെ വകയായി 4 ആനകളെ ഈ അവസരത്തിന്നുവേണ്ടി നല്കിയിരുന്നു. ചെറുതായ ഒരു മംഗളപ്രാർത്ഥനയോടും ഇംഗ്ലീഷിൽ ഒരു പ്രസംഗത്തോടുംകൂടി ഡിപ്ടിതാസിൽദാരും കർണ്ണാടകത്തിൽ ഒരു പ്രസംഗത്തോടുകൂടി മിഷ്യൻസ്കൂൾ ഹേഡ്മാസ്റ്റർ മിസ്റ്റർ മാബെനും പ്രധാനകർമ്മത്തിന്റെ ആരംഭഭാഗം നിവർത്തിച്ചതിന്നുശേഷം 12 മണി കൃത്യത്തിന്ന് ഡിപ്ടിതാസിൽദാരവർകൾ രാജകീയവിളംബരം ഇംഗ്ലീഷിൽ വായിച്ചു. ഇതിന്റെ കർണ്ണാടകപരിഭാഷ ഹോസ്ദുർഗ്ഗ പട്ടേലനും (അധികാരി) മലയാളപരിഭാഷ സബ്ബ്റജിസ്ത്രാപ്പീസ്സിലെ ഗുമസ്തനായ മിസ്റ്റർ പി. രാമൻനായരും വായിച്ചു. സ്ഥ

ലത്തെ സ്കൂൾകുട്ടികൾ ഭൂപാലമംഗളം പാടിയതോടുകൂടി രാജദമ്പതി മാൎക്കു മൂന്നു ചിയേഴ്സ് വിളിച്ചു പറഞ്ഞു. ഇതിനു ശേഷം പോലീസ്സുകാരുടെ ആചാരവെടി തുടങ്ങി. ബ്രിട്ടീഷുഭരണത്താലു ള്ള ഗുണങ്ങളെപ്പററി പ്രതിവാദിക്കുന്നവയും കൎണ്ണാടകത്തിലും മ ലയാളത്തിലുമച്ചടിച്ചവയുമായ ലഘുപത്രികകൾ സദസ്യൎക്കൊക്കെ സൌജന്യമായി കൊടുക്കയും മിസ്റ്റർ കൊടോത്ത് ഉക്കോമൻനായ രും കോറണേഷ്യൻകമ്മററി സിക്രട്ടെരിയായ മിസ്റ്റർ വിററൽ കമ്മത്തിയും അവ വായിക്കയുംചെയ്തു. കാസർകോട്ടിലെ സ്കൂൾ സബ്ബ് അസിസ്റ്റാണ്ട് ഇൻസ്പെക്ടരാൽ എഴുതപ്പെട്ട ചക്രവൎത്തി തിരുമനസ്സിലെ ജീവചരിത്ര സംക്ഷേപം കഞ്ഞങ്ങാടിലെ പട്ടേ ലൻ സദസ്യരെ വായിച്ചു കേൾപ്പിച്ചു. പട്ടാഭിഷേക മഹോ ത്സവാവശ്യത്തിലേക്കായി പ്രത്യേകം നിൎമ്മിക്കപ്പെട്ട പാട്ടുകൾ ചൊല്ലലും കോലാട്ടവും കഴിഞ്ഞതിൽപിന്നെ രാജദമ്പതിമാരുടെ ചിത്രങ്ങൾ അടങ്ങിട്ടുള്ള മുദ്രകൾ സ്കൂൾകുട്ടികൾക്കു ഡിപ്പ്യൂട്ടി താസി ൽദാർ സമ്മാനിച്ചു. ഇതിൽപിന്നെ സകല വിദ്യാൎത്ഥികൾക്കും പലഹാരങ്ങൾ, പഴം, കല്ക്കണ്ടം മുതലായവ കൊടുത്തു. ഇതുകൊ ണ്ടും വിദ്യാൎത്ഥികളുടെ ശുക്രദശ അവസാനിച്ചില്ല. മിസ്റ്റർ ഏ ച്ചിക്കാനത്ത് കേളുനായർ അവൎക്ക് നോട്ടുപുസ്തകങ്ങൾ, കടലാ സ്സുപെൻസിൽ, സ്ലേററുപെൻസിൽ, കടലാസ്സ് മുതലായവ സൌ ജന്യമായി ദാനംചെയ്തു. സദസ്യൎക്കൊക്കെ വെററില, പഞ്ചസാ ര മുതലായവ കൊടുത്തതിന്റെശേഷം എല്ലാവരും ഒത്തൊരുമിച്ച് രാജദമ്പതിമാൎക്ക് മൂന്നുപ്രാവശ്യം ചിയേഴ്സ് വിളിച്ചുപറഞ്ഞു. പഞ്ചസാര, കല്ക്കണ്ടം മുതലായവക്കുള്ള ചെലവുകൾ നിൎവ്വഹിച്ച ത് മിസ്റ്റർ കോടോത്ത് കണ്ണൻനായരായിരുന്നു. ബ്ബോർപന്തലി ലെ ഘോഷങ്ങൾ ഇപ്രകാരം കലാശിച്ചു.

ദരിദ്രരായ രോഗികൾക്ക് വേണ്ടി സ്ഥലത്തെ ആസ്പത്രിക്ക രികെ ഒരു ചെറിയ മുസാവരി പട്ടാഭിഷേകസ്മാരകമായി ഏച്ചിക്കാ നത്ത് കേളുനായരവർകൾ എടുപ്പിക്കുന്നതിന്നു അസ്ഥിഭാരമിടുന്ന ക്രിയയായിരുന്നു പിന്നെ നടത്തപ്പെട്ടത്. ഈ ക്രിയ നടത്തിയ ത് ഡിപ്പ്യൂട്ടിതാസിൽദാരവർകളായിരുന്നു. ഈ അവസരത്തിൽ ഡി

പ്പിതാസിൽദാരുടെ കൈവശം കൊടുത്തിരുന്ന വെള്ളിപ്പാത്രവും ഒരു ചുകന്ന പട്ടിൻകച്ചവും അദ്ദേഹം ആസ്പത്രിയിലെ സബ്ബ്അസിസ്റ്റാണ്ട് സർജ്ജന്റെ കൈവശം കൊടുത്തു. ഈ മുസാവരി എടുപ്പിന്റെ പ്രവൃത്തി പൂർത്തിയായാൽ അതു നടത്തിയ മേസ്തിരിക്ക് സമ്മാനം കൊടുപ്പാനാണ് ചുകന്ന പട്ടിൻകച്ചം. എടുപ്പ് താലൂക്ക് ബോർഡിന്നു ഏല്പിച്ചു കൊടുക്കുമ്പോൾ ഒന്നിച്ചു തന്നെ കൊടുപ്പാനാണ് വെള്ളിപ്പാത്രം. ആസ്പത്രിയുടെ മുന്നിൽ രണ്ടു തെങ്ങിൻതൈകൾ നട്ടിട്ടുണ്ട്. കാഞ്ഞങ്ങാട് പട്ടേലൻ മിസ്റ്റർ സദാശിവറാവുവും, സാമാന്യം പ്രമാണിയായ മിസ്റ്റർ സാന്തപ്പയ്യരും അവരുടെ ഭവനങ്ങളുടെ മുന്നിൽ നിരത്തുവക്കിൽ പട്ടാഭിഷേകത്തിന്റെ സ്മാരകമായി പിലാവ്, തെങ്ങ് മുതലായവ നടുകയും ചെയ്തിട്ടുണ്ട്

ആകപ്പാടെ 4000 ജനങ്ങൾക്ക് അരി ധർമ്മമായി കിട്ടീട്ടുണ്ടായിരുന്നു. പറയന്മാർക്ക് ധർമ്മമായി $8\frac{1}{2}$ ഉറുപ്പികയുടെ പൈസ്സ ഏച്ചിക്കാനത്ത് കേളുനായരവർകൾ ചെലവിട്ടിട്ടുണ്ട്. ഈ ക്രിയകൾ വൈകുന്നേരം 4 മണിവരേ നടന്നിരുന്നു. ഉടനെ പന്തലിന്നു മുന്നിലുള്ള മൈതാനിയിൽ വെച്ച് സ്കൂൾകുട്ടികളുടെ കളികൾ ആരംഭിച്ചു. വിജയികൾക്ക് സമ്മാനമായി കൊടുത്ത സംഖ്യ 15-കയായിരുന്നു. ഇതു കഴിഞ്ഞ ഉടനെ തിരുമേനികൾക്ക് മൂന്നു ചിയേഴ്സ് വിളിച്ചു പറഞ്ഞു കാണികളൊക്കെ പിരിഞ്ഞു.

7 മണിക്ക് രാജദമ്പതിമാരുടെ ഛായാപടങ്ങൾ രണ്ടാനകളുടെ പുറത്തു കയററി പന്തം മുതലായ ദീപങ്ങളോടുകൂടി ആ മനോഹരമായ പന്തലിൽനിന്നു ഒരു ഘോഷയാത്ര പുറപ്പെട്ടു. ആ സമയം പന്തൽ ദീപാവലികളാൽ ശോഭിക്കപ്പെട്ടിരുന്നു. ഘോഷയാത്ര പോകേണ്ടുന്ന എല്ലാ വീഥികളും, കച്ചേരികളും മററു എടുപ്പുകളും പാപ്പിടങ്ങളും നഗരങ്ങളിലെ ഷാപ്പുകളുമൊക്കെ ദീപാവലികളെക്കൊണ്ടു മനോഹരങ്ങളാക്കിത്തീർത്തിരുന്നു. ഘോഷയാത്രയിൽ സംഗീതവും കരിമരുന്നപ്രയോഗവും വിശേഷവിധിയായി ഉണ്ടായിരുന്നു. വെങ്കിട്ടരമണക്ഷേത്രത്തിലെത്തിയപ്പോൾ ഈ അവസരം പ്രമാണിച്ച് പ്രത്യേകമായ ദേവാരാധന അവിടെ നടത്തപ്പെട്ടിരുന്നു. എട്ടരമണിക്ക് ഘോഷയാത്ര തിരികെ പന്തലിൽ

എത്തിച്ചേരുകയും അവിടെ വെച്ച് എല്ലാവരും ഒത്തൊരുമിച്ചു രാജദമ്പതിമാൎക്ക് മൂന്നു ചിയേഴ്സ് ആൎത്തു വിളിക്കയും ചെയ്തു. ക്രിസ്തീയദേവാലയത്തിലും അജാനൂരിലെ ജമാത്ത്പള്ളിയിലും പ്രത്യേക ദേവാരാധനകൾ നടത്തപ്പെട്ടിരുന്നു. വിസ്തൃതമായ പന്തലിന്റേയും, അതിൽ കൂടിയിരുന്ന ജനങ്ങളുടേയും, രാജദമ്പതിമാരുടെ ചിത്രങ്ങൾ പ്രദൎശിപ്പിച്ചിരുന്ന മണ്ഡപത്തിന്റേയും ഛായാപടങ്ങൾ എടുപ്പിച്ചിരുന്നതും പ്രത്യേകം സ്മരണീയമാണ്.

പള്ളിക്കരെ ഗ്രാമത്തിൽ തന്റെ സ്വന്തം ചെലവിന്മേൽ ഒരു സത്രം പണിയിക്കാമെന്നു ബേക്കലിലെ മിസ്റ്റർ കൃഷ്ണസിങ്ങ് വാഗ്ദത്തം ചെയ്തിട്ടുണ്ട്. കിരീടധാരണോത്സവത്തിന്റെ സ്മാരകമായ ഈ എടുപ്പ് താലൂക്ക്ബോൎഡിന്നു സൌജന്യമായി കൊടുക്കുവാനാണ് അദ്ദേഹം നിശ്ചയിച്ചിരിക്കുന്നത്. ചന്തേരിയിൽ വെച്ചുണ്ടായ ആഘോഷസമയം മടപ്പുറത്ത് ഹസ്സനാരെ ബിയാരി അവർകൾ അവിടെ ഒരു സ്കൂൾ എടുപ്പിക്കാമെന്നു വാഗ്ദത്തം ചെയ്തിട്ടുണ്ട്. പ്രമാണികളുടേയും വലിയ ജന്മികളുടേയും സഹകരണംകൊണ്ടാണ് ഇവിടുത്തെ ആഘോഷങ്ങൾ ഇത്ര മംഗളമായി തീൎന്നത്. വിളംബരത്തിന്റെ പകൎപ്പും രാജദമ്പതിമാരുടെ ചിത്രങ്ങളും ഓരോ പള്ളിക്കൂടത്തിലും, ചാവടിയിലും പരസ്യസ്ഥലത്തിലും വെക്കുവാൻ അംശങ്ങളിലെ എല്ലാ അധികാരിമാൎക്കും പ്രത്യേകം കല്പന കൊടുത്തിരുന്നതും ഉചിതമായിരുന്നു. ഡിപ്പിട്ടിതാസിൽദാർ മഞ്ചുനാഥബാലിഗ അവൎകളേയും ജന്മികളേയും പ്രമാണികളേയുമൊക്കെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

ഈ ഡിവിഷനിൽ ബേക്കൂർI., പള്ളിക്കര, പഡന്ന, മഞ്ചക്കയിII., പുല്ലൂർ, പിലിക്കോട്, കൊടക്കാട്, മാലോത്ത്, പണിയാൽ, കിണാനൂർII., ബെല്ല, അജാനൂർ, കീകാൻ, മാനിയാട്ട്, നീലേശ്വരംI., മഡിക്കയിI., പടിഞ്ഞാറെ എളേരി, ചെറുവത്തൂർ, ചിമ്മെനി, ചെറുവത്തൂര്II., കിണാനൂർI., കരിന്തല, കാഞ്ഞങ്ങാട്, ഉദനൂർ, കയ്യൂർ, തെക്കെതിരുപ്പത്തൂര്, ചിററാരി ഈ പ്രദേശങ്ങളിൽ വെച്ച് വിളംബരം വായിക്കയും, വിദ്യാൎത്ഥിസല്ക്കാരം, ദീപാവലി, അഗതികൾക്കു ഭക്ഷണം കൊടുക്കൽ, ഘോഷയാത്ര മുതലായ

വ നടത്തുകയും ഉണ്ടായിരുന്നു. അവിടങ്ങളിലെല്ലാം അനവധി ജനം ഈ വക ആഘോഷങ്ങളിൽ പങ്കുകൊള്ളുകയും ഉണ്ടായിട്ടുണ്ടു. വിശേഷിച്ച് മഡിക്കായി വെച്ച് മിസ്റ്റർ കരുവാഡ കുഞ്ഞിയമ്പുവിന്റെ വകയായി കൂടിയവർക്കൊക്കെ പഞ്ചസാര കൊടുക്കപ്പെട്ടിരുന്നു. പണിയാൽ എന്ന സ്ഥലത്ത വെച്ച് മിസ്റ്റർ ദാമോദരതന്ത്രി എന്നാൾ സ്വന്തം ചെലവിന്മേൽ 200-ൽ പരം ദ ഗതികൾക്ക ഭക്ഷണം കൊടുക്കുകയുണ്ടായി. പട്ടാഭിഷേകസ്മാരകമായി ചന്തേരയിൽ ഒരു സ്കൂൾ കെട്ടിടം ഉണ്ടാക്കുവാൻ മിസ്റ്റർ മണ്ടപ്പുറത്ത് അസ്സനാർബീറി എന്നാൾ തീർച്ചപ്പെടുത്തിയിരിക്കുന്നു. പടിഞ്ഞാറെ എളേരിയിൽ വെച്ചു മാപ്പിളമാരായ സാധുക്കൾക്കൊക്കെ ഭക്ഷണം കൊടുത്തത് മിസ്റ്റർ തരുവയിയുടെ വകയായിരുന്നു. തെക്കൻ തൃക്കരിപ്പൂരിലെ സാധുക്കൾക്കു ഭക്ഷണം കൊടുത്തത് മിസ്റ്റർ ഉടുമന്തല അബ്ദുൾറഹിമാനായിരുന്നു. ഈ ഘോഷങ്ങളൊക്കെ പട്ടാഭിഷേകത്തിന്റെ മാഹാത്മ്യത്തെ അപ്രദേശക്കാരെ നല്ലവണ്ണം മനസ്സിലാക്കത്തക്ക സ്ഥിതിയിൽ നല്ലപോലെ നടത്തിയിരിക്കുന്നു.





